SRÎ VANCHI SETU LAKSHMÎ SERIES.

No. II.

# PRASNA SÂRA.

EDITED BY

K. SĀMBAŚIVA ŚĀSTRĪ

*urator for the Publication of Sanskrit and Malayalam Manuscripts.*



---

LISHED UNDER THE AUTHORITY OF THE GOVERNMENT OF
R HIGHNESS THE MAHARANI REGENT OF TRAVANCORE.

---

TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS.
1929.

 [Price chs. 14.

SRÎ V!ANCHI SETU LAKSHMÎ SERIES.

No. II.

# PRASNA SÂRA.

EDITED BY

K. SĀMBAŚIVA ŚĀSTRĪ

*'urator for the Publication of Sanskrit and Malayalam Manuscripts.*




LISHED UNDER THE AUTHORITY OF THE GOVERNMENT OF
:R HIGHNESS THE MAHARANI REGENT OF TRAVANCORE.


TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS.
1929.




[Price chs. 14.

# അവതാരിക.

പേരുകൊണ്ടുതന്നെ പ്രശ്നസാരം സാമാന്യേന ഒരു ജ്യോതിഷഗ്രന്ഥമാണെന്നു മനസ്സിലാക്കാവുന്നതാണ്. അകമേ പ്രവേശിച്ചാൽ ഇതു ശാസ്ത്രദൃഷ്ടങ്ങളായ തത്വങ്ങളും, ഗുരൂപദേശലബ്ധങ്ങളായ രഹസ്യവിജ്ഞാനങ്ങളും, ഊഹാപോഹസിദ്ധങ്ങളായ ഫലാനുഭവങ്ങളും ഐകകണ്ഠ്യേന യോജിപ്പിച്ചു പ്രശ്നവിചാരത്തിൽ അവശ്യഗ്രാഹ്യമായ സാരം ശ്ലോകാത്മനാ സ്വരൂപപ്പെടുത്തി രചിക്കപ്പെട്ടിട്ടുള്ളതാണെന്നു വ്യക്തമാകുന്നു. ഇതിന്റെ കർത്താവ് മൂവാററുപുഴത്താലൂക്കിൽ ചേർന്ന രാമമംഗലം ദേശത്തിലുള്ള മാധവൻ എന്നു പേരോടുകൂടിയ ഒരു കേരളീയ ബ്രാഹ്മണപണ്ഡിതനായിരുന്നിരിക്കണം എന്ന് വിചാരിക്കേണ്ടിയിരിക്കുന്നു. മേല്പോട്ട് അത്തിമററം എന്നും മററും ഇല്ലപ്പേരുകൾകൊണ്ട് വിദഗ്ദ്ധതരവിപ്രവരന്മാരെ ഗ്രന്ഥകർത്താവ് അനുസ്മരിക്കുന്നതു നോക്കുമ്പോൾ 'ഈഞ്ചക്കഴ്‌വാ' എന്നു നിർദ്ദേശിച്ചിട്ടുള്ളതു തന്റെ ഇല്ലപ്പേരായിരിക്കാം എന്നുള്ള അഭ്യൂഹത്തിന് അവസരമുണ്ട്. രാമമംഗലംദേശത്തിലെ സുപ്രസിദ്ധമായ മഹാക്ഷേത്രത്തിൽ നടപ്പുള്ള വാരപ്പതിവുകളിൽ 'ഈഞ്ചക്കഴ്‌വാ' ഇല്ലം വകയായും ചില പതിവുകൾ ഇപ്പോഴും ഉള്ളതായി അറിയുന്നുണ്ട്. ഈ വിചാരത്തിനു പ്രശ്നസാരത്തിൽതന്നെ കാണുന്ന—

"മാധവീയമിതു ഭാഷഭൂഷണം
മാധവേന ലിഖിതം മനോഹരം
മന്നിലില്ലയിതു പദ്യഭാഷയായ്
മുന്നിലെന്നതറിയേണമേവരും."

(അദ്ധ്യായം ൧. ശ്ലോകം ൪.)

"പ്രശ്നംവയ്ക്കും ജ്യോതിഷാണാം തമുക്കു-
ത്തൊക്കെക്കണ്ടിട്ടായതിൽ ചൊന്നവണ്ണം
ഈഞ്ചക്കഴ്‌വാ മാധവൻ പദ്യമാക്കി-
ബ്ഭാഷാപ്രശ്നം ചൊന്നതീവണ്ണമെല്ലോ."

(അദ്ധ്യായം ൧൬. ശ്ലോകം ൨൨൩.)

“തങ്ങൾതങ്ങളുടേ ദേശത്തിങ്കൽ മാനംവരേണ്ടുകിൽ
വിഷുവച്ഛായവച്ചിട്ട് വ്യങ്ഗുലങ്ങളതാക്കണം.
‘രാമമംഗല’ ദേശത്തു സുനേത്രം പേരതായതു
ഇലിയും തീയതിം പോലെ മുടക്കിട്ടതുവയ്ക്കണം.”

(അദ്ധ്യായം ൧൩. ശ്ലോകം ൩൮, ൩൯.)

എന്നീ ഭാഗങ്ങൾ പ്രമാണമായി സ്വീകരിക്കപ്പെടാവുന്നതാണ്. സ്വദേശരാശിപ്രമാണം വരുത്താനായി അംഗുലവംഗുല്യങ്ങളെ വ്യവസ്ഥപ്പെടുത്തുന്നിടത്തു ‘രാമമംഗലദേശത്തു’ എന്നു പറഞ്ഞാൽ അതു കർത്താവിന്റെ ദേശംതന്നെ എന്നു നിശ്ചയിക്കാമല്ലൊ. രാമമംഗലം കേരളത്തിൽ തത്രാപി നമ്മുടെ തിരുവിതാംകൂറിൽ മൂവാററുപുഴത്താലൂക്കിലുള്ള ഒരു ദേശമാണെന്നു സിദ്ധമായിരിക്കെ കേരളീയത്വവും തദ്വാരാ സമ്മതമാകുന്നുണ്ട്. ജ്യോതിശ്ശാസ്ത്രത്തിൽ അന്യരാൽ അഭിനന്ദനീയമായ അദ്വിതീയ പാണ്ഡിത്യം അലംകരിച്ചിട്ടുള്ള അനേകം മഹാപണ്ഡിതന്മാർ ഈ കേരളത്തിൽ പണ്ടുപണ്ടേ ആവിർഭവിച്ചിട്ടുണ്ടെന്നുള്ളതു് അനുസന്ധാനം ചെയ്യുന്നതായാൽ ഈ തരത്തിലുള്ളവരുടെ സംഭവത്തിൽ ലേശവും ശങ്കയ്ക്കിടയില്ല.

ഇദ്ദേഹത്തിന്റെ ജീവിതസമയം —

“എഴുനൂറെറാരുപത്തെട്ടാമതു കൊല്ലമതായനാൾ
വരുന്ന വിഷുവിൽ ഭാവതത്വം കല്പ്യമായതു്.”

(അദ്ധ്യായം ൧൩. ശ്ലോകം ൧൧൦, ൧൧൧.)

എന്നുള്ളതിൽനിന്നു കൊല്ലവർഷം ൭൧൮-ാമതായിരിക്കണം എന്നൂഹിക്കാവുന്നതാണ്. ഏതെങ്കിലും ഒരു സംഖ്യായോഗം കൊണ്ടു നിരൂപണീയമായ ഘട്ടത്തിൽ പ്രത്യേകിച്ചൊരു സംഖ്യാനിർദ്ധാരണത്തിനു വല്ലവിശേഷകാരണവും ഉണ്ടായിരിക്കേണ്ടതനുസരിച്ച് ഇവിടെ നിർദ്ദേശിച്ചിട്ടുള്ള എഴുനൂറെറാരുപത്തെട്ടു സ്വജീവിതസമയസൂചകസംഖ്യയാണെന്ന് ഊഹിക്കുവാൻ അവകാശം ഉണ്ട്. ഈ ന്യായത്തെ അടിസ്ഥാനപ്പെടുത്തിയാണ് പ്രശ്നമാർഗ്ഗത്തിൽ:—

“കോളമ്ബേ ‘ശ്രമഹ’ സംഖ്യേ”—

(അദ്ധ്യായം ൧. ശ്ലോകം ൧൧)

എന്നുള്ള ശ്ലോകത്തിൽ ഘടകമായ 'മുരഹ' എന്നതുകൊണ്ടു് വൃ വ ൭-ാമതു കൊല്ലവർഷം തത്കർത്താവിന്റെ ജീവിതസമയമായി നിശ്ചയിക്കപ്പെട്ടിരിക്കുന്നതു്. ഈവിധം കൊല്ലവർഷം ൧ ഫ വൃ-ാമാണ്ടാണു പ്രസ്തുതമാധവപണ്ഡിതന്റെ ജീവിതസമയം എന്നു വരുമ്പോൾ ഏകദേശം ൪00 സംവത്സരങ്ങൾക്കു മുമ്പേയുള്ള പ്രാചീനപണ്ഡിതകോടിയിൽ ഗണനീയമായ ഒരു സ്ഥാനം അദ്ദേഹത്തിനു കിട്ടുന്നു.

ഇദ്ദേഹത്തിന്റെ ഗുരുനാഥൻ:—

"ഹോരാർത്ഥമായതുപദേശമെനിക്കുതന്നു
ഗോവിന്ദമംഗലമതായതു നമ്പിതന്നെ"

(അദ്ധ്യായം ൧. ശ്ലോകം ൯.)

ഈ പദ്യാർദ്ധംകൊണ്ടു ഗോവിന്ദമംഗലത്തു ഒരു നമ്പിയാണെന്നു വിശദപ്പെടുന്നു. വിശിഷ്യ ഇവിടംകൊണ്ടു താൻ ഹോരാശാസ്ത്രത്തിൽ പ്രത്യേകപ്രതിപത്തിയുള്ളവനാണെന്നും തെളിയുന്നു. ഹോരയുടെ അംശംതന്നെ സ്വരൂപമായിട്ടും, അനുവാദരൂപമായിട്ടും താൽപര്യഭംഗ്യാ ഛായാഭേദമായിട്ടും അവിടവിടെ പ്രമാണത്തേന അംഗീകരിച്ചിരിക്കുന്നതിൽനിന്നു് ഈ 'മാധവ'പണ്ഡിതൻ ഹോരാശാസ്ത്രോപജീവിയാണെന്നു വിശദമാകുന്നു. ഉദാഹരണമായി:—

സ്വരൂപത്തിനു്:—

"സ്വദിവസസമഹോരാമാസവർഷൈഃ കാലവീര്യം
ശരബുധഗുരുശുക്രചന്ദ്രസാദ്ധ്യാ വൃദ്ധിതോ വീര്യവന്തഃ."

(പ്രശ്നസാരം അദ്ധ്യായം ൫ ൧. ശ്ലോകം ൭.)
(ഹോരാ അദ്ധ്യായം ൨. ശ്ലോകം ൫ ൻ.)

അനുവാദരൂപത്തിനു്:—

"ഹോരേത്യഹോരാത്രവികല്പമേകേ
വാഞ്ഛന്തിയെന്നുള്ളതിനിത്ര ചൊല്ലി
പലക്രമിപ്രക്രിയസിദ്ധമല്ലെ-
ന്നറിഞ്ഞുകേൾപ്പു പറയുന്നതിന്നും."

(പ്രശ്നസാരം അദ്ധ്യായം ൨. ശ്ലോകം ൭ ൧.)
(ഹോരാ അദ്ധ്യായം ൧. ശ്ലോകം ൩.)

ഛായാഭേദത്തിന്:—

„കിന്ത്വത്ര ഭാംശപ്രതിമം ദദാതി
വീര്യാന്വിതാ രാശിസമം ച ഹോരാ"

(ഹോരാ അദ്ധ്യായം ൭. ശ്ലോകം ൧൧.)

„ലഗ്നത്തിനോ രാശിതുല്യം വത്സരം ചിലർ ചൊല്ലിനാർ
അംശതുല്യമിതെന്നന്യേ ലഗ്നായുർദ്ദായമിങ്ങനെ"

(പ്രശ്നസാരം അദ്ധ്യായം ൯. ശ്ലോകം ൧൧൯, ൧൨൦.)

ഹോരക്കൂടാതെ ജാതകപദ്ധതിതുടങ്ങിയ ഗ്രന്ഥാന്തരങ്ങളും ചിലടത്ത് അനുസ്മരിക്കപ്പെട്ടുകാണുന്നു. ഉദാഹരണമായി:—

„അപഹാരം ചൊന്നപോലെ ഹോരാജാതകപദ്ധതീൽ"

(അദ്ധ്യായം ൯. ശ്ലോകം ൧൨൧.)

പ്രശ്നപദ്ധതി:—

„ഹോരയും പ്രശ്നപദ്ധത്യാ ഗ്രഹവും മററുമിങ്ങനെ"

(അദ്ധ്യായം ൧൩. ശ്ലോകം ൨൦൨.)

ഈ പ്രശ്നപദ്ധതി പ്രശ്നമാർഗ്ഗമല്ല. കൊല്ലം, ൮൨൪-ൽ ഉണ്ടായിട്ടുള്ള പ്രശ്നമാർഗ്ഗത്തിന് ഇവിടെ പ്രസക്തിയില്ലല്ലോ.

സാരാവലീ:—

„സാരാവല്യാദി വളരെപ്പറയുന്നുള്ള പദ്യവും
ചേർത്തു ലൌകികമായിട്ടു പ്രശ്നം പറയണം സദാ."

(അദ്ധ്യായം ൧൩. ശ്ലോകം ൨൦൩.)

ആര്യാസപ്തതി:—

„ഗ്രഹങ്ങൾപലവുണ്ടല്ലോ പറയുന്നുപദേശമായ്
ദേശഭേദം എന്നു ചൊല്ലിയാര്യാസപ്തതികാരനും."

(അദ്ധ്യായം ൧൮. ശ്ലോകം ൯൨.)

ഇതിനുംപുറമെ തൻെറ സമകാലജീവികളായ മററു പലപണ്ഡിതന്മാൎക്കും ആദരണീയമായിരുന്നു പ്രസ്തുതഗ്രന്ഥം എന്നുള്ളതു്—

„സാരങ്ങളായതിതു സംഗ്രഹമായുരഞ്ഞാൽ
സന്തോഷമോ വരുവതെന്തിഹ സജ്ജനാനാം
എന്നുള്ള ശങ്ക മമ പോക്കിയിതാദരിപ്പാൻ
വന്ദേ വിദഗ്ദ്ധതരവിപ്രവരാനശേഷാൻ.

ആളായതാദരവിലാദിയിലത്തിമററം
ലോകോത്തരൻ പുനരിതിന്നിഹ കേളനപ്പൂർ
ആഭാസരല്ലറിവതുള്ളവരാദരിപ്പാൻ
പോരും പ്രസിദ്ധിപെരികൊള്ളവരുണ്ടനേകം.

മാവേലി വാക്കാടഥ വള്ളിമററം
മേച്ചേരി കോഴിക്കരയും വിശേഷാൽ
അനുഗ്രഹിക്കങ്ങരണപ്പുറംതാൻ
വരപ്പുറം വേദവിദിങ്ങെനിക്ക്."

(അദ്ധ്യായം ൧. ശ്ലോകം. ൧൦-൧൧.)

ഇത്യാദിഗ്രന്ഥകാരവചനംകൊണ്ടുതന്നെ വ്യക്തമാകുന്നു.

ഈ പ്രശ്നസാരകർത്താവിന്-

"ചിത്തകാമ്പിലെഴുനെള്ളുകെന്നുടേ
ബുദ്ധിനേർവരുവതിന്നു കൃഷ്ണനം."

(അദ്ധ്യായം ൧. ശ്ലോകം ൩.)

"എന്നാലെനിക്കു തുണയാമിതിനീശ്വരൻതാ-
നെപ്പോഴുമെന്മനസി വാഴുക മുതിന്നു കൃഷ്ണൻ."

(അദ്ധ്യായം ൧. ശ്ലോകം. ൧൩.)

എന്നീപദ്യങ്ങളിൽനിന്ന് ശ്രീകൃഷ്ണമൂർത്തിയാണ് ഉപാസ്യദൈവമായിരുന്നതെന്നു സിദ്ധിക്കുന്നു. എങ്കിലും

"സ്കന്ദനഗ്രജനജസ്രമാദരാ-
ദിന്ദുശേഖരസുതൻ ഗജാനനൻ."

(അദ്ധ്യായം ൧. ശ്ലോകം ൧.)

എന്നിത്യാദിയാൽ വേറെയും ദേവന്മാർ വന്ദനീയകോടിയിൽ അംഗീകരിക്കപ്പെട്ടവരായിക്കാണുന്നു. തത്രാപി ജ്യോതിഷശാസ്ത്രത്തിന്റെ കൂടസ്ഥദൈവമാണെന്നു കൊണ്ടാടിവരുന്ന സുബ്രഹ്മണ്യന്റെ സ്മരണം ഗണപതിക്കുകുറിക്കുമ്പോഴും വിശേഷണമര്യാദയാ സംഘടിപ്പിച്ചിരിക്കുന്നത് എത്രയും ഉചിതമായിരിക്കുന്നു.

പ്രസ്തുതഗ്രന്ഥം ൧൩ അദ്ധ്യായംകൊണ്ടു പരിസമാപ്തമായതായി വിചാരിക്കേണ്ടിയിരിക്കുന്നു. എന്നാൽ

"ഇനി വേണ്ടുവതാമെങ്കിൽ ഗ്രഹങ്ങളെ വരുത്തുവാൻ

ചൊല്ലേണ്ടുന്നു പതിന്നേഴാമതിലെന്നും ധരിക്കണം
നക്ഷത്രദശയും മററും വയസ്സുമറിവാൻ പുനഃ.

പതിനെട്ടാമതിൽ ചൊല്ലിക്കൊള്ളാം വേണമതെങ്കിലൊ
പിന്നെയെല്ലാംവേണമെങ്കിൽ മററുള്ളൊന്നന്വേഷിക്കെടൊ.”

(അദ്ധ്യായം ൧൬. ശ്ലോകം ൨൧൯-൨൨൧.)

ഈ ഭാഗംകൊണ്ടു പതിനേഴും പതിനെട്ടും അദ്ധ്യായങ്ങൾ കൂടി പരിശിഷ്ടങ്ങൾ പോലെ തോന്നാമെങ്കിലും ആവശ്യമുണ്ടെങ്കിൽ ഉണ്ടാക്കാമെന്നല്ലാതെ ഉണ്ടാക്കീട്ടുള്ളതായി ഗണിക്കാൻ തരമില്ല. ഈ തത്വം അടുത്തുകാണുന്ന—

“ഗുരുക്കളും വാണിയുമാദിനാഥൻ
ഗണേശനും സത്തുകളൊട്ടൊഴിഞ്ഞും
അനുഗ്രഹിച്ചിങ്ങനെ ഭാഷ തോന്നി-
ച്ചിതൊക്കവേ പദ്യമതാക്കിവച്ചേൻ.”

(അദ്ധ്യായം ൧൬. ശ്ലോകം ൨൨൨.)

എന്നിത്യാദിയാൽ പതിനാറദ്ധ്യായംകൊണ്ടുമാത്രം ഗ്രന്ഥപരിസമാപ്തി വരുത്തിയതായി സമത്ഥിക്കുന്നതിൽ നിന്നു സ്പഷ്ടമാകുന്നു.

“പ്രശ്നം വച്ചുനടേയഷ്ടമംഗലത്തോളമുള്ളതു്
ലഗ്നാനയനമാകുന്നു, രണ്ടാമതിലനന്തരം.

ആയുഃപ്രശ്നത്തെ ബന്ധിച്ചു, ബാധയും ദ്രോഹവും പുനഃ
മൂന്നാമത്തേതിലാകുന്നു, രോഗയോഗങ്ങൾ നാലിലും.

ഗ്രഹപ്പിഴവരുന്നാളേ ബാധയും രോഗവും മൂതി
അഞ്ചാമതിലതേചൊല്ലിയെന്നറിഞ്ഞിട്ടനന്തരം.

വേളിയും ഗർഭവും പുത്രചിന്തയും പിന്നെയെട്ടോളം
അഷ്ടവർഗ്ഗപ്രയോഗങ്ങൾവിസ്തൃതം പിന്നെയൊൻപതിൽ.

നിത്യജാതകമെന്നുള്ള പ്രശ്നം പത്താമതിൽ പുനഃ
നിത്യപ്രശ്നം വച്ചുകാണ്മാൻ പതിനൊന്നാമതിൽ പുനഃ.

നഷ്ടജാതകഗ്രന്ഥോപദേശങ്ങൾ പന്തിരണ്ടിലാം
നഷ്ടാമുഷ്ടിനിരൂപിപ്പാൻ പതിമ്മൂന്നാമതിൽ പുനഃ.

രാശിസ്വരൂപം ഷഡ്വർഗ്ഗം പതിന്നാലിൽ പറഞ്ഞിതു
ഗ്രഹസ്വരൂപവീര്യത്തെ സൂചിതം പതിനഞ്ചിലാം.
പതിനാറാമതിതുതാനുപദേശോപദേശമാം"

(അദ്ധ്യായം ൨൬. ശ്ലോകം. ൧൨൨-൧൨൪.)

ഈ ഭാഗങ്ങൾകൊണ്ടു പ്രശ്നസാരത്തിലെ ഒരു സംഗൃഹീതമായ വിഷയവിഭാഗം പ്രത്യദ്ധ്യായം വേർതിരിച്ചു ഗ്രന്ഥത്തിൽ തന്നെ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. സവിസ്തരം ഇതോടുകൂടി ച്ചേർത്തിരിക്കുന്ന വിഷയാനുക്രമണിയിൽ നിന്നു ഗ്രഹിക്കാവുന്നതിനാൽ ഇവിടെ ആവർത്തിക്കുന്നില്ല.

ഇനി ഒരു വിശേഷം പറയാനുള്ളതു് ഈ ഗ്രന്ഥത്തിൽ അനേകം ഗുരൂപദേശസിദ്ധങ്ങളായ ശാസ്ത്രീയരഹസ്യങ്ങൾ അന്തർഭവിപ്പിച്ചിട്ടുണ്ടെന്നുള്ളതാകുന്നു. ഈ കാര്യം നമ്മുടെ ഗ്രന്ഥകർത്താവുതന്നെ ൨൬-ാമത്തെ അദ്ധ്യായത്തിൽ —

"ലൌകികത്തിൽ പ്രകാശിപ്പിക്കാവതല്ലിതിലൊന്നുമെ
ഹോരയും പ്രശ്നപദ്ധത്യാ ഗ്രഹവും മററുമിങ്ങനെ.

ഹോരാവല്ല്യാദി വളരെപ്പറയുന്നൊള്ള പദ്യവും
ചേർത്തു ലൌകികമായിട്ടു പ്രശ്നം പറയണം സദാ.

ഇതൊന്നുമേ ലോകർമുമ്പിൽ കാട്ടുവാനുള്ളതല്ലെടൊ
ശുഭാശുഭങ്ങൾ താൻതന്നെയറിവാനുള്ളതായതു്.

മറെറതുകൊണ്ടുചൊല്ലേണമിതിലെപ്ഫലമുള്ളതു്
അല്ലയായ്കിൽ നിശ്ചയിച്ചും കേൾ ഭൂതോദയമായതു്.

എന്നേതാനും പറഞ്ഞാലും ചൊല്ലൊല്ലാ നേരിതാരൊടും
വീഴ്ചയായ്പുറയും പ്രശ്നം ജ്യോതിഷന്മാരിവററിനാൽ.

ഒപ്പിക്കാമെന്നു ചൊല്ലുന്നിതുപദേശങ്ങളൊക്കവെ."

(അദ്ധ്യായം, ൨൬. ശ്ലോകം ൧൦൧—൧൦൯.)

എന്നുപറഞ്ഞിരിക്കുന്ന ഭാഗത്തിൽനിന്നു മനസ്സിലാക്കാവുന്നതാകുന്നു.

ഈ ഗ്രന്ഥത്തിലെ ഭാഷ പ്രായേണ സാഹിത്യഭാഷയല്ലെന്നല്ല വളരെ നാടോടിയായ ഒരു പ്രാകൃതച്ഛായകൂടി പിടികൂടിയതാണെന്നു പറയേണ്ടിയിരിക്കുന്നു. ഉദാഹരണം—

„ഒരുത്തനുണ്ടൊന്നു തുടങ്ങിയെങ്കിൽ
ദൂഷിക്കനൊമെന്ന നസന്ന്വഭാവം
അഴിച്ചു കണ്ടാവഥ വാപിളൎന്നി-
ട്ടറിഞ്ഞുമില്ലെങ്ങളതീവമൂഢാഃ.”

(അദ്ധ്യായം. ൧. ശ്ലോകം ൧൪.)

„ചിരിച്ചുതെന്തന്മർ പ്രഭുക്കളൊയോർ
ശ്രുവിക്കനൊരസ്വതമെന്നുസന്തഃ
വൃഥാപറഞ്ഞെന്തിതുനന്നിതെന്നും
ധരിച്ചു ചൊല്ലുന്നതു നല്ലബന്ധു”

(അദ്ധ്യായം ൧. ശ്ലോകം ൧൫.)

„അനുഗ്രഹിപ്പവർ ചൊല്ലിത്തരുവോക്കേവരുവതു്”

(അദ്ധ്യായം ൧. ശ്ലോകം ൧൮.)

„അല്പധായ്ക്കിൽ നിശ്ചയിച്ചും കേന്ദ്ര ഭൂതോദയമായതു്.”

(അദ്ധ്യായം ൧൩. ശ്ലോകം ൨൦൫.)

സൎവ്വഥാ അവശ്യഗ്രാഹ്യമായ ശാസ്ത്രീയരഹസ്യം സംക്ഷേപിച്ചുകാണുന്ന പ്രശ്നസാരം സംസ്കൃതഭാഷാഭ്യാസവിഹീനൎക്കുന്നല്ല എല്ലാവൎക്കും മലയാളഭാഷവഴി സ്പഷ്ടമായി പ്രശ്നവിഷയതത്വങ്ങൾ ധരിക്കാൻ ഉപയോഗപ്പെടുന്ന ഒരു ഉത്തമഗ്രന്ഥമാണെന്നുള്ളതിനു സംശയമില്ല.

ഈ പ്രശ്നസാരത്തിൻെറ പ്രൂഫ്പരിശോധനത്തിൽ ഉപയോഗപ്പെട്ടിരുന്ന മാതൃകാഗ്രന്ഥങ്ങൾ —

(൧) ഇടപ്പള്ളി ബ്രഹ്മശ്രീ ദേവൻ നാരായണൻ നമ്പൂരിപ്പാടവർകളുടേയും,

(൨) തിരുവല്ലാ, വയ്ക്കത്തില്ലം മ. രാ. രാ. ശ്രീ ശങ്കരി കൊച്ചുശങ്കരിക്കെയ്മൾ അവർകളുടേയും വകയാകുന്നു.

ഈ രണ്ടു മാതൃകകളുംവച്ചു യഥാവച്ഛക്തി പരിശോധിച്ചു പ്രസിദ്ധപ്പെടുത്തിട്ടുള്ള പ്രസ്തുതഗ്രന്ഥം മഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം,
[illegible] ൧-൧൦൫.

കെ. സാംബശിവശാസ്ത്രീ.

ശ്രീ

ക്ഷമാഭരണനിബദ്ധാ സതതസംശ്രിതാ സദ്ഭിഃ
ക്ഷമാഭരണമേവ യാ [illegible] രാജരാജേശ്വരീ
രമാരമണസേവിനീ നിഖിലധർമ്മസംപാദിനീ
സമാദൃതാസമപ്രജാ ജയതി സേതുലക്ഷ്മീരമാ.

യത് കാരുണ്യകലാബലാദിഹ കലാ-
സാമഗ്ര്യസമ്പന്നയാ
ഗീർവ്വാണ്യാ സഹ കൈരളീച കൃതിഭി-
ർന്നീതാ പ്രസിദ്ധീകൃതിം
തസ്യാ വഞ്ചിവസുന്ധരാഗതജന-
പ്രത്യക്ഷലക്ഷ്മ്യാ മഹാ-
രാജ്ഞ്യാ മങ്ഗളമാലികേയമുദിതാ
സദ്ഗ്രന്ഥരത്നാവലിഃ.

കെ. സാംബശിവശാസ്ത്രീ.

# വിഷയാനുക്രമണിക.

## അദ്ധ്യായം ൧.

### ലഗ്നാനയനം.


| വിഷയം. | പുറം. |
| --- | --- |
| മംഗളാചരണം | 1 |
| ഗ്രന്ഥനാമധേയാദി | 2 |
| ഇതരജ്യോത്സ്യന്മാരുടെ ഇല്ലപ്പേരുകൾ | ,, |
| സ്വഗ്രന്ഥകരണൌചിത്യം | 3 |
| രാശിചക്രലേഖനവും അതുസംബന്ധിച്ചുള്ള ഫലങ്ങളും | 4 |
| ഭൂതസ്പൃഷ്ടാംഗാനുസാരേണ പൃഷ്ടാവിനുള്ള ശുഭാശുഭങ്ങൾ | ,, |
| ഭൂതസ്പൃഷ്ടേതരവസ്ത്വനുസാരേണ പൃഷ്ടാവിനുള്ള ശുഭാശുഭങ്ങൾ | 5 |
| ഭൂതചേഷ്ടയാൽ പൃഷ്ടാവിനുള്ള ശുഭാശുഭങ്ങൾ | ,, |
| ആരൂഢരാശിജ്ഞാനം | ,, |
| രാശിസ്വരൂപം | ,, |
| രാശിചക്രപൂജാനന്തരം ദൈവജ്ഞൻ ചെയ്യേണ്ട കൃത്യങ്ങൾ | ,, |
| ഗ്രഹങ്ങളുടെ വാഹനങ്ങൾ | 6 |
| ഗ്രഹങ്ങളുടെ വൃക്ഷങ്ങൾ | ,, |
| അഷ്ടമംഗലം | ,, |
| സുവൎണ്ണനിക്ഷേപം | ,, |
| സുവൎണ്ണനിക്ഷേപാനന്തരം ദൈവജ്ഞൻ ചെയ്യേണ്ട കൃത്യം | ,, |
| ദൈവജ്ഞൻ ജപിക്കേണ്ട മന്ത്രങ്ങൾ | ,, |
| പ്രശ്നാനുഷ്ഠാനേതികൎത്തവ്യത | 7 |
| അഷ്ടമംഗലപരൽസംഖ്യകൊണ്ടു പൃഷ്ടാവിന്റെ ശുഭാശുഭങ്ങൾ | 8 |
| അഷ്ടമംഗലപരൽസംഖ്യകൊണ്ടു ഭൂതഭവിഷ്യദ്വൎത്തമാന ശുഭാശുഭനിൎദ്ദേശം | ,, |
| അഷ്ടമംഗലസ്ഫുടാനയനം | 9 |
| പ്രാച്യാദിദിഗ്രൂപങ്ങൾ | ,, |
| ദിഗഷ്ടകത്തിൽ ധ്വജാദികല്പന | ,, |
| ശിരസ്സ് മുതലായ അംഗങ്ങളിൽ ധ്വജാദികളെ കല്പിക്കേണ്ട ക്രമം | ,, |
| ധ്വജാദിഫലങ്ങൾ | ,, |
| ധ്വജാദികളുടെ പഞ്ചഭൂതവിഭാഗം | ,, |

| വിഷയം. | പുറം. |
|---|---|
| സപ്തചത്വരാദിവൃക്ഷങ്ങളുടെ അവസ്ഥാഭേദത്താൽ പ്രഷ്ടാവിനുള്ള ഫലാനുഭവനിർദ്ദേശം | 10 |
| പ്രശ്നഭേദമനുസരിച്ച ഗ്രഹങ്ങളുടെ വൃക്ഷങ്ങളെക്കൊണ്ടുള്ള ഫലനിരൂപണം | ,, |


## അദ്ധ്യായം ൨.

### ആയുഃപ്രശ്നം.


| | |
|---|---|
| വീഥിരാശിജ്ഞാനം | 11 |
| ഛത്രരാശിജ്ഞാനം | ,, |
| പ്രശ്നസമയനാഡികാനയനം | ,, |
| കാലമാനം | 12 |
| ക്ഷേത്രമാനം | ,, |
| രത്നഭാനാദിനക്ഷത്രരാശിപ്രമാണം | ,, |
| വിനാഴികമുതലായവയുടെ പ്രമാണങ്ങൾ | 14 |
| 'ഹോരേത്യഹോരാത്രവികല്പം' എന്ന ഹോരാപദ്യത്തിന്റെ അർത്ഥം | ,, |
| ഉദയലഗ്നാനയനം | 15 |
| ആയുഃപ്രശ്നത്തിൽ പ്രശ്നലഗ്നവശാൽ മരണകാലനിർണ്ണയം | 16 |
| ദേഹപ്രാണകാലമൃത്യുക്കളെ വരുത്തേണ്ടുന്ന മാർഗ്ഗം | 17 |
| പ്രാണസ്ഫുടാനയനം | ,, |
| മൃത്യുസ്ഫുടാനയനം | ,, |
| ദേഹസ്ഫുടാനയനം | ,, |
| രാശിഭേദേന പ്രാണദേഹമൃത്യുസ്ഫുടവശാൽ മരണനിർണ്ണയം | ,, |
| മരണദിനനിർണ്ണയം | 18 |
| രോഗശമനനിർണ്ണയം | ,, |
| ജീവന്മൃതാദിഭേദേന ജീവിതത്തിനും മരണത്തിനുമുള്ള ലക്ഷണങ്ങൾ | ,, |
| പിശാചബാധാലക്ഷണം | ,, |
| രാഹുദൃഷ്ടിഫലം | ,, |
| അഞ്ചാമിടത്തു പാപി നിന്നാലുള്ള ഫലം | ,, |
| ലഗ്നത്തിലും സപ്തമത്തിലും കുജൻനിന്നാലുള്ള രോഗങ്ങൾ | 19 |
| ലഗ്നാദിഭാവങ്ങളിൽ ഗുളികൻ നിന്നാലുള്ള ഫലങ്ങൾ | ,, |
| ലഗ്നത്തിലും നാലാമിടത്തും പാപിനിന്നാലുള്ള ഫലങ്ങൾ | ,, |
| ലഗ്നത്തിലും ഏഴാമിടത്തും രാഹുവും ഗുളികനും നിന്നാലുള്ള ഫലങ്ങൾ | ,, |

| വിഷയം. | പുറം. |
|---|---|
| ലഗ്നത്തിന്ന സൂൎയ്യയോഗമോ സൂൎയ്യാംശകമോ വന്നാലുള്ള ഫലങ്ങൾ | 19 |
| ലഗ്നത്തിന്ന ചന്ദ്രയോഗമോ ചന്ദ്രാംശകമോ വന്നാലുള്ള ഫലങ്ങൾ | 20 |
| ലഗ്നത്തിന്ന കുജയോഗമോ കുജാംശകമോ വന്നാലുള്ള ഫലങ്ങൾ | ,, |
| ലഗ്നത്തിന്ന ബുധയോഗമോ ബുധാംശകമോ വന്നാലുള്ള ഫലങ്ങൾ | ,, |
| ലഗ്നത്തിന്ന ഗുരുയോഗമോ ഗുരുവിന്റെ അംശകമോ വന്നാലുള്ള ഫലങ്ങൾ | ,, |
| ലഗ്നത്തിന്ന ശുക്രയോഗമോ ശുക്രാംശകമോ വന്നാലുള്ള ഫലങ്ങൾ | ,, |
| ലഗ്നത്തിന്ന ശനിയോഗമോ ശന്യംശകമോ വന്നാലുള്ള ഫലങ്ങൾ | ,, |
| സൎപ്പപീഡാലക്ഷണം | ,, |
| ഗ്രഹസ്ഥിതിഭേദമനുസരിച്ച സൎപ്പപീഡാഭേദങ്ങൾ | ,, |
| സൎപ്പം എവിടെയുള്ളതെന്ന അറിവാനുള്ള ഉപായം | ,, |
| ഊൎദ്ധ്വമുഖാദിരാശിഭേദേന രോഗനിൎണ്ണയം | 21 |
| ശനിയെക്കൊണ്ട ചിന്തിക്കേണ്ട അംഗങ്ങൾ | ,, |
| ബുധനെക്കൊണ്ട ചിന്തിക്കേണ്ട അംഗങ്ങൾ | ,, |
| ഗുരുവിനെക്കൊണ്ട ചിന്തിക്കേണ്ട അംഗങ്ങൾ | ,, |
| ശുക്രനെക്കൊണ്ട ചിന്തിക്കേണ്ട അംഗങ്ങൾ | ,, |
| കുജനെക്കൊണ്ട ചിന്തിക്കേണ്ട അംഗങ്ങൾ | ,, |
| രാഹുവിനെക്കൊണ്ട ചിന്തിക്കേണ്ട അംഗങ്ങൾ | ,, |
| മരണലക്ഷണം | 22 |
| ശിശുമരണലക്ഷണം | ,, |
| മാതാവിന്നും പുത്രനും മരണത്തിനുള്ള ലക്ഷണം | ,, |
| ഗൎഭിണീമരണലക്ഷണം | ,, |
| സൂൎയ്യാദിഗ്രഹങ്ങളുടെ ബാധാഭേദങ്ങൾ | ,, |
| പ്രകാരാന്തരേണ മരണലക്ഷണങ്ങൾ | 23 |
| ഉന്മാദവ്യാധി ഉണ്ടെന്ന പറയുവാനുള്ള ലക്ഷണം | ,, |
| ആദിത്യൻ ആറും ഏഴും ഭാവങ്ങളിൽ നിന്നാലുള്ള ഫലങ്ങൾ | ,, |
| ആദിത്യൻ എട്ടുമുതൽ പന്ത്രണ്ടുവരെ ഭാവങ്ങളിൽ നിന്നാലുള്ള ഫലങ്ങൾ | 24 |
| കുഷ്ഠരോഗലക്ഷണം | ,, |
| വിഷലക്ഷണം | ,, |
| സൂൎയ്യാദിഗ്രഹങ്ങൾക്ക ബലമുണ്ടായാലുള്ള ഫലങ്ങൾ | ,, |
| സൂൎയ്യാദിഗ്രഹങ്ങൾക്ക ബലമില്ലാതിരുന്നാലുള്ള ഫലങ്ങൾ | 25 |
| സാത്വികലക്ഷണം | |

| വിഷയം. | പുറം. |
| --- | --- |
| രാജസലക്ഷണം | 25 |
| താമസലക്ഷണം | ,, |
| സൂൎയ്യാദിഗ്രഹങ്ങളോടു പാപഗ്രഹം ചേൎന്നാലുള്ള ഫലങ്ങൾ | ,, |
| അനിഷ്ടരാശിയിൽ സൂൎയ്യാദിഗ്രഹങ്ങൾ നിന്നാലുള്ള ഫലങ്ങൾ | ,, |
| ഉച്ചാദിരാശികളിൽ ഗ്രഹങ്ങൾ നിന്നാലുള്ള ഫലങ്ങൾ | 26 |
| ജന്മകാലഭേദേന കഷ്ടദശാനിരൂപണം | ,, |
| ഗ്രഹങ്ങളുടെ ഗ്രഹമാതൃകത്വം | ,, |


## അദ്ധ്യായം ൯.

### ബാധയും ദ്രോഹവും.


| | |
| --- | --- |
| ജീവസൂത്രലക്ഷണം | 27 |
| രോഗസൂത്രലക്ഷണം | ,, |
| മൃത്യുസൂത്രലക്ഷണം | ,, |
| ഭാവഭേദേന ചന്ദ്രനോടു പാപി ചേൎന്നാലുള്ള ഫലങ്ങൾ | 28 |
| വ്യാധിമോഹമരണങ്ങൾ | 29 |
| വ്യാധ്യാരംഭകാലനിൎണ്ണയം | ,, |
| പിതൃഗുണചിന്ത | ,, |
| മാതൃഗുണചിന്ത | ,, |
| ഭ്രാതൃഗുണചിന്ത | 30 |
| ബന്ധുഗുണചിന്ത | ,, |
| വിദ്യാചിന്ത | ,, |
| പുത്രഗുണചിന്ത | ,, |
| കളത്രഗുണചിന്ത | ,, |
| നിൎയ്യാണചിന്ത | ,, |
| ലഗ്നാദിഭാവങ്ങളാൽ ചിന്തിക്കേണ്ട കാൎയ്യങ്ങൾ | ,, |


## അദ്ധ്യായം ൰.

### രോഗയോഗങ്ങൾ.


| | |
| --- | --- |
| ശത്രുദോഷം | 31 |
| രാജദോഷം | ,, |
| രോഗപ്രശ്നത്തിൽ ലഗ്നത്തിൽ ചന്ദ്രനും ബുധനും നിന്നാലുള്ള ഫലങ്ങൾ | ,, |
| അഷ്ടമത്തിൽ ചന്ദ്രൻ നിന്നാലുള്ള ഫലങ്ങൾ | ,, |
| അഞ്ചാമിടത്തും ഒൻപതാമിടത്തും ചന്ദ്രൻ നിന്നാലുള്ള ഫലങ്ങൾ | ,, |

| വിഷയം. | പുറം. |
|---|---|
| ബുധൻ ഷഷ്ഠാഷ്ടമങ്ങളിലോ തൃതീയത്തിലോ വ്യയത്തിലൊ നിന്നാലുള്ള ഫലങ്ങൾ | 31 |
| ശുക്രൻ മുൻപറഞ്ഞ സ്ഥാനങ്ങളിൽ നിന്നാലുള്ള ഫലങ്ങൾ | 32 |
| സപ്തമത്തിലും അഷ്ടമത്തിലും ശുക്രൻ നിന്നാലുള്ള ഫലങ്ങൾ | ,, |
| തൃതീയലാഭങ്ങളൊഴിച്ചുള്ള സ്ഥാനങ്ങളിൽ ശനിരാഹുകേതുക്കൾ നിന്നാലുള്ള ഫലങ്ങൾ | ,, |
| ഭാവഭേദേന ശനി രാഹുകേതുക്കൾ നിന്നാലുള്ള ഫലങ്ങൾ | ,, |
| അപസ്മാരലക്ഷണം | 33 |
| ഉന്മാദലക്ഷണം | ,, |
| ഉദരവേദനാസംഭവലക്ഷണം | ,, |
| നേത്രരോഗസംഭവലക്ഷണം | ,, |
| ബാധിര്യലക്ഷണം | ,, |
| പ്രകാരാന്തരേണ ഉന്മാദലക്ഷണങ്ങൾ | ,, |
| ചന്ദ്രൻ പാപിയോടുകൂടി നിന്നാലുള്ള ഫലങ്ങൾ | ,, |
| ശ്വാസനിർണ്ണയം | 34 |




## അദ്ധ്യായം ൬.

### ബാധയും വ്യാധിയും മൃത്യുവും.


| | |
|---|---|
| ബാധകസ്ഥാനരാശികൾ | ,, |
| ലഗ്നാദിഭാവങ്ങൾക്കുള്ള സംജ്ഞാഭേദങ്ങൾ | 35 |
| ചാരവശാൽ സൂര്യൻ പിഴച്ചാലുള്ള ഫലങ്ങൾ | ,, |
| ചാരവശാൽ ചന്ദ്രൻ പിഴച്ചാലുള്ള ഫലങ്ങൾ | ,, |
| ചാരവശാൽ ചൊവ്വ പിഴച്ചാലുള്ള ഫലങ്ങൾ | ,, |
| ചാരവശാൽ ബുധൻ പിഴച്ചാലുള്ള ഫലങ്ങൾ | ,, |
| ചാരവശാൽ വ്യാഴം പിഴച്ചാലുള്ള ഫലങ്ങൾ | ,, |
| ചാരവശാൽ ശുക്രൻ പിഴച്ചാലുള്ള ഫലങ്ങൾ | 36 |
| ചാരവശാൽ മന്ദൻ പിഴച്ചാലുള്ള ഫലങ്ങൾ | ,, |
| ചാരവശാൽ കേതു പിഴച്ചാലുള്ള ഫലങ്ങൾ | ,, |
| ചാരവശാൽ രാഹു പിഴച്ചാലുള്ള ഫലങ്ങൾ | ,, |
| ചൊവ്വ പിഴച്ചാലുള്ള ബാധകൾ | ,, |
| മന്ദൻ പിഴച്ചാലുള്ള ബാധകൾ | ,, |
| മാന്ദി പിഴച്ചാലുള്ള ബാധകൾ | |
| സൂര്യാദിഗ്രഹങ്ങളെക്കൊണ്ടു ചിന്തിക്കേണ്ട ബാധകൾ | 37 |

| വിഷയം. | പുറം. |
|---|---|
| രോഗലക്ഷണം | 37 |
| മോഹലക്ഷണം | ,, |
| മരണലക്ഷണം | ,, |
| ലഗ്നാഷ്ടകർമ്മദൃഷ്ടിസ്ഥനായ പാപഗ്രഹത്തിനു ചരാദ്യംശകവശാലുണ്ടാകുന്ന ഫലങ്ങൾ | 38 |
| ശരീരാംഗങ്ങളിൽ സൂര്യാദി ഗ്രഹകല്പന | ,, |
| മരണഗ്ലനി | 39 |
| മരണവ്യാഴം | ,, |
| മരണമാസം | ,, |
| മരണചന്ദ്രൻ | ,, |
| കാലഹോരയാൽ മരണവ്യാഴനിർദ്ദേശം | ,, |
| മരണയോഗാന്തരങ്ങൾ | ,, |


## അദ്ധ്യായം ൬.

### വേളിപ്രശ്നം.


| | |
|---|---|
| വിവാഹകാലം | 40 |
| വൈധവ്യലക്ഷണം | ,, |
| കർമ്മകളത്രലക്ഷണങ്ങൾ | 41 |
| സന്തത്യഭാവലക്ഷണം | 42 |
| അതിശോഭനവിവാഹലക്ഷണം | ,, |
| ബഹുഭാര്യാലക്ഷണം | ,, |
| വിവാഹഭയലക്ഷണം | ,, |
| കക്ഷ്യാപ്രസ്താരലക്ഷണം | 43 |
| അഷ്ടവർഗ്ഗാനുസാരേണ കർമ്മകളത്രനിർണ്ണയം | ,, |


## അദ്ധ്യായം ൭.

### ഗർഭപ്രശ്നം.


| | |
|---|---|
| ആർത്തവലക്ഷണം | 44 |
| ഗർഭലക്ഷണം | ,, |
| പ്രശ്നസമയത്തുള്ള ശകുനങ്ങളാലും ഗ്രഹസ്ഥിതിയാലും ഗർഭമുണ്ടെന്നു നിർണ്ണയിക്കുവാനുള്ള ലക്ഷണങ്ങൾ | 45 |
| ഗർഭച്ഛിദ്രലക്ഷണങ്ങൾ | , |
| ആർത്തവസമയഗ്രഹസ്ഥിതിയനുസരിച്ച് പുത്രനുണ്ടാകാനുള്ള ലക്ഷണങ്ങൾ | 46 |

| വിഷയം. | പുറം. |
| --- | --- |
| ആധാനകാലജ്ഞാനോപായം | 46 |
| ആധാനസൂര്യാനയനം | ,, |
| ആധാനചന്ദ്രാനയനം | ,, |
| ജന്മചന്ദ്രാനയനം | , |
| പുത്രസംഖ്യ അറിയാനുള്ള ഉപായം | ,, |
| പ്രസവസംഖ്യ അറിയാനുള്ള ഉപായം | ,, |
| സന്തതികളിൽ ആണും പെണ്ണും തിരിച്ചറിയാനുള്ള ഉപായം | 47 |
| ആത്രഢോഷയന്ത്രങ്ങളാൽ സന്തതിനിർണ്ണയം | ,, |
| ക്ഷേത്രദോഷം | ,, |
| ബാധാപീഡാ | ,, |
| പുനർവിവാഹം | 48 |
| സന്താനസൂര്യാനയനം | ,, |
| സന്താനചന്ദ്രാനയനം | ,, |
| സന്താനതിഥികൊണ്ടു സന്തതിനിർണ്ണയം | ,, |
| അല്പസന്തതി | ,, |
| മദ്ധ്യമസന്തതി | ,, |
| ബഹുസന്തതി | ,, |
| സന്തത്യർത്ഥം ചെയ്യേണ്ട പ്രതിവിധികൾ | ,, |
| സർപ്പശാപം | 49 |
| സർപ്പശാപപ്രതിവിധി | ,, |
| ബീജക്ഷേത്രസ്ഫുടാനയനം | 50 |
| ബീജഗുണം | ,, |
| ക്ഷേത്രഗുണം | ,, |
| ബീജക്ഷേത്രസ്ഫുടങ്ങളാൽ സന്തതിവിജ്ഞാനം | ,, |
| പുത്രസംഭവകാലം | ,, |
| ദത്തപുത്രലക്ഷണം | ,, |
| അസത്പ്രജാജനനലക്ഷണം | ,, |
| ഗുരുഗുളികന്മാരെക്കൊണ്ടുള്ള സന്തതിചിന്ത | ,, |
| പ്രകാരാന്തരേണ സന്തതിനിർണ്ണയം | 51 |
| പ്രകാരാന്തരേണ ഗർഭസംഭവലക്ഷണം | ,, |
| പ്രകാരാന്തരേണ ഗർഭഛിദ്രലക്ഷണം | ,, |
| ഗർഭസൌഖ്യലക്ഷണം | ,, |
| ആർത്തവാഭാവലക്ഷണം | 52 |

| വിഷയം. | പുറം. |
|---|---|

## അദ്ധ്യായം ൮.

### സന്തതിപ്രശ്നം.


| | |
|---|---|
| പുത്രോത്പത്തിലക്ഷണം | 52 |
| പുത്ര്യുത്പത്തിലക്ഷണം | ,, |
| സന്തതിപ്രശ്നംകൊണ്ടു ഗൎഭം ഉണ്ടെന്നു പറയാനുള്ള ലക്ഷണം | 53 |
| സന്തതിപ്രശ്നംകൊണ്ടു ഗൎഭം ഇല്ലെന്നുപറയാനുള്ള ലക്ഷണം | ,, |
| സന്തത്യഭാവലക്ഷണങ്ങൾ | ,, |
| സൂക്ഷ്മഗ്രഹാനയനം | 54 |
| സൂക്ഷ്മഗ്രഹസ്ഥിതിവശാൽ സന്തതിലക്ഷണം | ,, |
| സൂക്ഷ്മഗ്രഹസ്ഥിതിവശാൽ ദത്തപുത്രലക്ഷണം | ,, |
| ദത്തപുത്രവിനാശലക്ഷണം | ,, |
| ഗൎഭസൂത്രാനയനം | ,, |
| ഗൎഭസൂത്രവശാൽ സന്തതിലക്ഷണം | 55 |
| ഗൎഭസൂത്രവശാൽ സന്തത്യഭാവലക്ഷണം | ,, |
| പുത്രസംഖ്യാനിൎണ്ണയം | ,, |
| പുത്രിസംഖ്യാനിൎണ്ണയം | ,, |
| ഗൎഭസൂത്രവശാൽ ഉത്പാദനാദിനനിൎണ്ണയം | ,, |
| ഉത്പാദനാമാസനിൎണ്ണയം | ,, |
| ഉത്പാദനാനക്ഷത്രനിൎണ്ണയം | ,, |
| ഉത്പാദനാസമയവശാൽ സ്ത്രീപുരുഷനിൎണ്ണയം | 56 |
| ഉത്പാദനാവാരനിൎണ്ണയം | ,, |


## അദ്ധ്യായം ൯.

### അഷ്ടകവൎഗ്ഗം.


| | |
|---|---|
| സൂൎയ്യാഷ്ടകവൎഗ്ഗം | ,, |
| ചന്ദ്രാഷ്ടകവൎഗ്ഗം | 57 |
| കുജാഷ്ടകവൎഗ്ഗം | 58 |
| ബുധാഷ്ടകവൎഗ്ഗം | ,, |
| വ്യാഴാഷ്ടകവൎഗ്ഗം | 59 |
| ശുക്രാഷ്ടകവൎഗ്ഗം | ,, |
| ശുക്രാഷ്ടകവൎഗ്ഗമതഭേദം | 60 |

| വിഷയം. | പുറം. |
|---|---|
| മന്ദാഷ്ടകവൎഗ്ഗം | 60 |
| അഷ്ടവൎഗ്ഗേണ ശുഭാശുഭജ്ഞാനം | 61 |
| അഷ്ടവൎഗ്ഗേണ പുത്രചിന്ത | 62 |
| ത്രികോണശോധനം | ,, |
| ഏകാധിപത്യശോധനം | ,, |
| രാശികളുടെ ഗുണകാരങ്ങൾ | 63 |
| ഗ്രഹങ്ങളുടെ ഗുണകാരങ്ങൾ | ,, |
| മണ്ഡലശോധനം | 64 |
| ലഗ്നായുൎദ്ദായത്തിൽ മതഭേദം | 65 |
| ദശാക്രമജ്ഞാനം | ,, |
| ഗ്രഹങ്ങൾക്ക് ഉച്ചാദിരാശിസ്ഥിതിയാലുള്ള ശുഭാശുഭതാരതമ്യം | ,, |
| ആയുൎദ്ദായവിഷയത്തിൽ മണിത്ഥമതം | 66 |


## അദ്ധ്യായം ൧൦.

### വത്സരപ്രശ്നം.


| | |
|---|---|
| ആദിത്യൻ ബലവാനെങ്കിൽ ഫലാനുഭവകാലങ്ങൾ | ,, |
| ചന്ദ്രൻ ബലവാനെങ്കിൽ ഫലാനുഭവകാലങ്ങൾ | ,, |
| ആദിത്യസംബന്ധിഫലാനുഭവകാലങ്ങൾ | ,, |
| ചന്ദ്രസംബന്ധിഫലാനുഭവകാലങ്ങൾ | 67 |
| കുജസംബന്ധിഫലാനുഭവകാലങ്ങൾ | ,, |
| ബുധസംബന്ധിഫലാനുഭവകാലങ്ങൾ | ,, |
| ഗുരുസംബന്ധിഫലാനുഭവകാലങ്ങൾ | ,, |
| ശുക്രസംബന്ധിഫലാനുഭവകാലങ്ങൾ | ,, |
| മന്ദസംബന്ധിഫലാനുഭവകാലങ്ങൾ | ,, |
| രാഹുസംബന്ധിഫലാനുഭവകാലങ്ങൾ | ,, |
| കേതുസംബന്ധിഫലാനുഭവകാലങ്ങൾ | ,, |
| വത്സരപ്രശ്നരാശികൊണ്ട് ആ സംവത്സരത്തിലുള്ള ഗുണദോഷങ്ങൾ | ,, |
| ദ്വാദശൈശ്വൎയ്യഫലം | 68 |
| അശ്വിന്യാദി നക്ഷത്രങ്ങളിൽ അൎക്കസ്ഥിതിവശാൽ ഫലനിൎദ്ദേശക്രമം | ,, |
| നവാംശകഫലം | 69 |
| യാമഫലം | ,, |

| വിഷയം. | പുറം. |
| --- | --- |
| ത്രിംശാംശകഫലം | 70 |
| ഗുരുത്രിംശാംശകഫലം | ,, |
| ശനിത്രിംശാംശകഫലം | ,, |
| കുജത്രിംശാംശകഫലം | ,, |
| ശുക്രത്രിംശാംശകഫലം | ,, |
| ബുധത്രിംശാംശകഫലം | ,, |
| നക്ഷത്രങ്ങളുടെ ധാതുമൂലജീവവിഭാഗം | ,, |
| രാശികളുടെ ധാതുമൂലജീവവിഭാഗം | ,, |
| അംശകങ്ങളുടെ ധാതുമൂലജീവവിഭാഗം | ,, |
| ഗ്രഹങ്ങളുടെ ധാതുമൂലജീവവിഭാഗം | ,, |
| വാരങ്ങളുടെ ധാതുമൂലജീവവിഭാഗം | ,, |
| മനുഷ്യാദിരാശികളിൽ ധാത്വാദി ദ്രവ്യങ്ങൾ വന്നാൽ ഫല നിർദ്ദേശക്രമം | ,, |
| ദ്രവ്യലാഭലക്ഷണം | 71 |
| അർത്ഥനാശലക്ഷണം | ,, |
| ശരീരനാശലക്ഷണം | ,, |
| വത്സരപ്രശ്നത്തിൽ സൂര്യൻ മേഷാദിരാശികളുടെ പ്രഥമാദിദ്രേക്കാണങ്ങളിൽ നിന്നായുള്ള ഫലങ്ങൾ | ,, |
| സൂര്യന്ന ശനിദൃഷ്ടിയുണ്ടായാലുള്ള ഫലങ്ങൾ | ,, |
| സൂര്യന്ന ചന്ദ്രദൃഷ്ടിയുണ്ടായാലുള്ള ഫലങ്ങൾ | ,, |
| സൂര്യനെ നോക്കുന്ന ചന്ദ്രന്ന ജലരാശിസ്ഥിതിയുണ്ടായാലുള്ള ഫലം | ,, |
| സൂര്യന്ന കുജദൃഷ്ടിയുണ്ടായാലുള്ള ഫലങ്ങൾ | 72 |
| ബുധൻ ധാതുരാശിയിൽ സ്ഥിതിചെയ്തു സൂര്യനെനോക്കിയാലുള്ള ഫലങ്ങൾ | ,, |
| ബുധൻ ജലരാശിയിൽനിന്നു സൂര്യനെ നോക്കിയാലുള്ള ഫലം | ,, |
| ബുധൻ ജീവാംശമായി സൂര്യനെ നോക്കിയാലുള്ള ഫലം | ,, |
| വ്യാഴം ജീവാംശമായി സൂര്യനെ നോക്കിയാലുള്ള ഫലം | ,, |
| വ്യാഴം ധാത്വംശമായി സൂര്യനെ നോക്കിയാലുള്ള ഫലം | ,, |
| ശുക്രൻ ധാത്വംശമായി സൂര്യനെ നോക്കിയാലുള്ള ഫലം | 73 |
| ശുക്രൻ മൂലാംശമായി സൂര്യനെ നോക്കിയാലുള്ള ഫലം | ,, |
| ശുക്രൻ ജീവാംശമായി സൂര്യനെ നോക്കിയാലുള്ള ഫലം | ,, |
| ധൂമാദി പഞ്ചദോഷങ്ങൾ വരുത്തേണ്ട രീതി | ,, |
| ധൂമസ്ഫുടം | ,, |
| വ്യതിപാതസ്ഫുടം | ,, |

വിഷയം. പുറം.

പരിവേഷസ്ഫുടം 73

ഇന്ദ്രധനുഃസ്ഫുടം ,,

കേതുസ്ഫുടം ,,

ധൂമാദി പഞ്ചദോഷങ്ങളുടെ ഫലങ്ങൾ 74


## അദ്ധ്യായം ൧൧.

## ദിവസപ്രശ്നം.


ചതുഷ്പാദ്രാശികൾ 75

ദ്വിപാദ്രാശികൾ ,,

സരീസൃപരാശികൾ ,,

ജലരാശികൾ ,,

സ്ഥലരാശികൾ ,,

ദിവസപ്രശ്നത്തിൽ ആരൂഢരാശിയുടെ അഷ്ടമത്തിൽ മന്ദൻ സ്ഥിതിചെയ്താലുള്ള ഫലം 76

ദിവസപ്രശ്നത്തിൽ ആരൂഢരാശിയുടെ മൂന്നാമിടത്തു പാപി നിന്നാലുള്ള ഫലം ,,

ദിവസപ്രശ്നത്തിൽ ആരൂഢരാശിയുടെ അഷ്ടമത്തിൽ ആദിത്യൻ നിന്നാൽ അംശഭേദേനയുള്ള ഫലങ്ങൾ ,,

ആരൂഢരാശിയുടെ അഷ്ടമത്തിൽ ചന്ദ്രൻനിന്നാൽ അംശഭേദേനയുള്ള ഫലങ്ങൾ ,,

ആരൂഢരാശിയുടെ അഷ്ടമത്തിൽ കുജൻ നിന്നാൽ അംശഭേദേനയുള്ള ഫലങ്ങൾ ,,

ആരൂഢരാശിയുടെ അഷ്ടമത്തിൽ കുജനും ഗുളികനും കൂടി നിന്നാൽ അംശഭേദേനയുള്ള ഫലങ്ങൾ ,,

ആരൂഢരാശിയുടെ അഷ്ടമത്തിൽ ബുധൻ നിന്നാൽ അംശഭേദേനയുള്ള ഫലങ്ങൾ 77

ആരൂഢരാശിയുടെ അഷ്ടമത്തിൽ വ്യാഴം നിന്നാൽ അംശഭേദേനയുള്ള ഫലങ്ങൾ ,,

ആരൂഢരാശിയുടെ അഷ്ടമത്തിൽ ശുക്രൻനിന്നാൽ അംശഭേദേനയുള്ള ഫലങ്ങൾ ,,

ആരൂഢരാശിയുടെ അഷ്ടമത്തിൽ രാഹുനിന്നാൽ അംശഭേദേനയുള്ള ഫലങ്ങൾ ,,

ആരൂഢരാശിയുടെ അഷ്ടമത്തിൽ കേതുനിന്നാലുള്ള ഫലം ,,

ആരൂഢരാശിയുടെ അഷ്ടമത്തിൽ കേതുവും ഗുളികനും കൂടി നിന്നാലുള്ള ഫലം 78

| വിഷയം. | പുറം |
|---|---|
| അനിഷ്ടഭാവങ്ങൾ | 78 |
| സാമാന്യേന ഫലംപറയേണ്ട രീതി | ,, |
| പാപഗ്രഹങ്ങൾ | ,, |
| മധ്യഗ്രഹങ്ങൾ | ,, |
| ആകാശഗ്രഹങ്ങൾ | ,, |
| ഉദയാസ്തമയങ്ങളുടെ ഫലാദേശക്രമം | ,, |
| ദ്രേക്കാണങ്ങളുടെ കർമ്മഭോഗവിനാശക്രമം | ,, |
| ഭുക്തിപ്രശ്നത്തിൽ ലഗ്നാദിഭാവങ്ങളെക്കൊണ്ടു ചിന്തിക്കേണ്ട ഫലങ്ങൾ | 79 |
| ഭുക്തിപ്രശ്നത്തിൽ ഇലയുടെ ഗുണദോഷങ്ങൾ നിർദ്ദേശിക്കേണ്ട രീതി | ,, |
| ഭുക്തിപ്രശ്നത്തിൽ മൂന്നാമിടത്തു സൂര്യാദിഗ്രഹങ്ങൾ നിന്നാലുള്ള ഫലങ്ങൾ | ,, |
| ഭുക്തിപ്രശ്നത്തിൽ ആറാമിടത്തു സൂര്യാദിഗ്രഹങ്ങൾ നിന്നാലുള്ള ഫലങ്ങൾ | 80 |
| പോയവൻ വരുവാൻ ചോദിക്കുമ്പോൾ ഫലം പറയേണ്ട ക്രമം | ,, |
| അർത്ഥസിദ്ധിപ്രശ്നത്തിൽ ഫലം പറയേണ്ട ക്രമം | ,, |


## അദ്ധ്യായം ൧൨.

## നഷ്ടജാതകം.


| | |
|---|---|
| നഷ്ടജാതകത്തിൽ ഭൂതചേഷ്ടകൾകൊണ്ടു നക്ഷത്രം നിശ്ചയിക്കേണ്ട രീതി | 81 |
| ഗുണസ്ഫുടാനയനം | 82 |
| ഗുണസ്ഫുടേന ലഗ്നനിർണ്ണയം | ,, |
| ഗുണസ്ഫുടേന ജന്മസൂര്യനിർണ്ണയം | 83 |
| പ്രകാരാന്തരേണ ജന്മനക്ഷത്രാനയനമാർഗ്ഗങ്ങൾ | ,, |
| വ്യാഴംനിന്ന രാശിയറിയാനുള്ള ഉപായം | 84 |
| പ്രകാരാന്തരേണ സൂര്യാനയനം | ,, |
| ഗുണസ്ഫുടത്താൽ വാരനിർണ്ണയം | ,, |
| പ്രകാരാന്തരേണ വാരനിർണ്ണയം | 85 |
| വയസ്സു നിശ്ചയിക്കേണ്ട രീതി | ,, |
| ഗുളികവാക്യത്താൽ വ്യാഴനിർണ്ണയം | 86 |
| ഗുളികവാക്യത്താൽ ചന്ദ്രനിർണ്ണയം | ,, |

| വിഷയം. | പുറം. |
|---|---|
| ഗുളികവാക്യത്താൽ മാസനിൎണ്ണയം | 86 |
| ഗുളികവാക്യത്താൽ ലഗ്നനിൎണ്ണയം | ,, |


## അദ്ധ്യായം ൧൩.

## നഷ്ടപ്രശ്നം.


| | |
|---|---|
| നഷ്ടപ്രശ്നം ഏതുവിഷയത്തെക്കുറിച്ചെന്ന് അറിയാനുള്ള ഉപായം | ,, |
| നഷ്ടപ്രശ്നത്തിൽ ഭൂതാംശസ്പൎശത്താൽ ഫലം പറയേണ്ടക്രമം | 87 |
| നിശാരാശികൾ | ,, |
| ദിനരാശികൾ | ,, |
| പക്ഷഭേദേന ഗ്രഹങ്ങളുടെ സ്ത്രീപുരുഷവിഭാഗം | 88 |
| മോഷണപ്രശ്നത്തിൽ ഫലം പറയേണ്ട രീതി | 89 |
| ധാതുമൂലജീവവിഭാഗേന നഷ്ടദ്രവ്യനിൎണ്ണയം | ,, |
| രാശിവശാൽ നഷ്ടദ്രവ്യസംഖ്യാനിൎണ്ണയം | ,, |
| രാശിഭേദേന നഷ്ടദ്രവ്യവൎണ്ണനിൎണ്ണയം | 90 |
| രാശിയും ഗ്രഹസ്ഥിതിയുമനുസരിച്ചു നഷ്ടദ്രവ്യനിൎണ്ണയം | ,, |
| ചോരനിൎണ്ണയം | 91 |
| ചോരജാതിനിൎണ്ണയം | ,, |
| രാശിവശാൽ ദ്രവ്യദിഗ്നിൎണ്ണയം | ,, |
| ഗ്രഹവശാൽ ദ്രവ്യദിഗ്നിൎണ്ണയം | ,, |
| ദ്രവ്യനാമനിൎണ്ണയം | ,, |
| ചോരനാമനിൎണ്ണയം | ,, |
| ഗ്രഹങ്ങളുടെ രശ്മിസംഖ്യകൾ | 92 |


## അദ്ധ്യായം ൧൪.

## രാശിസ്വരൂപവും ഷഡ്വൎഗ്ഗവും.


| | |
|---|---|
| കാലപുരുഷാംഗവിഭാഗം | ,, |
| രാശികളുടെ വസ്തുനിൎദ്ദേശം | 93 |
| ഭാവവിവേകം | 94 |
| ലഗ്നാദിഭാവങ്ങളെക്കൊണ്ടു ചിന്തിക്കേണ്ട വിഷയങ്ങൾ | 95 |
| ഭാവനാശം | 96 |
| ഭാവപുഷ്ടി | ,, |
| രാശികളുടെ കേന്ദ്രാദിസംജ്ഞകൾ | 97 |
| ത്രികോണങ്ങൾ | ,, |
| രാശികളുടെ ഓജയുഗ്മവിഭാഗം | ,, |

| വിഷയം | പുറം. |
|---|---|
| ചരസ്ഥിരോഭയവിഭാഗം | 97 |
| ഷഡ്വൎഗ്ഗങ്ങൾ | 98 |
| രാശികളുടെ മററുവിഭാഗങ്ങൾ | ,, |
| യമകണ്ടകൻ | 99 |
| അൎദ്ധപ്രഹാരം | ,, |
| ശുഭഗ്രഹങ്ങൾ | 100 |
| അശുഭഗ്രഹങ്ങൾ | ,, |
| രാശ്യധിപന്മാർ | ,, |
| നവാംശകം | ,, |
| നവാംശകപ്രമാണം | 101 |
| ദ്വാദശാംശകം | ,, |
| ദ്വാദശാംശകപ്രമാണം | ,, |
| ദ്രെക്കാണം | ,, |
| ദ്രെക്കാണാധിപത്യം | ,, |
| ഹോരാധിപത്യം | ,, |
| ത്രിംശാംശകജ്ഞാനോപായം | 102 |
| ഗണ്ഡാന്തനക്ഷത്രങ്ങൾ | ,, |
| ഷഡ്വൎഗ്ഗങ്ങളുടെ ഭേദാംഗത്വം | 103 |
| സപ്താംശാധിപത്യം | ,, |
| ഭാവാദിവൃദ്ധി | 104 |
| രാശിബലം | 105 |


## അദ്ധ്യായം ൧൫.

## ഗ്രഹസ്വരൂപവും വീൎയ്യവും.


| | |
|---|---|
| സൂൎയ്യാദിഗ്രഹങ്ങളുടെ ആത്മാദികാരകത്വം | 106 |
| പുരുഷഗ്രഹങ്ങൾ | 107 |
| സ്ത്രീഗ്രഹങ്ങൾ | ,, |
| നപുംസകഗ്രഹങ്ങൾ | ,, |
| ഗ്രഹങ്ങളുടെ മററു സംജ്ഞാഭേദങ്ങൾ | ,, |
| ഗ്രഹങ്ങളുടെ പഞ്ചഭൂതാധിപത്യം | 108 |
| ഗ്രഹങ്ങളുടെ ഇന്ദ്രിയാധിപത്യം | ,, |
| രാശികളുടെ പഞ്ചഭൂതാധിപത്യം | ,, |
| രാശികളുടെ ശീൎഷോദയാദിസംജ്ഞകൾ | ,, |
| ഗ്രഹങ്ങളുടെ മൂലക്ഷേത്രങ്ങൾ | 109 |
| ഗ്രഹങ്ങളുടെ ഉച്ചരാശികൾ | ,, |

| വിഷയം. | പുറം. |
|---|---|
| ഗ്രഹങ്ങളുടെ ശത്രുമിത്രോദാസീനഭാവം | 109 |
| ഗ്രഹങ്ങളുടെ തല്ക്കാലമിത്രശത്രൂദാസീനഭാവം | 110 |
| ഗ്രഹങ്ങൾക്ക് ഉച്ചാദിരാശികളിലുള്ള ബലക്രമം | ,, |
| സ്ഥാനവിശേഷസ്ഥിതിയാൽ ഗ്രഹങ്ങൾക്കുള്ള ബലം | 111 |
| ശുഭാശുഭഗ്രഹദൃഷ്ടിയാൽ ഗ്രഹങ്ങൾക്ക സംഭവിക്കുന്ന ബലാധിക്യന്യൂനതകൾ | ,, |
| ഗ്രഹദൃഷ്ടിക്രമം | ,, |
| ഗ്രഹങ്ങളുടെ വിശേഷദൃഷ്ടി | ,, |
| ഗ്രഹങ്ങളുടെ ബലാബലചിന്ത | 113 |
| വർഗ്ഗോത്തമസംജ്ഞ | ,, |


## അദ്ധ്യായം ൰൩.

### സൂക്ഷ്മഗ്രഹാദ്ധ്യാനയനം.


| | |
|---|---|
| ദിനാദിയിൽ സൂൎയ്യാദിഗ്രഹങ്ങളുടെ സ്ഥാനനിൎണ്ണയം | 114 |
| സൂക്ഷ്മഗ്രഹസ്ഫുടാനയനം | 115 |
| പ്രാണഗ്രഹാനയനം | 116 |
| രവ്യാദിവാരങ്ങളിൽ ഗുളികസ്ഥിതി | 117 |
| രവ്യാദിവാരങ്ങളിൽ യമകണ്ടകസ്ഥിതി | ,, |
| രവ്യാദിവാരങ്ങളിൽ അൎദ്ധപ്രഹാരസ്ഥിതി | ,, |
| യാമങ്ങളിൽ മൃത്യുസ്ഥിതി | ,, |
| ഗുളികസ്ഫുടാനയനം | 118 |
| ഉദയഗതാനയനം | 119 |
| ഉദയാത്പരാനയനം | ,, |
| ഉദയകാലചന്ദ്രസ്ഫുടാനയനം | ,, |
| ഉത്പാദചന്ദ്രാനയനം | 120 |
| ലങ്കാരാശിപ്രമാണം | 121 |
| സ്വദേശരാശിപ്രമാണാനയനം | ,, |
| മേഷാദിരാശിപ്രമാണം | 122 |
| കല്യബ്ദാനയനം | ,, |
| ശകാബ്ദാനയനം | 123 |
| സംക്രാന്തിധ്രുവാനയനം | ,, |
| സൂൎയ്യസ്ഫുടാനയനം | ,, |
| ദിനപ്രമാണാനയനം | 125 |
| രാത്രിപ്രമാണാനയനം | ,, |

| വിഷയം. | പുറം. |
|---|---|
| രാത്രിയിൽ ഗുളികാനയനം | 127 |
| കാലഹോരാധിപത്യം | ,, |
| കാലഹോരാക്രമം | 128 |
| കാലഹോരാഫലം | ,, |
| പ്രശ്നം പറയേണ്ട രീതി | 129 |
| അധ്യായസംഗ്രഹം | 130 |
| ഗ്രന്ഥകൎത്തൃനാമധേയാദി | ,, |
| ശിഷ്യോപദേശം. | 131 |


---

# പ്രശ്നസാരം

## അദ്ധ്യായം ൧.

സ്കന്ദനഗ്രജനജസ്രമാദരാ-
ദിന്ദുശേഖരസുതൻ ഗജാനനൻ
മാമകേ മനസി പൂക സാംപ്രതം
സുന്ദരൻ സകലരാലുമീഡിതൻ. ൧

ആലമുണ്ട (പരമേശ്വരന്റെ നൽ-
പുത്രനാറുമുഖനാദിദൈവവിത്)
ആജ്ഞയാ ചസ്സിനനുഗ്രഹിച്ചിതി-
നായ്മ്പിൽ മുൻപിലവനെത്തൊഴുന്നു ഞാൻ. ൨

വാണിമാതുമിഹ വന്നു പൂക മേ
വായിൽ നാവിലിതു പദ്യഭാഷയാ
പ്രശ്നസാരമുപദേശമിന്നു ഞാൻ
ചൊൽവതിന്നു *സ്വഛമേ സുനിശ്ചിതം. ൩

മാധവീയമിതു ഭാഷ ഭൂഷണം
മാധവേന ലിഖിതം മനോഹരം
മന്നിലില്ലയിതു പദ്യഭാഷയായ്
മുന്നിലെന്നതറിയേണമേവരും. ൪

ഗുർവനുഗ്രഹമെനിക്കു തന്നതും
ഗോപ്യമെന്നതുമറിഞ്ഞുകൊള്ളണം
ഒക്കമെന്നതുമറിഞ്ഞിരിക്കണം
വീഴ്ചയുണ്ടിതിലനേകമെന്നതും. ൫

ചിത്തകാമ്പിലഴുനെല്ലുകെന്നുടെ
ബുദ്ധി നേർവരുവതിന്നു കൃഷ്ണനും
എൻഗുരോരപി പദദ്വയങ്ങളും
ചിത്തശുദ്ധിവരുമാറു നില്ക്കണം. ൬

---

* 'സ്വഛമത്ര സുനിശ്ചിതം' ഖ. പാഠം.

C P.T. 2062. 300. 29-6-104. B

ആദിത്യനെത്തൊഴുതു ചന്ദ്രനെയാരനെ ജ്ഞം
*ദേവേഡ്യമച്ഛമിഹിരാത്മജരാഹുകേതൂൻ
അൻപുററവാണിയെയുമമ്പൊടു† വിശ്വനാഥം
കുമ്പിട്ടു ഞാനിന്നു ഗുരൂനപി കൈതൊഴുന്നേൻ. ൧

ഉപാസിച്ചു തുടങ്ങുന്നേനുമാവല്ലഭമാദരാൽ
പറവാൻ പ്രശ്നസാരത്തെ പ്രാകൃതോഽപി പ്രയത്നവാൻ. ൨

ഹോരാത്ഥമായുപദേശമെനിക്കു തന്നു
ഗോവിന്ദമങ്ഗലമതായതു നമ്പി തന്നേ
പദ്യേന ഗദ്യമിതു ഭാഷയിൽ നന്നിതെന്ന-
ലന്യോന്യമാരിവിളയാക്കറിവാനിദാനീം. ൩

[illegible]രങ്ങളായതു സംഗ്രഹമായ് പറഞ്ഞാൽ
സന്തോഷമോ വരുവതെന്തിഹ സജ്ജനാനാം
എന്നുള്ള ശങ്ക മമ പോക്കിയിതാദരിപ്പാൻ
വാദേ വിദഗ്ദ്ധതരവിപ്രവരാനശേഷാൻ. ൪

ആളായതാദരവിനാദിയിലത്തിമററം
ലോകോത്തരൻ പുനരിതിന്നിഹ കേളനല്ലൂർ
ആഭാസരല്ലറിവുള്ളവരാദരിപ്പാൻ
പോരും പ്രസിദ്ധിപെരികൊള്ളുവരുണ്ടനേകം. ൫

മാവേലി വാക്കാടഥ വള്ളിമററം
മേഴച്ചുരി കോയിൽക്കരയും വിശേഷാൽ
ദനുഗ്രഹിക്കേരണപ്പുറത്താൻ
വരപ്പുറം വേദവിദീങ്ങെനിക്ക്. ൬

വണ്ണങ്ങളയ്മ്പതിലുമൊന്നിലുമുള്ളിലുണ്ടാം
വാണീവിലാസമതു വൈഖരിയെന്നു കേൾപ്പൂ
വൃത്തത്തിൽ വേണമതു വേണ്ടുമതത്ഥമെല്ലാം
ചൊല്ലിച്ചുകൊൾവതു ചുലോകമിതായതല്ലോ. ൭

ഒരുത്തനാണ്ടൊന്നു തുടങ്ങിയെങ്കിൽ
ദ്വേഷിക്ക നാമെന്നതസത്സ്വഭാവം

* 'ദേവേഡ്യമച്ഛമ (ഹ) മന്ദമഹീജ കേതൂം' ഖ. പാഠം. † 'വിഷ്ണുനാഥം' ഖ. പാഠം.

അഴിച്ചുകണ്ടാലഥ വാ പിളൎന്നി-
ട്ടറിഞ്ഞുമില്ലെങ്ങളതീവ മൂഢാഃ. ൧൪

ചിരിച്ചതെന്തെന്നർ പ്രഭുക്കളായോർ
ശ്രവിക്ക സാരസ്വതമെന്നു സന്തഃ
വൃഥാ പറഞ്ഞെന്തിതു നന്നിതെന്നും
ധരിച്ചു ചൊല്ലുന്നതു നല്ല ബന്ധം. ൧൫

നന്നാവതിന്നവധിയില്ലിതുകൊണ്ടുതന്നെ-
യില്ലെല്ലതേ ഫലമിതെന്നതു വന്നകൃഷ്ണ
എന്നാലെനിക്കു തുണയാമിതിനീശ്വരൻ താ-
നെപ്പോഴുമെന്മനസി വാക മുതിൻ കൃഷ്ണൻ. ൧൬

പഠിപ്പാൻ ചെന്നിരുന്നിട്ടു പന്തീരാണ്ടു പഠിക്കിലും
പഠിച്ചു കിട്ടുവോന്നല്ല പദ്യേന പറയുന്നതു്. ൧൭

ഇവന്നു പോമിതെന്നുള്ളതറിവാൻ വേലയെത്രയും
അനുഗ്രഹിപ്പവർ ചൊല്ലിത്തരുവോൎക്കു വരുവതു്. ൧൮

പരന്നിരുന്നാന്നു പുരുക്കിയെന്നാ-
ലറിഞ്ഞുകൊൾവാനെളുതെത്രയും കേൾ
*മരുന്നുപോലെ വരുവോൎക്കു ദേയം
ചൊരിഞ്ഞുപോകിൽ പുനരാൎക്കുമാകാ. ൧൯

ഇരന്നലോകൎക്കു കൊടുക്കിൽ ജ്ഞാന-
മിരന്നലോകത്തിലസാരനാമേ
ഗുരുപ്രസാദം പെരികൊള്ളുവൻെറ
കരത്തിൽ വേണം വരികിൽ കൊടുപ്പാൻ. ൨൦

ബന്ധുക്കൾ കണ്ടൊരു പ്രബന്ധമിതോൎക്കവേണം
മാനിച്ചുകൊണ്ടു മനസാപി മഹീസുരന്മാർ
ഒപ്പിച്ചതിന്നുദയലഗ്നമതിന്നു കോപ്പു
ചൊല്ലുന്നതുണ്ടു പലരും പറവീല പണ്ടേ. ൨൧

നഷ്ടജാതകമൊരുത്തനിഷ്ടമാ-
യുണ്ടതിന്നു വരുമാകിലാദരാൽ

* 'തിരഞ്ഞു കേൾപ്പാൻ വരുവോൎക്കു ദേയം' ഖ, പാഠം.

കൈമാറു ഗുരുചൊന്നതൊക്കവേ
ചൊല്ലുമാറതു*മതീവ ഗോപ്യമേ. ൧൨

ആയുഃപ്രശ്നം നടേ ചൊല്ലി വിവാഹത്തിന്നനന്തരം
സന്തതിപ്രശ്നവും ചൊല്ലീട്ടിഷ്ടാനിഷ്ടനിരൂപണം. ൧൩

ഇതിന്ന വിരവിലിങ്ങോനോർത്തുകണ്ടുള്ള വണ്ണം
മനസി നിഹിതമിപ്പോൾ വാക്കിലാക്കുന്നതുണ്ടു്
അതിന്ന കവിതവേണം കണ്ടയത്ഥം ചമപ്പാൻ
മനസിയതിന്ന ഭക്ത്യാ വാണിമാതേത്തൊഴുന്നേൻ. ൧൪

ശ്രീകൈലാസം ശിവക്ഷേത്രമവിടന്താനിരിപ്പിടം
രാശിചക്രം വരപ്പിപ്പൂ ലക്ഷണങ്ങളതിന്നിവ. ൧൫

ഈശാനകോൺതുടങ്ങീട്ടു കിഴക്കേതിന്ന സന്തതി
അഗ്നികോണതുടങ്ങീട്ടു തെക്കാകിൽ പെണ്ണു നിണ്ണയം. ൧൬

നിരൃതികൽതുടങ്ങീട്ടു പടിഞ്ഞാറേതു രോഗമാം
വായുകോണതുടങ്ങീട്ടു വടക്കേതു വസുപ്രദം. ൧൭

സ്ഥൂലരേഖാ സുഖകരീ സൂക്ഷ്മാ ദുഃഖകരീ ഭവേൽ
വര വിച്ഛേദിയാകുമ്പോൾ കാര്യവും സുഖവും വരാ. ൧൮

അനുലോമവിലോമേന വരയ്ക്കിൽ വിഘ്നവും വരും
വലത്തേവര മുൻപാകിൽ പുത്രുണ്ടാക നിശ്ചയം. ൧൯

ഇടത്തേതെങ്കിലോ പെണ്ണുമിങ്ങനെ കണ്ടുകൊള്ളുക
രാശിചക്രം വരച്ചേടത്തവിടം പൊങ്ങിനിന്നതു്. ൨൦

അപ്പുണ്ണുകാകശേഷിക്കാമവരേറതില്ലവും നടേ
ഇരുമ്പുരം നടന്നേടം പുറരാശിയിൽ നോക്കിയാൽ. ൨൧

വരച്ചവൻ തൊട്ടന്നേടം കണ്ടും ചൊല്ലുന്ന ലക്ഷണം
കണക്കാൽ തൊട്ടുകിൽ ചൊല്ലാം രോഗവാനായത്തമായതു്.
[൨൨

കലഹം മുട്ടുതൊട്ടുകിൽ തുട സന്തതിലാഭമാം
ലിംഗം തൊട്ടുകിലോ രോഗം ക്ലൈബ്യ പുത്രാദിസംഭവഃ. ൨൩

ഉദരന്തൊട്ടുകിൽ ശ്രീയും മാറെങ്കിൽ പുഷ്ടി ചൊല്ലുക
പശുവുണ്ടാം കുചന്തൊട്ടാൽ മുഖന്തൊട്ടുകിലോ സുഖം. ൨൪

* 'അതീവ യോഗ്യമേ' ഖ. പാഠം.

രോമമന്തൊട്ടകിഷോ മൃത്യുവെന്നു നിശ്ചയമാക്കുക
ബാഹുസ്പൎശനതോ വിദ്യാദൈശപത്യമതു ം ക്ഷണാൽ. ൩൭

ഫാലസ്പൎശേ ഫലം വിദ്യാദപാഞ്ചരിതസ്യ ന സംശയഃ
പൃഷ്ഠസ്പൎശേ ഫലം പശ്ചാൽ ഭവിഷ്യതി ന സംശയഃ. ൩൮

പൎണ്ണസ്പൎശേ തദാ സൌഖ്യം പശ്ചാദ്ദുഃഖതരം ഭവേൽ
ശുഷ്കവസ്ത്വഭിസംസ്പൎശേ ശോഭനഞ്ച വദേദ് ബുധഃ. ൩൯

ആൎദ്രവസ്ത്വഭിസംസ്പൎശേ പശ്ചാത്സിദ്ധിസ്സുനിശ്ചിതാ
കണ്ഡൂയനം പശുഹരം താഡനം ശത്രുനാശനം. ൩൧൦

സ്ഫോടനം ദാരഹരണം ദുഃഖമംഗുലിബന്ധനം
ഗൌളികാദിദ്ധ്വനിയ്യത്ര ന്യാച്ചക്രേ ലിഖിതേ സതി. ൩൧൧

യത്ര രക്താദികാ പൃഷ്ടാ നിഹിതം വാ നിവാസിതഃ
ആരൂഢന്തം വിജാനീയാൽ പ്രശ്നം താത്കാലികം വിദുഃ. ൪൦

കാലഹോരാം ഗ്രഹാൻ സൎവ്വാൻ ഗൃഹീത്വാ സുസമാഹിതഃ
വദേദ്ഭൂതോദയം ചാപി ഛത്രരാശിം ച പൃച്ഛതേ. ൪൧

മേടം കാടായിരുന്നൊന്നു കഴിഞ്ഞൊന്നിടവം പുനഃ
മിഥുനം വയലായുള്ളു ചരിഞ്ഞുള്ളൊന്നു കൎക്കടം. ൪൨

ചിങ്ങം കാടായ്വരും പിന്നെക്കന്നിതാൻ കുളമായ്വരും
പിന്നെത്തുലാം ചരിഞ്ഞിട്ടു വൃശ്ചികം വിളഭൂമിയാം. ൪൩

പിന്നെദ്ധനു കഴിഞ്ഞിട്ടു മകരം കാടനന്തരം
കുംഭം കുഴിനിലം പിന്നെ മീനം താനെരികാനലാം. ൪൪

രാശിചക്രം വരച്ചിട്ടങ്ങൎച്ചിച്ചാൽ തദനന്തരം
*ആസനം വച്ചുകൊള്ളണമതു പൊന്മയമാകണം. ൪൫

ഊനമില്ലാത്തതാകേണം ശ്രീമെന്നെഴുതുവതിൽ
ചൊരിവൂ പരമാംരത്നം കഴുക്രു തദനന്തരം. ൪൬

ക്ഷീരാഭിഷേകവുംചെയ്തു കഴുക്രു തദനന്തരം
അൎച്ചിച്ചതിനെയാരാധിച്ചപ്പോൾ ചന്ദനവും തൊട്ടു. ൪൭

വെള്ളവെററിലയും വയ്പു പാലടക്ക നുറുക്കിയും
വച്ചു വാണിയെ വന്ദിച്ചാലൎച്ചിക്ക ഗണനാഥനെ. ൪൮

* 'ഫലകാം' ഖ. പാഠം.

ഗുരുപ്പരലെ വച്ചപ്പോഴാരാധിപ്പു ശുക്രൻ നടേ
നിവേദിപ്പൂ ഗണപതിരാരാധിപ്പൂ വിളക്കിനേ ൪൯

ആദിത്യനെന്നു കല്പിച്ചിട്ടാരാധിപ്പൂ വിളക്കിനേ
ആത്മാരാധനചെയ്തുംകൊണ്ടഷ്ടമംഗലമാചരേൽ. ൫൦

നടേ ശ്രീഗരുഡൻ പൂർവ്വ മാർജ്ജാരസ്സിംഹകുഞ്ജരൌ
ഫണി മൂഷികനാം പിന്നെ വാനയും ശശവും ക്രമാൽ. ൫൧

വൃക്ഷം സപ്തഛദം പൂർവ്വ പേർചൂതം കൈതയെന്നിവ
പനസം ക്രമുകം തിന്ത്രിണീകാ പിന്നെയിരിപ്പയും. ൫൨

ആദിത്യനാരൻ ദേവേഡ്യൻ ജ്ഞൻ ശുക്രൻ മന്ദനിന്ദുവും
രാഹുവെന്നിവരെട്ടും വാഹനം വൃക്ഷവും ക്രമാൽ. ൫൩

ഗ്രഹങ്ങളെട്ടുമച്ചിപ്പൂ ക്രമത്താലിങ്ങനെ നടേ
*കരവാ ദപ്പണം ദീപാം ലശം വസ്ത്രമക്ഷതം. ൫൪

അംഗനാ ഹേമസായുധാം ചാഷ്ടമംഗലമിങ്ങനെ
വെപ്പാൻ പൊന്നെന്നു ചൊല്ലുന്നു രാജ്യാദിപണമാമതും.
[൫൫

അലംകരിച്ചകന്യാവിൽ വലങ്കൈകൊണ്ടു വസ്തുണം
എടുക്കയെന്നു ചൊല്ലുമ്പോളിരിപ്പീവണ്ണമാകതാൻ. ൫൬

നാളെ നാലിൽ പെരുക്കീട്ടു പരലെണ്ണിയനന്തരം
വലത്തുകൈകൊണ്ടത്രേ പ്രാഷ്യപ്പരലെപ്പരിവത്തനം. ൫൭

ചെയ്തുചെയ്തു ജപിക്കേണം ഷൺമുഖോഹമിതി സ്മരൻ

സ്വയംപ്രകാശദീപാരൂഢായ കണ്ണബോധായ അതീവ ശുദ്ധബോധായ മഹാശ്രീഗുരുഭ്യോ നമഃ. ഓം ഹ്രീം ഓം നമഃ ശിവായ. ഐം ഹ്രീം ശ്രീം ക്ലീം ഹസ ഹ സകലലോകഹൃദയായ ലോകാലോകപ്രസിദ്ധായ തരുണകിരണപ്രതിഭാസായ ഭ്രൂമിമണ്ഡലായ സ്വയംപ്രകാശായ സൂര്യായ സ്വാഹാ. ഓം ഹ്രീം ഹസ ക ഹ ള ഹ്രീം ദിവ്യചക്ഷുഷി സർവ്വേശ്വരി ഹ്രീം ഭദ്രേ സ്വാഹാ.

വേദവേദാംഗവിദ്യാക്ഷി ബോധായാശു സരസ്വതി ൫൮

* 'അങ്കരം ദപ്പണം ദീപം' ഖ. പാഠം.

സാധ്യവാദിനി! സർവ്വജ്ഞേ! മാമേവം വാദിനീ ഭവ

ഓം ഹ്രാം ഹ്രീം ഹ്രം സ സൂർയ്യായ പ്രകാശശക്തിസഹിതായ സഹസ്രരാശിനക്ഷത്രതിഥിയോഗപരിവാരായ നമഃ.

സർവ്വജ്ഞ പാർവ്വതീനാഥ സർവ്വലോകഗുരോ ശിവ. ൧൯

ശരണം ത്വാം പ്രപന്നോഽസ്മി ദേഹി മേ ജ്ഞാനമുത്തമം
സത്യജ്ഞാനപ്രബോധായ മഹാശ്രീഗുരവേ നമഃ. ൨൦

സത്യജ്ഞകാലബോധായ മഹാശ്രീഗുരവേ നമഃ
സത്യജ്ഞാനന്തബോധായ ബ്രഹ്മണേ ജ്ഞാനദായിനേ. ൨൧

സുവിജ്ഞാനായ തപനദാ ഓം നമോ ഭഗവതേ നക്ഷത്രാധിപതയേ ലോകസാക്ഷിണേ സന്ദിഗ്ധവസ്തുന്യുതം ഹൌറ ഹൌറ സത്യം പ്രതിഭാതു മേ സ്വാഹാ നമഃ ശിവായ ഓം ദക്ഷിണാമൂർത്തയേ തുഭ്യം സമൂലംനിവാസിനേ.

ധ്യാനൈകനിരതാംഗായ നമോ രുദ്രായ ശംഭവേ
സ്വയംപ്രകാശമെന്നാദി പതിനാലിഹ മന്ത്രവും. ൨൨

മറ്റുതാൻ പ്രശ്നമൊപ്പിപ്പാൻ ഗുരുചൊല്ലിയതാകിലും
ഹോരാദിശ്ലോകവും മറ്റുമറിഞ്ഞതു ജപിച്ചുടൻ. ൨൩

ഗുരുവിൻെറ നിയോഗത്തെ മനസാ നിശ്ചയിച്ചുതാൻ
ഭക്ത്യാ പ്രാർത്ഥിച്ചു സകലം സത്യമാക്കേണമെന്നതു്. ൨൪

ഇനിക്കിപ്രശ്നമൊപ്പിപ്പാൻ നവഗ്രഹമനുഗ്രഹം
ചെയ്യേണമെന്നുചൊല്ലി മുഷ്ടിമൂന്നൊന്നു വാരുക. ൨൫

വയ്ക്കു മുഷ്ടിയിൽ വന്ദിച്ചിട്ടിടത്തേ വച്ചുകൊള്ളുക
പിന്നെയും മുമ്പിലെപ്പോലെ വാരിക്കൊണ്ടിട്ടു വെപ്പിതു. [൨൬

നടുവേ വരുമാറാവൂ മുമ്പിലേതിന്നു തെക്കതു്
ഒന്നിവക്കെന്നു ചൊല്ലീട്ടു പ്രശ്നംവെപ്പിക്ക രാശിയിൽ. ൨൭

ശരവും ദൂതനും മറ്റും കണ്ടതും കേട്ടതും തദാ
ശുഭാശുഭങ്ങൾ സൂക്ഷിപ്പൂ ഛായയും സമഭൂമിയിൽ. ൨൮

വച്ചനേരമല്ലന്നേപ്പൂ ശങ്ക വല്ലൊന്നിനാലര
അടിയുണ്ടെന്നറിഞ്ഞാലുമല്ലക്കുമ്പോൾ ന സംശയഃ. ൨൯

ഇനിവച്ചതിനെക്കൊണ്ടു ക്രിയചെയ്യുന്നതിങ്ങിനെ
തലയും നടുവും കാലും മൂന്നുകൂറും തിരിച്ചവ. ൧൦

എട്ടിൽകഴിച്ചു ശേഷത്തെയെത്രയെന്നറിവൂ പരൽ
അതിന്നു പെരുമിട്ടേപ്പു പിന്നെ രണ്ടുടയുന്നഥാ. ൧൧

എട്ടിൽകഴിച്ചു ശിഷ്ടത്തെയെത്രയെന്നറിവൂ പരൽ
ഒമ്പതേടത്തുമുണ്ടായ പരൽ കണ്ടിട്ടു ചൊല്ലുക. ൧൨

മുഴുവൻപരലോ മുക്കാലരയോ കാലതെന്നതോ
തിരിച്ചു മരണം മോഹം ദ്രോഹവും ജീവനം ക്രമാൽ. ൧൩

നാലും മൂന്നും രണ്ടുമൊന്നും വരുമ്പോൾ ഫലമിങ്ങനെ
നടേത്തേതിൽ നടേത്തെ ഗുണമെങ്കിൽ ശിരോഗുണം. ൧൪

നടുവേ ഗുണമുണ്ടാകിൽ നടുവിന്നു സുഖം ദൃഢം
ഒടുക്കത്തു ഗുണം കാണ്കിൽ പാദങ്ങൾക്കു സുഖം ദൃഢം. ൧൫

അവ്വണ്ണം ദോഷമുണ്ടാകിലവടെദ്ദോഷവും ദൃഢം
മുൻപിലെദ്ദോഷമൊക്കെക്കണ്ടെത്രയന്നാലതെട്ടിനാൽ. ൧൬

കഴിച്ചു ശിഷ്ടം കാണേണം മുമ്പിലേവണ്ണമേയതും
മുമ്പിലെജ്ജന്മർമോക്കണം മുമ്പിലേതവ മൂന്നിനും. ൧൭

പിന്നെ മൂന്നുള്ളതിൽ ജന്മംനിന്നു മൂന്നു വരുന്നതു്
അവ്വണ്ണമാണ്ടു കല്പിച്ചു തിങ്ങളും ദിവസങ്ങളും. ൧൮

പരൽ കണ്ടിട്ടു ചൊല്ലേണമുദിച്ചുള്ള തലയ്ക്കല്
അതിന്റെ നടുവും കണ്ടു കാലുമവ്വണ്ണമേ പുനഃ. ൧൯

വർത്തമാനഗുണം പിന്നെ നടുവേ കണ്ടു ചൊല്ലുക
ഭവിഷ്യത്തിന്നു താഴത്തെ മൂന്നും കണ്ടിട്ടു ചൊല്ലുക. ൨൦

മുമ്മൂന്നുകൂട്ടിയും കാൺമൂ മൂന്നേടത്തുമനന്തരം
പരൽ വന്നതു കൂട്ടേണം മൂന്നെടത്തുമൊക്കവേ. ൨൧

അപ്പോൾ വരുന്ന പരലും കണ്ടാൽ കൂട്ടീട്ടുമെട്ടില്
കഴിച്ചു ശിഷ്ടം കാണേണം മുഴുത്തോ മുറിവോ പരൽ. ൨൨

ഉദയങ്ങളുമപ്പോഴേതറിഞ്ഞ് തദനന്തരം
ഒന്നുകാലൊന്നുമുക്കാലുമരയും കാലുമൊക്കവെ. ൨൩

മൂന്നേമുക്കാൽ വരും നക്ഷത്രമൊന്നിച്ചുവച്ചതു്
വിഷ്ടീകരിച്ചിട്ടുണ്ടാം സംഖ്യകൊണ്ടു ഹരിക്കണം. ൧൪

മൂന്നുകൂട്ടിക്കഴിച്ചേട്ടിൽ ശിഷ്ടമുണ്ടായിരുന്നതു്
ശരീരമെന്നതോടപ്പോളുൾക്കപ്പെട്ടാലതും പുനഃ. ൧൫

നടേ ഗുണിച്ച പന്ത്രണ്ടിൽ ശരീരംകൊണ്ടരിച്ചതു്
രാശിവച്ചാൽ മുപ്പതിലും ഗുണിച്ചിട്ടു ഹരിച്ചതു്. ൧൬

തിയതീമാക്കിവച്ചിട്ടു ഗുണിച്ചറുപതിൽ പുനഃ
ഹരിച്ചതിലിയാക്കേണമഷ്ടമംഗലമറ്റുടം. ൧൭

അതിന്റെനാഴം വരുന്നേടം കണ്ടു സൂക്ഷിച്ചിതൊക്കവേ
പറയുന്നതിനഭ്യാസം വരുമാറിനിയിങ്ങിനേ. ൧൮

കൊടിയും പുകയും സിംഹം ശ്വാവും വൃഷഭവും ഖരഃ
ഗജം കാകൻ കിഴക്കാദിദിക്കിന്റേ രൂപമിങ്ങനേ. ൧൯

ധ്വജവും സിംഹവും ഭൂമി കാളയാന ജലം പുനഃ
ധൂമോഽഗ്നിർവായു കഴുതയാകാശം കാക്ക പട്ടിയും. ൨൦

ധ്വജധൂമസിംഹഭഷകൗക്ഷഗർദ്ദഭ-
ദ്വിപകാകമിത്യഭിഹിതം ദിഗഷ്ടകം
പുരുഷേ ന്യസേദഭിമുഖാഗതേഽപ്യരം
കഥയാമി കിഞ്ച ശിരആദ്യധഃ ക്രമാൽ. ൨൧

മൂർദ്ധ്നി ധ്വജോ ഘ്രാണപുടേ ച ധൂമ
ആസ്യേ ഹരിശ്ശ്രോത്രദ്വയോഃ ശ്വസംജ്ഞഃ
കണ്ഠേ വൃഷഃ പാണിയുഗേ ഖരശ്ച
ഗജശ്ച ഹൃദ്യംഘ്രിയുഗേ ച കാകഃ. ൨൨

ധ്വജേഽർത്ഥലാഭഃ കലഹശ്ച ധൂമേ
സിംഹേ ജയം ശ്വാവിനനന്തരോഗഃ
വൃഷേ തു ലാഭഃ കഴുതയ്ക്കു ദുഃഖം
ഗജേ ശുഭം കാകനു നിഷ്ഫലത്വം. ൨൩

ധ്വജസിംഹൗ മഹീ ദന്തിവൃഷൗ ജലമയൗ മതൗ
ധൂമോഽഗ്നിർഗ്ഗർദ്ദഭോ വായുഃ ശ്വകാകൗ വിയദാത്മകൗ. ൨൪

ഫണിക്കു ഗരുഡൻ നേരെ പ്രതിയോഗിച്ചുവന്നത്
എലിക്കു പൂച്ചയും നേരെ കോണിച്ചിട്ടു വരുന്നത്. ൯൭

ആനക്കു സിംഹവും നേരെ പ്രതിയോഗിച്ചുവന്നത്
മുയൽക്കു ശ്വാനൻ കോണിച്ചിട്ടതിനേരെ വരുന്നത്. ൯൮

സപ്തച്ഛദാദിവൃക്ഷങ്ങളെന്നു പൂക്കുന്നുവെന്നതും
ഫലിക്കുന്നതുമോർക്കേണമടങ്ങുന്നതുമോർക്കണം ൯൯

ഫലിച്ചടങ്ങിപ്പോംകാലം ഫലിയാതെന്നു നിശ്ചയം
ഫലിച്ചു വീഴുന്ന ദിനമാസാദിക്കുന്ന കാലമാം. ൯൯

ഫലിച്ചിട്ടു തുടങ്ങുന്നാം ഫലിച്ചൂവെന്നു ചൊല്ലുക
പൂക്കുന്നോന്നോ അല്ലയോതാനെന്നതൊന്നു നിരൂപണം. ൯൯

ചോദിച്ചനേരത്താവൃക്ഷമവിടെക്കണ്ടുവെങ്കില്
നക്ഷത്രിയോജനിൽ വ്യാഘ്രത്തിൻ വൃക്ഷംകൊണ്ടു നിരൂപണം. [൧൦൦

കളത്രത്തിന്നു ശുക്രന്റെ വൃക്ഷംകൊണ്ടു നിരൂപണം
ഭ്രാതാവിൻഗുണമോൎക്കുമ്പോളാരന്റെ വൃക്ഷമോൎക്കണം. ൧൦൧

മരണത്തിന്നു മന്ദന്റെ വൃക്ഷംകൊണ്ടു നിരൂപണം
കാരകന്മാരെയോൎത്തിട്ടു കണ്ടുകൊള്ളണമൊക്കവേ. ൧൦൨

അറിഞ്ഞു പിഴ വാരാതെയറിയിക്കാസ്സരേണമേ
അനുഗ്രഹിക്ക ഗുരുവും വാണിമാതും ഗണേശനും. ൧൦൩

ഇതു നോക്കിപ്പറിച്ചിട്ടു ചൊല്ലീടുന്നോർ ദിനേ ദിനേ
അൎത്ഥപുത്രകളത്രാദികളോടു പ്രശോഭിക്കവേ. ൧൦൪

ഇതി പ്രശ്നസാരേ ഒന്നാമദ്ധ്യായം
സമാപ്തം.

## അദ്ധ്യായം ൨.

അഷ്ടമംഗലമീവണ്ണമാദൌ വെച്ചറിയിച്ചുടൻ
പ്രശ്നംവെക്കുന്ന നേരത്തെ രാശിയും വെച്ചരാശിയും. ൧

ഉദയാരൂഢങ്ങളവയും പിന്നെച്ഛത്രമതിങ്ങനെ
ആരൂഢമാദിയായെണ്ണീട്ടുദയത്തോളമുള്ളവ. ൨

എത്രയെന്നാലത്രസംഖ്യ വിഢിഭം ആദിയെണ്ണുക
വിഢിഭം ആയദിവണ്ണമെന്നു ചൊല്ലുന്നതേ ബുധാഃ. ൩

കാലത്തേളാദിനാലിന്നും വിദിക്കനാഴിലിനോദയേ
ആട്ട വിണയതിമദ്ധ്യേ കാളയും വിഢിഭം മതം. ൪

ചൊല്ലുന്നവൻതാനുദയം പ്രഷ്ടാവാരൂഢമായതു്
അവന്റെ ഭൂതനാം ഛത്രമെന്നതോർക്കണമാദിയിൽ. ൫

ചൊല്ലുന്നരാശി ചെല്ലേണം ചോദ്യമുണ്ടായ രാശിയിൽ
ഇവ്വണ്ണമത്രെ ചെല്ലേണ്ടുന്നവ ചൊല്ലുന്നതുണ്ടിഹ. ൬

വച്ചനേരമളന്നുള്ളതറിഞ്ഞു തദനന്തരം
ഛായാവാക്യം മാസി മാസി വരുന്നതിനിതോത്തുടൻ ൭

പുലച്ചനാഴിക നടേ വരുത്തുന്നതിനിങ്ങനെ
കഴിഞ്ഞടിയെ വച്ചിട്ടു വരുന്നടിയെ വാങ്ങിയാൽ. ൮

വിരലാക്കുവതിന്നപ്പോളടിയെട്ടിൽ പെരുക്കുക
വിരലും കൂട്ടി വച്ചിട്ടുപ്പുവുണ്ടെങ്കിലുടനേയതിൽ. ൯

അതു ഹാരകമാകുന്നതെന്നറിഞ്ഞിട്ടു ചേരിട്ടു
പിന്നെയും മുമ്പിലെപ്പോലെയടിപോയതു വെച്ചതു്. ൧൦

പ്രശ്നനേരത്തളന്നുള്ളതതിൽ വാങ്ങിട്ടനന്തരം
എട്ടിൽപെരുക്കി വിരലും കൂട്ടിവച്ചാലവററിനേ. ൧൧

ഗുണിച്ചരൂപതിൽപ്പിന്നെ ഹരിപ്പാൻ ഹാരകം നടേ
ഉണ്ടാക്കിയതുകൊണ്ടാവൂവുണ്ടാമപ്പോൾ വിനാഴിക. ൧൨

തികഞ്ഞ നാഴികേ മീതേ വച്ചിതപ്പോൾ പുലന്നതു്
പുലച്ചനാഴികയതെന്നറിഞ്ഞാലും ന സംശയഃ. ൧൩

വയ്പൂ രാശിം വിനാ സമ്യക് തലനാളേ രവിസ്ഫുടം
ആദിത്യനന്നു നില്ക്കുന്ന മാസവും ഗോനയാദിയും. ൧൪

അറിഞ്ഞതന്നതുകൊണ്ടാവൂ ഹരിപ്പാൻസ്ഫുടം നടേ
അത്തീയതി ഹരിച്ചുള്ള ഫലം നാഴികയായതു്. ൧൫

ശേഷിച്ചതിലിയാക്കീട്ടു ഹരിച്ചതു വിനാഴിക
ഉദിക്കുംമുമ്പിലേയന്നോ രാശിയിൽ ചെന്നതു ഫലം. ൧൬

നാലേകാലാദിയായുള്ള തന്നെത്തും വച്ചുകൊണ്ടതിൽ
ഇതു വാങ്ങീട്ടു ശേഷിച്ചതുദിച്ചാലുള്ള നാഴിക. ൧൬

പലച്ചനാഴികെ വച്ചിട്ടതു വാങ്ങാകിൽ വാങ്ങിയാൽ
മുഴുത്തരാശി പിന്നേയും വാങ്ങാകിലതു വാങ്ങുക. ൧൭

ശ്യാതയും മുഴുത്തിട്ടും ശിഷ്ടമുണ്ടാകിലും പുനഃ
ഏതുരാശിയതെന്നപ്പോഴറിഞ്ഞാലത്രയെന്നതും. ൧൮

മുഴുത്തിരിക്കുമാറെന്നോ അതിലൊട്ടു കുറഞ്ഞിതോ
മൂന്നു നാഴികയുണ്ടെന്നോ മൂന്നൊന്നെന്നോ നവാംശമോ. ൨൦

എന്നറിഞ്ഞു നടത്തേണം രതാദാനാദിരാശികൾ
ദാതിനു പായമിവണ്ണമെന്നു ചൊല്ലുന്നതുണ്ടു ഞാൻ. ൨൧

ഗുർവ്വക്ഷരങ്ങൾ പ്രാണങ്ങൾ വിനാഴികകൾ നാഴിക
ഇവ കാലങ്ങളെച്ചൊല്വാൻ മാനം ചെയ്യുതിനുള്ളവ. ൨൨

പിന്നെ നക്ഷത്രങ്ങൾ കല്പിപ്പാൻ നടേ തീയതി മാനമാം
തീയതിക്കിലിയേറീട്ടുമിലിക്ക വിലിയേറിയും. ൨൩

വിലിക്ക തല്പരകൾകൊണ്ടിങ്ങനേ വരുമാറിവ
ഗുർവ്വക്ഷരാദികാലങ്ങളിഭസ്ത്യാദിയോടിഹ. ൨൪

ഒരുമിപ്പിച്ചു കാട്ടുന്നുണ്ടൊരുരാശിയിലൊക്കവേ
അജാദ്യുദയതോ/ക്ന്യേ പഞ്ചാശത് പ്രാണസഞ്ചയഃ. ൨൫

ചരന്നഗ്രഹന്ദേവം പ്രഷ്ടുരാരൂഢകേന്ദ്രഭാക്
ഗ്യന്നെല്ലാമുള്ളവചനമറിവാനിതുപായമാം. ൨൯

ഒരു രാശിക്കു മുന്നൂറു വിനാഴികകളാകയാൽ
രതാദാനങ്ങൾ നാലിന്നു നവാംശകമകപ്പെട്ടും. ൨൬

രാശി പന്ത്രണ്ടുമയ്യഞ്ചു കണ്ടാലറുപതൊക്കവേ
അതിലഞ്ചിന്നു മുന്നൂറൊണ്ടൊന്നിന്നറുപതാകയാൽ. ൨൭

രതാദാനത്രയം തന്നെ ദ്വാദശാംശകമായതും
വിനാഴികകൾ നൂറെങ്കിൽ ദ്രേക്കാണമതു രാശിയിൽ. ൨൮

ളുണ്ടാമതിന്നു പന്ത്രണ്ടു രതാദാനാദിരാശികൾ
രതാദാനത്രയം ശ്ലൂര ഇരുപത്തഞ്ചതാകയാൽ. ൩൦

ദ്രേക്കാണത്തിൽ ചതുർഭാഗം രാശിയിൽ ദ്വാദശാംശകം
ഒന്നു രണ്ടവ മൂന്നെങ്കിൽ ക്രൂരനാമരക്കോയമാം. ൧൧

നവകം നാലല്ലുണ്ടാവൂ ദ്രേക്കാണത്തിലിതിങ്ങിനേ
നാലൊന്നു പാതി മുക്കൂറും മുപ്പവൻതാനമിങ്ങനേ. ൧൨

ഒരുനാഴികയും ശിഷ്ടം നാല്പതും നവകം വരും
നാഴികക്കൊന്നിനറുപതുണ്ടാകുന്നു വിനാഴിക. ൧൩

വിനാഴികക്കാറു പ്രാണൻ പ്രാണനൊന്നിന്നതിൽ പുനഃ
ഗുർവ്വക്ഷരങ്ങളറുപതുണ്ടാമെന്നൊരുവന്മതം. ൧൪

ഗുർവ്വക്ഷരം നാഴികയിലനന്തപുരമെന്നതു്
അഹോരാത്രങ്ങളിൽ പ്രാണൻനന്തപുരമായതു. ൧൫

അജാദി പന്ത്രണ്ടയ്യഞ്ചായഹോരാത്രം വരുന്നതു്
അന്നദേയം പ്രാണനുണ്ടാം രാശി പന്ത്രണ്ടിലും ക്രമാൽ. [൧൬

അന്നദേയം പ്രാണനാമ്പോളഞ്ചുനാഴിക രാശിയും
അതിനഞ്ചൊന്നിനറുപതുണ്ടാകുന്നു വിനാഴിക ൧൭

അതുലം നാഴികക്കുള്ള പ്രാണനെന്നു ധരിക്കണം
പ്രാണൻ താഴത്തെത്തു രത്നദാനമെട്ടു വിനാഴിക. ൧൮

എണ്ണാറു നാല്പത്തെട്ടുണ്ടു് പ്രാണൻ ദാനത്തിനുള്ളതു്
പ്രാണനമ്പതിനീവണ്ണം രത്നദാനം വരുന്നതു്. ൧൯

അതിൽ മൂന്നൊന്നിഭസ്ഥൂത്യനതുമീവണ്ണമെന്നതു്
നടേ ഗുർവ്വക്ഷരമിഭസ്ഥൂത്യൻ പ്രാണങ്ങൾ ഷോഡശ. ൨൦

ഗുർവ്വക്ഷരസഹസ്രത്തിന്നിഭസ്ഥൂത്യൻ കരേററിയാൽ
കരേററുമാററുപതിൽ പ്രാണനപ്പോൾ കരേറിയാൽ. ൨൧

മൂവായിരം കരേററുമ്പോൾ പ്രാണനുണ്ടായതൻപതും
അവയാറിൽ കരേററുമ്പോൾ രത്നദാനം വരുന്നതു്. ൨൨

രാശിതന്നിൽ വരും രാശിമണ്ഡലം മൂന്നുമൊൻപതും
രാശി പന്തിരുമൂന്നിന്നമ്മൂപ്പത്താറുളവായവും. ൨൩

പന്തീരൊൻപതു നൂററെട്ടു വരുന്നവയുമിങ്ങനെ
അഞ്ചുനാഴികയുണ്ടാമ്പോളൊരുരാശിയതാകയാൽ. ൨൪

ഇദസ്തുത്യാൎദ്ധമാരും നൂറെറട്ടന്നതിച്ചൊല്ലിയായതു്
ഒരുനാഴികവച്ചിട്ടു ഗുണിച്ചറുപതായതു്. ൪൫

വിനാഴിക ഗുണിക്കേണമാറിൽ പ്രാണനതാകുവാൻ
അവ മുന്നൂററാറതും ഗുണിച്ചറുപതിൽ ക്രമാൽ. ൪൬

അനന്താപുരമുണ്ടാമ്പോഴും ഗുർവക്ഷരമതായതു്
ഒരു രാശിയിൽ നൂറെറണ്ണായിരം ഗുർവ്വക്ഷരം വരും. ൪൭

നാഴികക്കുള്ള പ്രാണങ്ങൾ മുന്നൂറററുപതും പുനഃ
അഞ്ചിൽ ഗുണിച്ചാലുണ്ടായതന്നദേയമതായതു്. ൪൮

അവ പന്ത്രണ്ടിൽ ഗുണിച്ചാലനന്താപുരവും വരും
ഉദയാദ്ദരാശിയിലുണ്ടാം പ്രാണങ്ങളിങ്ങനെ. ൪൯

അഞ്ചുനാഴികയുണ്ടാമ്പോളൊരു രാശിയതാകയാൽ
പന്ത്രണ്ടുരാശികൊണ്ടുണ്ടാമഹോരാത്രമിതിങ്ങനെ.. ൫൦

ഹോരേത്യഹോരാത്രവികല്പമേകേ
വാഞ്ഛന്തിയെന്നുള്ളതിനിത്രചൊല്ലി
ലക്ഷ്മിപ്രക്രിയ സിദ്ധമല്ലെ-
ന്നറിഞ്ഞുകൊൾപ്പൂ പറയുന്നതിന്നും. ൫൧

ഹോരയെന്നതു ലഗ്നത്തെച്ചൊല്ലിയെന്നു ധരിക്കണം
ഇതിയെന്നതഹോരാത്രം പരൽപ്പേർകൊണ്ടു സൂചിതം. ൫൨

വികല്പമെന്നതിവണ്ണം രണ്ടാനാദിരാശികൾ
ഹോരയെന്നതുകൊണ്ടല്ലോ അതു സൂചിച്ചതുംനടേ.. ൫൩

കാലസ്യ രാശയസ്സന്തി സൂക്ഷ്മസ്ഥൂലവിഭാഗതഃ
ഏത്ര ശിഷ്ടം നിന്നവെന്നാലേതുരാശികളാവതു്. ൫൪

എന്നറിഞ്ഞു നടത്തേണം മേടമാദി നടേയതു്
നടത്തുകെന്നു ചൊല്ലുന്നു ലഗ്നം ദേഹമതാകയാൽ. ൫൫

അപ്പോഴാരൂഢകേന്ദ്രങ്ങളൊന്നിൽ ചെല്ലുന്ന ലക്ഷണം
ചെന്നില്ലെങ്കിൽ ചെല്ലുത്തേണമിട്ടുകൊണ്ടും കളഞ്ഞുമാം. ൫൬

കാലം ത്രിക്കോണമുണ്ടെങ്കിൽ പ്രാണനൻപതുദേഹമാം
കാലം നാഴിക മൂന്നെങ്കിൽ നാല്കാൽ നാഴിക ദേഹമാം. ൫൭

നവാംശകം കാലമെയ്തിരിഭസ്തുതിൻ നടത്തുത്
ഈവണ്ണം കണ്ടുകൊണ്ടാലും കാലസ്വാംശാനി രാശികൾ. ൮

ഉപദേശമിനിക്കേട്ടാലതു ഗോപിച്ചിരിക്കണം
നാളേടമാദിയായുണ്ടു നടത്തുമ്മാറിതിങ്ങനെ. ൯

ആദിത്യൻനിന്ന രാശീലെ ത്രികോണത്തിലുമുണ്ടതു്
ചന്ദ്രൻ നില്ക്കുന്ന രാശീലെ ത്രികോണത്തിലുമുണ്ടതു്. ൧൦

ചരരാശിതുടങ്ങീട്ടു നടത്തിക്കൊൾക രണ്ടവ
അതിനും ഭേദമുണ്ടല്ലോ ബലമേറുന്നതേതവനു്. ൧൧

അവൻനിന്ന ത്രികോണത്തിൽ ചരരാശി തുടങ്ങുക
ചിങ്ങമാദിത്യനെക്കാട്ടിൽ ബലമേറീട്ടിരിക്കിലോ. ൧൨

ചിങ്ങമാദി നടത്തേണ്ടുവെന്നതൊന്നിനിയും പുനഃ
ബലം കർക്കടകത്തിന്നു ചന്ദ്രനെക്കാട്ടിലേറുകിൽ. ൧൩

അതാദിയായു് നടത്തേണമിവ നാലിലുമുണ്ടിനി
ആരൂഢകേന്ദ്രത്രികോണമട്ടപ്പാനുള്ള രാശികൾ. ൧൪

അതിലും ഭേദമുണ്ടല്ലോ ഉപദേശമതെത്രയും
മനസ്സുകൊണ്ടു കാണേണമിതൊപ്പതിതിനേതതു്. ൧൫

ആരൂഢകേന്ദ്രത്രികോണേഷു ചതുഷ്കാണ്ഡതതികള്
എന്നറിഞ്ഞിട്ടുരുക്കണം നാളംതന്നെ വരുവാനിതു്. ൧൬

മുഴദൃഷ്ടിവരുന്നേടം മുഖ്യമെന്നു ഗുരോർവചഃ
ഇവ നാലുപ്രകാരം ചെയ്തോപ്പിച്ചുദയലഗ്നവും. ൧൭

വരുത്തുന്നതിനീവണ്ണം ക്രിയചെയ്യുന്നതേ ബുധാഃ
ഗോനസാദികളെപ്പോഴും ധരിച്ചിട്ടതുകൊണ്ടിതു്. ൧൮

ഗുണിച്ചുണ്ടായതപ്പോഴേ രാശിയിൽ ചെന്ന തീയതി
ഇലിയും പുനരുണ്ടാവതുണ്ടതിന്നേറെ യുക്തികൾ. ൧൯

അന്നാഴികെപ്പെരുക്കുമ്പോളുണ്ടാകുന്നതു തീയതി
വിനാഴിക പെരുക്കുമ്പോളിലിയുണ്ടാവതെന്നിഹ. ൨൦

യുക്തിയെന്നു ധരിച്ചാലുമറിയേണ്ടുകിലഞ്ചു ൧൦
കരേററുമാററുപതിൽ രണ്ടുവട്ടമനന്തരം. ൨൧

മിതേ വച്ചിട്ടു കാണേണം പൂൎണ്ണമായുള്ള രാശികൾ
പ്രഷ്ടാവിന്റെ നാ◌ ത്രികോണം വരുമപ്പോൾ ന സംശയഃ.
[൧൨
ഇവ നാലുപ്രകാരം ◌ യ്യോപ്പിച്ചുദയലഗ്നവും
വരുത്തുന്നതിനുണ്ടല്ലോ വിശേഷം കേൾക്ക ചൊന്നതു്. ൧൩

അതിനെക്കുജനെക്കൊണ്ടു പെരുക്കിത്തദനന്തരം
രാശി പന്ത്രണ്ടിലും ശോധിച്ചാൽ കാണാം നാളതിന്നഥ.
[൧൪
വരുമപ്പോൾ നാൾ ത്രികോണം പ്രഷ്ടാവിന്റെ ന സംശയഃ
വച്ചാലുദയലഗ്നത്തെയൊപ്പിക്കമ്മാറിതിങ്ങനെ. ൧൫

ആയുഃപ്രശ്നം വച്ചതെങ്കിലതിന്നുണ്ടുപദേശമേ
നിരൂപിക്കേണമിവണ്ണം വച്ചുകണ്ടാലനന്തരം. ൧൬

തുലാമാസേ തുലാക്കൂറ്റിൽ ഞായറാഴ്ച വരുന്ന നാൾ
പ്രശ്നം തുലാത്തേൽ വന്നീടുമെങ്കിൽ നിൎയ്യാണമുണ്ടുടൻ. ൧൭

സൂൎയ്യാംശകം തുലാത്തേലും ഞായറാഴ്ചയതാകിലും
പ്രശ്നം തുലാവും വരികിൽ വൃശ്ചികക്കൂറ്റിൽ മൃത്യുവും. ൧൮

ചന്ദ്രവാരേ വൃശ്ചികത്തിൽ പ്രശ്നം വരികിലും പുനഃ
മൃത്യു കൎക്കടകക്കൂറ്റിലെന്നു ചൊല്ലുക സംശയം. ൧൯

ആരന്നംശകമാംപോഴും ചൊവ്വ കൂട്ടുകിലും പുനഃ
പ്രശ്നം കൎക്കടകത്തേലും വരികിൽ *മൃത്യു നിശ്ചയം. ൨൦

ബുധൻ മീനാംശമാംപോഴും ബുധൻ കൂട്ടുകിലും പുനഃ
മീനത്തേൽ പ്രശ്നവും വന്നുവെങ്കിലും മരണം ദൃഢം. ൨൧

മകരേ വ്യാഴവും നിന്നു മകരാംശകമാകിലും
വ്യാഴാഴ്ചയിൽ വെക്കേണമെങ്കിലും മരണം ദൃഢം. ൨൨

കന്നിയിൽ ശുക്രനാകേണം കന്നിക്കാലംശമാകിലും
വെള്ളിയാഴ്ചയുമാകേണം കന്നിമേൽ പ്രശ്നവും വരും. ൨൩

എങ്കിലും മൃത്യു വന്നുവെന്നറിഞ്ഞാലും ന സംശയഃ
മേടത്തിൽ ശനി നിന്നിട്ടും മേടക്കാലംശമാകിലും. ൨൪

മന്ദവാരേ വരും മേടം പ്രശ്നമെങ്കിൽ ദൃഢം മൃതിഃ
വിപരീതമിരുന്നാകിൽ വിപരീതം ഫലം ദൃഢം. ൨൫

* കഷ്ടമെന്ത്യം ക. പാഠം.

പുലച്ചനാഴിക നടേ വരുത്തിക്കൊണ്ടനന്തരം
മേഷാദി കാൽകാൽ മീതെണ്ണിപ്പറരുന്നതുയിരായതു്. ൨൬

വൃഷാദ്യരയരേയെണ്ണിപ്പറരുന്നതുടലായതു്
വലത്തൂട്ട നടത്തുന്നു ഇവ രണ്ടും ന സംശയഃ. ൨൭

ഗുളികൻനിന്ന രാശൌദി മുക്കാൽ കണ്ടിടമേ പുനഃ
എണ്ണിപ്പറരുന്നതറിക കാലനെന്നു ധരിക്കണം. ൨൮

രാഹു നിന്നേടത്തു നിന്നു മുതലായിട്ടനന്തരം
ഓരോനാഴികമീതെണ്ണിപ്പറരും മൃത്യുവതായതു്. ൨൯

വലത്തൂടേ നടക്കുന്നു പ്രാണനും (മൃത്യുവും? ദേഹവും) നടേ
ഇടത്തൂടേ നടക്കുന്നു കാലനും മൃത്യുവും പുനഃ. ൩൦

കാലര മുക്കാൽ മുഴുവനുയിർമെയ് കാലമൃത്യുവും
ഇവ തങ്ങളിലൈക്യേന്ദ്രം *രോഗമെന്നറിവൂ നടേ. ൩൧

മോഹം ത്രികോണിക്കിലുണ്ടാം മരണം കൂട്ടകിൽ ദൃഢം
ഇനിയൊന്നൊണ്ടതും കേൾപ്പൂ നിര്യാണമറിവാനതും. ൩൨

അഞ്ചിൽ ഗുണിച്ചിട്ടുദയലഗ്നത്തെത്തദനന്തരം
ഗുളികസ്ഫുടവും കൂട്ടിക്കൊൾകതിൽ തദനന്തരം. ൩൩

കഴിച്ചരുപതിൽ പൂർവ്വം പിന്നെ മുപ്പതിലും തഥാ
പന്ത്രണ്ടിലും കഴിച്ചിട്ടു ശിഷ്ടം പ്രാണസ്ഫുടം ദൃഢം. ൩൪

ഏഴിൽ ഗുണിച്ചു ഗുളികസ്ഫുടവും തദനന്തരം
തൽകാലാദിത്യനെക്കൂട്ടിക്കഴിച്ചരുപതിൽ പുനഃ. ൩൫

പിന്നെ മുപ്പതിലും പന്നെപ്പന്ത്രണ്ടിലുമനന്തരം
കഴിച്ചുനിന്ന ശേഷത്തെ മൃത്യുവെന്നറിയണമേ. ൩൬

ചന്ദ്രസ്ഫുടവുമീവണ്ണം ഗുണിച്ചെട്ടിലനന്തരം
കഴിച്ചരുപതിൽ പൂർവ്വം പിന്നെ മുപ്പതിലും തഥാ. ൩൭

പന്ത്രണ്ടിലും കഴിച്ചിട്ടു ശിഷ്ടം ദേഹമതായതു്
ഉഭയത്തിൽ വരു മൂന്നുമെങ്കിൽ മൃത്യുന്ന സംശയഃ. ൩൮

പിന്നെക്കർക്കടകത്തിന്നും വൃശ്ചികത്തിന്നുമുണ്ടതു്
മീനത്തിലും മൃത്യുചൊല്ലാമന്ത്യരാശിയതാകയാൽ. ൩൯

* 'ദ്രോഹമെന്നറിവൂ നടേ' പാഠാന്തരം.

ഇവ മൂന്നും വരു പിന്നെ മീനക്കാലെങ്കിലോ ധ്രുവം
മൃത്യുവുണ്ടന്നവന്നെന്ന് നിശ്ചയിച്ചിട്ടു ചൊല്ലുക. ൧൦൦

ഇവ മൂന്നും കൂട്ടിവച്ചിട്ടതിൽ കൂട്ടേണമേ പുനഃ
യമകണ്ടകമാകുന്ന സ്ഫുടത്തെ തദനന്തരം. ൧൦൧

നാലുംകൂട്ടിക്കണ്ടതല്ലോ ദിവസം മരണത്തിന്
അന്നേനാളാദിയായെണ്ണീട്ടന്നാളെത്രവരുന്നതു്. ൧൦൨

അത്രനാഴിക ചെല്ലുമ്പോളന്നാളിൽ മരണം ധ്രുവം
മൃത്യുലക്ഷണമില്ലെങ്കിലന്നാളിൽ ശമനം ധ്രുവം. ൧൦൩

കാലം ചൊൽവതിനുള്ളൊന്ന് അയനക്ഷണമെന്നതു്
സ്പഷ്ടുംഗവക്രോപഗതൈരന്നക്ഷണവും പുനഃ. ൧൦൪

രോഗമുണ്ടായിരിക്കുന്നാം വച്ചു പ്രശ്നമിതെങ്കില്
നിരൂപിക്കേണമീവണ്ണമെന്നു ചൊല്ലുന്നതേ ബുധാഃ. ൧൦൫

ചന്ദ്രരാശിയിൽവച്ചിട്ടു ദശമം ചന്ദ്രരാശിയായ്
ജീവസൂത്രം വരുമ്പോഴോ ചൊല്ക ജീവിക്കുമെന്നതു്. ൧൦൬

സൂര്യരാശിയിൽവച്ചിട്ടിദ്ദശമം സൂര്യരാശിയായ്
മരണം സൂത്രമാമ്പോഴോ മരണഞ്ചൊല്ക വേണമേ. ൧൦൭

സൂര്യരാശിയിൽവച്ചിട്ടു ദശമം ചന്ദ്രരാശിയായ്
രോഗസൂത്രം വരുമ്പോഴോ ജീവിക്കുമൊരുവണ്ണമേ. ൧൦൮

ചന്ദ്രരാശിയിൽവച്ചിട്ടു ദശമം സൂര്യരാശിയായ്
രോഗസൂത്രം വരികയും ലഗ്നേ ചന്ദ്രനുദിക്കയും. ൧൦൯

ദ്വാദശേ ചാഷ്ടമേ ഷഷ്ഠേ പാപോദയവുമെങ്കിലോ
ആയുസ്സില്ലെന്നു ചൊല്ലുന്ന ലക്ഷണന്താനമേയതു്. ൧൧൦

ശുഭന്മാരവിടം നോക്കാ ചൊല്ക ജീവിക്കുമെന്നതു്
അച്ഛന്ദ്രനപരേ പക്ഷേ ഷഷ്ഠേ വാ ചാഷ്ടമേഽപി വാ. ൧൧൧

യുതൻ പാപികളോടെങ്കിലപ്പോഴേ മരണം ധ്രുവം
ശനി പത്താമെടത്താകിൽ പിശാചിൻബാധ ചൊല്ലുക. ൧൧൨

രാഹുദൃഷ്ടിയുമുണ്ടാകിൽ കൊതിച്ചാർ തൈരിലെന്നുക
പഞ്ചമേ പാപിനില്ക്കുമ്പോളുദരേ നോവു ചൊല്ലുക. ൧൧൩

ലഗ്നേ വാ സപ്തമേ വാപി ചൊവ്വനില്ക്കുന്നതാകിലോ
ജ്വരമുണ്ടെന്നു ചൊല്ലേണം ദഹിക്കും ദേഹമൊക്കവേ. ൧൧൪

രണ്ടാമെടത്തു നില്ക്കുന്നു ലഗ്നേ വാ ഗുളികൻ പുനഃ
തലനോവെന്നു ചൊല്ലേണം മുഖരോഗവുമാമതു്. ൧൧൫

മൂന്നാമെടത്തിൽ നില്ക്കുന്ന ഗുളികൻ പുനരെങ്കിലോ
കണ്ഠേ ചോരസി ചൊല്ലേണം നോവു പുണ്ണാകിലാമതു്. ൧൧൬

നാലാമെടത്തു ഗുളികൻ രാഹുതാൻ നില്ക്കിലോ പുനഃ
ഹൃദയേ നോവു ചൊല്ലേണം പഞ്ചമേ കുക്ഷിരോഗമാം. ൧൧൭

ആറാമെടത്തു നില്ക്കുമ്പോൾ നാഭൌ നോവെന്നു ചൊല്ലുക
ഏഴാമെടത്തു രാഹുതാൻ ഗുളികന്താനകപ്പെട്ടു. ൧൧൮

ലിംഗേ വാ വൃഷണേ വാപി നോവുണ്ടെന്നതു ചൊല്ലണം
സ്ത്രീയെങ്കിൽ ചെറപെട്ടിട്ടു വിശേഷമതു ചൊല്ലുക. ൧൧൯

എട്ടാമെടത്തുമവ്വണ്ണം നവമേ നില്ക്കിലോ പുനഃ
തുടമേൽ രോഗവുമ്മൊല്ലു, പത്താമേടത്തനന്തരം. ൧൨൦

മുട്ടുനോവെന്നു ചൊല്ലേണം പതിനൊന്നാമെടത്തിലോ
കണങ്കാൽമേൽ നോവുചൊല്ലു ചുവട്ടിലതു ചൊല്ലുക. ൧൨൧

പന്തിരണ്ടാമെടത്താകിൽ ഗുളികന്നിങ്ങനേ ഫലം
പാപി ലഗ്നത്തിൽ നില്ക്കുമ്പോൾ ശരീരേ പീഡ ചൊല്ലുക.
[൧൨൨

പാപി നാലാമെടത്താകിൽ ബന്ധുനാശം സുഖക്ഷയം
സ്ഥാനനാശവുമുണ്ടാമെന്നിങ്ങനേ ചൊല്ലു, ലക്ഷണം. ൧൨൩

ഉദയേ രാഹുനില്ക്കുന്നു ഗുളികൻകൂടെ നില്ക്കിലും
ഏഴാമെടത്തുമവ്വണ്ണമവരുണ്ടായിരിക്കിലോ. ൧൨൪

വിഷ*രോഗങ്ങളും ചൊല്ലാം ഭൂതബാധയകപ്പെട്ടും
വച്ച പ്രശ്നത്തിനീവണ്ണം †വിഴ്ച്ചലക്ഷണമുള്ളതു. ൧൨൫

പറഞ്ഞേ ബഹുമാനിപ്പൂ പറവാനിതു ലക്ഷണം
വച്ച പ്രശ്നത്തിനുദയലഗ്നമംശമറിഞ്ഞതു്. ൧൨൬

സൂര്യ്യനോടേ കൂടുകിലും ചിങ്ങക്കാലാംശമാകിലും
ഉണ്ടാം ദാരിദ്ര്യമല്ലെങ്കിൽ വരും വൃദ്ധദ്വിജൻ ദ്രുഢം. ൧൨൭

---

* 'ദ്രോഹങ്ങളും ചൊല്ലാം', † 'നിത്യലക്ഷണമുള്ളവ' പാഠാന്തരം.

ചന്ദ്രനോടേ കൂട്ടകിലും കാൽ കർക്കടകമാകിലും
ഗർഭസ്ത്രീവരവുണ്ടെന്നു ചൊല്ലാം പിള്ളതന്നിട്ടുമാകിലാം. ൧൨൮

കുജക്ഷേത്രം കാലതാവൂ കുജൻകൂട്ടകിലുന്തഥാ
അന്യായമാകിലും കോളേ ദാരിദ്ര്യം വരുമാകിലും. ൧൨൯

ബുധക്ഷേത്രം കാലതാവൂ ബുധൻകൂട്ടകിലും പുനഃ
പുഷ്പകന്താൻ വാരിയന്താൻ കണിശൻ വരവാകിലാം. ൧൩൦

വ്യാഴക്ഷേത്രം കാലതാവൂ വ്യാഴം കൂട്ടകിലും തഥാ
നിറമുള്ളൊരു ദ്രവ്യന്താൻ ബ്രാഹ്മണൻ വരുമെന്നുമാം. ൧൩൧

ശുക്രക്ഷേത്രം കാലതാവൂ ശുക്രൻ കൂട്ടകിലും പുനഃ
ദൂരാൽ വരുന്നിതിരുവർ വിപ്രന്മാരെന്നു ചൊല്ലുക. ൧൩൨

ശനിക്ഷേത്രം കാലതാവൂ ശനികൂട്ടകിലും പുനഃ
യോഗികൾ കള്ളവരവാം ദേവബ്രാഹ്മണരാകിലാം. ൧൩൩

പ്രശ്നംവച്ചാൽ വന്നൊരാട്ട സ്ഥാനം നോക്കീട്ടു ചൊല്ലുക
ഗുളികൻ നിന്നതും ചൊല്ലാം ചൊല്ലാം ദൃഷ്ടി വരുന്നതും. ൧൩൪

ത്രികോണത്തിങ്കലും ചൊല്ലാം സർപ്പപീഡ ന സംശയഃ
ഉദയം നാലേഴുപത്തിൽ ചൊവ്വ നില്ക്കുന്നതാകിലോ. ൧൩൫

വൃക്ഷം വെട്ടിക്കളഞ്ഞിട്ടും കുഴിച്ചിട്ടും പിഴച്ചിതു്
ഉദയം നാലേഴുപത്തിൽ കൂടിഗ്ഗുളികനാരനും. ൧൩൬

നില്ക്കിൽ പിഴച്ചതീവണ്ണം സർപ്പം തീയിട്ടുചുട്ടിതു്
പുറവുവെട്ടീട്ടു കൊന്നു പാമ്പപ്പോൾ മൊട്ടയുടഞ്ഞിതും. ൧൩൭

കുളമോ കിണറോ കുത്തിക്കളഞ്ഞു പുററതെന്നതും
കേന്ദ്രത്തിൽ ഗുളികൻ മന്ദനോട്ടുകൂടെയകപ്പെട്ടു. ൧൩൮

എച്ചിലിട്ടുമുമിഞ്ഞിട്ടും തുപ്പിയും പുലയാട്ടുക
കേന്ദ്രത്തിൽ ഗുളികൻനില്പൂ രാഹുനോടൊക്കവേ പുനഃ. ൧൩൯

ചെയ്തു മൂത്രപുരീഷാദി പുലയാട്ടുക താനിതിൽ
സർപ്പസ്ഥാനങ്ങളിൽചെയ്തുവെന്നു ചൊല്ലുകസംശയം. ൧൪൦

സ്ഥിരരാശിവരു പ്രശ്നമില്ലത്തുള്ളൊന്നു സർപ്പവും
ചരരാശിയതെന്നാകിൽ ദൂരത്തുള്ളൊന്നു സർപ്പവും. ൧൪൧

ഇരുവക്കുള്ള സ്ഥലത്തിലുഭയംരാശിയെങ്കിലോ
അതിലേതാകിലും കോളേ ദേവസ്ഥാനമതാകിലാം. ൧൪൨

ജലസ്ഥാനത്താകിലുമാം ഭണ്ഡാരസ്ഥാനമാകിലാം
അരയ്ക്കുതാഴ്വേ രോഗമധോമുഖിയതാകിലോ. ൧൪൩

അരയ്ക്കുമീതേ ചൊല്ലേണം തിര്യങ്മുഖിയതാകിലോ
*കണ്ഠാദൂർദ്ധ്വം ക്ലേശമേറും മുഖമൂർദ്ധ്വമതെങ്കിലോ. ൧൪൪

നിറുകേങ്കൽത്തുടങ്ങീട്ടു നെററിയോളം ശനിക്കതാം
മുഖമോ ബുധനല്ലോതാൻ കഴുത്താദിതുടങ്ങിയാൽ. ൧൪൫

അരയോളം ഗുരോരേവം പിന്നെപ്പുകൃതിയിങ്ങിനേ
അരയ്ക്കുകീഴാദിയായി മുഴങ്കാലോളവും സിതൻ. ൧൪൬

മുഴങ്കാല്ക്കൽത്തുടങ്ങീട്ടു കണങ്കാലോളമാരനാം
രാഹുവിന്നപ്പുറവടിയെന്നീവണ്ണം വിഭാഗവും. ൧൪൭

ചോദിച്ചവന്റെയാരൂഢരാശിമുമ്പായ് ഫലം വരൂ
അവൻ ചേഷ്ടിച്ചേടമോപ്പൂ ഉദയഗ്രഹമേററവും. ൧൪൮

നിന്നഭാഗത്തേക്കുറിച്ചു ഫലം ചൊല്ലുന്നതിങ്ങിനേ
ഫലം രശ്മികളേക്കൊണ്ടങ്ങറിയേണം വിശേഷതഃ. ൧൪൯

കേന്ദ്രത്തിൽ ശുഭനില്ലൊന്നും പാപിയുണ്ടഷ്ടമത്തില്
ലക്ഷണം മരണത്തിന്റേതാണ പിന്നെയുമുണ്ടിനി. ൧൫൦

പാപന്മാർ കേന്ദ്രത്തിലായ് പിന്നേതുപചയേ ശുഭാഃ
മരണത്തിന്നതും ചൊല്ലി ലക്ഷണം കേൾക്ക പിന്നെയും. ൧൫൧

†ചന്ദ്രാൽ ഷഷ്ഠാഷ്ടമത്തിങ്കൽ പാപന്മാരുളവാകയും
ചന്ദ്രാൽ തു പാപനാൽ ദൃഷ്ടിവന്നകപ്പെട്ടിരിക്കിലും. ൧൫൨

ഇതും ലക്ഷണമെന്നല്ലോ ചൊല്ലുന്നു മതിമത്തുകൾ
കേന്ദ്രത്തിൽ ശുഭനുണ്ടാകിൽ കാലം വൈകീട്ടു ലക്ഷണം. ൧൫൩

പാപിയും ശുഭനും കൂടെക്കേന്ദ്രത്തിങ്കലകപ്പെട്ടു
ലഗ്നത്തിൽതാനഷ്ടമേതാൻ ഗുളികേന യുതോ വിധുഃ. ൧൫൪

* 'കണ്ഠേ രോഗമഥം പിന്നെ'; † 'ചന്ദ്രൻ ഷഷ്ഠാ' പാഠാന്തരം.

മരണംവൈക്കമിപ്പോഴില്ലെന്നചൊല്ലേന്ന ലക്ഷണം
മൃത്യുസൂത്രം വരുമ്പോഴും സപ്തമേ പാപി നിക്കിലും. ൧൩൫

ഒരുമാസം കഴിഞ്ഞന്ന്യേയില്ലയെന്നതു ലക്ഷണം
പാപിയോടുംകൂടെ വേണമേഴാമേടത്തു ലഗ്നപൻ. ൧൩൬

അന്ന ചന്ദ്രക്ഷയം കാങ്കിൽ മരണംചൊല്ക ബുദ്ധിമാൻ
അഷ്ടമേ പാപി നില്ക്കുമ്പോൾ ക്ഷീണചന്ദ്രനകപ്പെട്ടു. ൧൩൭

ചന്ദ്രദ്വിതീയേ പാപശ്ചേലത്തും മരണലക്ഷണം
ചതുൎത്ഥ സപ്തമേ യോഗം പ്രസവേ കാങ്കിലോ പുനഃ ൧൩൮

ശിശോൎമ്മരണവും ചൊല്ക നിരൂപിച്ചിട്ടു ബുദ്ധിമാൻ
ഉച്ചൊന്ന യോഗമുണ്ടാവൂ ശുഭദൃഷ്ടിയകപ്പെട്ടു. ൧൩൯

ശുഭയോഗവുമുണ്ടാകിലില്ലന്ന മരണം ധ്രുവം
ഏഴാമെടത്തു പാപന്മാരോടുകൂടീട്ടു ചന്ദ്രനും. ൧൪൦

അഷ്ടമത്തിൽ കുജൻരാഹന നില്ക്കുമാറുമകപ്പെട്ടു
നാലാമെടത്തുമില്ലായ്വൂ വ്യാഴം പത്താമെടത്തിലും. ൧൪൧

ശുഭന്മാരാരുമില്ലാതെയകപ്പെട്ടിട്ടിരിക്കിലോ
പിള്ളയും തള്ളയും ശേഷിക്കുന്നിതല്ലെന്ന ലക്ഷണം. ൧൪൨

ലഗ്നത്തിൽ സൂൎയ്യനുണ്ടാവൂ എങ്കിലൊന്നുണ്ടു പിന്നെയും
ഗൎഭിണീമരണഞ്ചൊല്ലാമെന്നുചൊല്ലുന്നതേ ബുധാഃ. ൧൪൩

ബാധകഗ്രഹകാരിതമെഴുതുന്നിതു ഞാനിനി
സൂൎയ്യന്നു ശൈവമാംബാധ ചൊല്ലവേണം നടേയതു്. ൧൪൪

ചന്ദ്രൻ കുജൻ ശുക്രനാകിൽ ദൌൎഗ്ഗമായുള്ള ബാധകൾ
മന്ദന്നു മലമേലുള്ള ശാസ്താവാദി, പിശാചുമാം. ൧൪൫

രാഹോസ്സൎപ്പം നടേ ചൊല്ലാം പിന്നെച്ചണ്ഡാലദൈവവും
കേതുവിന്നിതു ചൊല്ലേണം പാതാളത്തിൽ വസിപ്പവർ. ൧൪൬

ബുധന്നു പാട്ടും കളിയും വാസിക്കുന്നതു ദേവത
ബ്രഹ്മരാക്ഷസനും ഭദ്രകാളിയും ഭൈരവീമപി. ൧൪൭

നീരാശ്രമത്തുങ്കലേതു ചന്ദ്രനാകിലകപ്പെട്ടു
യക്ഷകിന്നരഗന്ധൎവ്വന്മാരല്ലോ വ്യാഴമതാകില്. ൧൪൮

മാതൃകാം ശുക്രനാമ്പോഴോ യക്ഷിനാഗങ്ങളും തഥാ
ശനേശ്ശാസ്താ വെണ്ടില്ലമാനിവ ചൊല്ലണമോൎത്തുതാൻ. ൫൮

രാഹുവെങ്കിൽ പുലക്കാട്ടും [1]കരിനാഗങ്ങളും പുനഃ
ഗുളികന്നതു ചൊല്ലേണം [2]ക്രന്തൻപേയെന്ന പേരതു്. ൫൯

ഉദയത്തിങ്കലാദിത്യൻ കേന്ദ്രത്തിൽ കുജനാവതു്
എതിൎപ്പുബാധ [3]ശുക്രേണ കാൎപ്പുകെട്ടീട്ടു മുമ്പിലു്. ൬൦

ശുക്രനും ചന്ദ്രനും ചൊല്ലാമോൎത്തുകണ്ടിട്ടു ചൊല്ലുക
ആറാമെടംകൊണ്ടു വേണം ചൊല്ലുവാൻ സൂൎയ്യനാകിലോ. ൬൧

ചൊല്ലാമന്നു ബലിയക്ഷിയിങ്ങനേ ചൊല്ലുകോതിവ
ലഗ്നത്തിൽ ചന്ദ്രനോടൊക്കെസ്സൂൎയ്യൻ നില്ക്കുന്നതാകിലും. ൬൨

പാപി കൂടീട്ടു നില്ക്കേണമഷ്ടമേ പാപിനില്ക്കയും
ശുഭദൃഷ്ടിയവന്നില്ലായ്കുണ്ടാകിൽ മരണം ദ്ധ്രുവം. ൬൩

വൈകേണ്ടായെന്നു ചൊല്ലാമേ മൂന്നുനാളകമേ ദ്ധ്രുവം
ശനി പന്ത്രണ്ടാമെടത്തും സൂൎയ്യൻതാൻ നവമത്തിലും. ൬൪

ലഗ്നത്തിൽ ക്ഷീണചന്ദ്രൻതാൻ നിധനേ കുജനാകയും
കേന്ദ്രത്തിൽ ജീവനില്ലായ്കൂ അതും മരണലക്ഷണം. ൬൫

ശുഭന്മാർ മൂന്നാമെടത്തുമാറാമേടത്തുമഷ്ടമേ
പന്ത്രണ്ടാമേടത്തുമാവൂ ഉന്മാദം വ്യാധിയായതു്. ൬൬

കാൎയ്യദൂഷണവും ചൊല്ലാം ശീഘ്രം മൃത്യുവകപ്പെട്ടും
ഇനിജ്ജാതകവുംകൂടെക്കണ്ടു ചൊല്ലുന്ന ലക്ഷണം. ൬൭

ആദിത്യനാറാമേടത്തു നില്ക്കിലഗ്നിബലക്ഷയം
പിത്തരോഗിയവൻതാനും വിദ്ധാനായിട്ടിരിപ്പതും. ൬൮

പ്രളമേവയുമുണ്ടാകും സ്ത്രീകൾക്കും വേണ്ടുവോനതാം
[4]രോഗം കാണാമെന്നുമുണ്ടു ലക്ഷണങ്ങളിതിങ്ങിനെ. ൬൯

ഏഴാമെട[5]ത്തിനൻ നില്ക്കിൽ കളത്രത്തിന്നു രോഗമാം
തനിക്കരയിലുണ്ടാവതുഷ്ണരോഗം ന സംശയഃ. ൭൦

1. 'കരി' പാഠാന്തരം. 2. 'കൂന്തൽപേയെന്നു പേരതു' പാഠാന്തരം. 3. 'ശുക്രന്നു' എന്നും. 4. 'ഗ്രാഹം' എന്നും. 5. 'ഏഴാമേടത്തിങ്കൽ നില്ക്കി' എന്നും പാഠാന്തരം.

എട്ടാമെടത്തിനൻ നില്ക്കിൽ നാലെടത്തൊണ്ടു രോഗവും
തുടമേലരയിൽ കണ്ണിലുദര മൂതനാം വിരേ. ൧൮൯

ഒൻപതാമേടത്തു സൂൎയ്യൻനില്ക്കിൽ പുത്രരുമൎത്ഥവും
ഉള്ളോരൊരുത്തനാം പിന്നെ[1]ഗ്ഗുരുദ്വേഷമകപ്പെട്ടും. ൧൯൦

മുട്ടേൽ വ്യാധിയകപ്പെട്ടു മുടങ്ങീടായ്കിൽ നന്നതു്
പത്താമെടത്തിന നില്ക്കിൽ ഗൃഹസൌഖ്യം ദൃഢം നടേ ൧൯൧

മൃഷ്ടഭോജനവും[2]ചൊല്ക ധനമുള്ളോനതാസ്സരും
വ്യാധിചൊല്ലാം കണ്ണങ്കാൽമേൽ സുഖാദികളകപ്പെട്ടും. ൧൯൨

രവിരേകാദശേ നില്ക്കുന്നവനോ ധാഭവാൻ നടേ
പ്രപദേ രോഗവും ചൊല്ലാം ദ്വാദശേ നില്ക്കിലോ പുനഃ. ൧൯൩

ശരീരം കശ്മലമവന്നനു ലക്ഷണമായതു്
ആരനാദിത്യനോടൊക്കെ നില്ക്കിൽ കൈകാൽകഴപ്പിതു് ൧൯൪

ഉണ്ടാമവന്നൊരല്പെരി രോഗമെന്നതു ചൊല്ലുക
ലഗ്നത്തിലാറാമേടത്തുമഷ്ടമത്തിലുമിങ്ങനെ. ൧൯൫

സൂൎയ്യനോടേ കുജൻ കൂട്ടു രാഹുവും കൂടി നില്ക്കിലോ
കഷ്ടമുണ്ടെന്നു ചൊല്ലേണമില്ലസംശയമേതുമേ. ൧൯൬

സപ്തമേ ചാഷ്ടമ പാപന്മാർ നില്ക്കിൽ രോഗമൊണ്ടുമേൽ
ഉദരേ വിഷവും ചൊല്ക സപ്തമേ പാപിനില്ക്കിലോ. ൨൦൦

ജാതകംകണ്ടു ചൊൽവാനും പ്രശ്നംവച്ചതിനും പുനഃ
അതീതഫലവും ചൊല്ക ലക്ഷണങ്ങളിതിന്നിതു്. ൨൦൧

ഇനനുച്ചസ്ഥനായ്നില്ക്കിലാത്മശക്തി ദൃഢം നടേ
മനശ്ശക്തി[3]യതൊള്ളോനാം ചന്ദ്രനുച്ചസ്ഥനാകിലോ. ൨൦൨

കുജനു ബലമുണ്ടെങ്കിൽ[5] ദേഹശക്തിന്നു സംശയഃ
അഹംകാരവുമുള്ളോനാമെന്നു ചൊല്ലുക ലക്ഷണം. ൨൦൩

ബുധനു ബലമുണ്ടെങ്കിൽ വാക്ശക്തിയവനുള്ളതു്
ബലം വ്യാഴത്തിനുണ്ടാകിൽ ജ്ഞാനിയായ്നിരനൎത്ഥകഃ. ൨൦൪

1. 'ഗുരുദ്വേഷിയവൻ ദൃഢം' എന്നും, 2. 'ചെയ്ക' എന്നും, 3. 'ശ്ലോഹ മൊരു ചൊല്ലുക' എന്നും, 4. 'യദൻ ചന്ദ്രനുച്ചസ്ഥാനത്തുനില്ക്കുയോ' എന്നും 5. 'ചാച്ചു' എന്നും പാഠാന്തരം.

ശുക്രന്നു ബലമുണ്ടാകിൽ വിഷയി സുഖി നിത്യശഃ
ശനിക്കു ബലമുണ്ടെങ്കിൽ ദുഃഖമില്ലേതുമേ ദൃഢം. ൯൰൫

ഇവൎക്കു ബലമില്ലെങ്കിൽ വിപരീതം ഫലം ദൃഢം
സൂൎയ്യേന്ദുസുരപൂജ്യന്നും ബലമുണ്ടെന്നിരിക്കിലോ. ൯൰൬

ബുദ്ധി സാത്വികമായുള്ള ത്രന്നു ചൊല്ലുക ലക്ഷണം
ബുധശുക്രന്മാൎക്കു ബലമുണ്ടായിട്ടങ്ങിരിക്കിലോ. ൯൰൭

രാജസം ഗുണമായൊള്ള ത്രന്നു ചൊല്ലുക ലക്ഷണം
കുജന്നും മന്ദന്നും പിന്നെബ്ബലമുണ്ടായിരിപ്പവൻ. ൯൰൮

[1]താമസൻ താനവൻ ചൊല്ലു ലക്ഷണങ്ങളിതിങ്ങനെ
പാപി സൂൎയ്യനൊടേ നില്ക്കിലാത്മദോഷീ ന സംശയഃ. ൯൰൯

പാപി ചന്ദ്രനൊടേ നില്ക്കിൽ മനോവ്യഗ്രീ ന സംശയഃ
പാപി കൂട്ടു കുജനൊടേ രോഗിയെന്നു ചൊല്ലുക. ൱൦൦

പാപി കൂട്ടു ബുധനൊടേ[2] വാഗ്ദോഷം പറവോനതാം
പാപി വ്യാഴത്തൊടു കൂട്ടു[3] അവൻ പാപരതൻ ദൃഢം. ൱൦൧

പാപി[4] ശുക്രനൊടേ കൂട്ടു നീചസ്ത്രീസേവ ചൊല്ലുക
ഭാൎയ്യാഭംഗവുമുണ്ടാമേ പാപി മന്ദനൊടാകിലോ. ൱൦൨

[5]അകൎമ്മശ്രദ്ധ ചൊല്ലേണമിങ്ങനേ കൂട്ടകിൽ ഫലം
അനിഷ്ടരാശിസ്ഥൻ സൂൎയ്യനെങ്കിലോ ഫലമിങ്ങനേ. ൱൦൩

പിതൃകോപമവന്നുണ്ടാമതൊഴിക്കരുതാൎക്കുമേ
അനിഷ്ടരാശിയിൽ ചന്ദ്രൻ നില്ക്കിൽ മാതൃവിരുദ്ധനാം. ൱൦൪

അനിഷ്ടരാശിയിൽ ചൊവ്വയെങ്കിൽ ഭ്രാതൃവിരുദ്ധനാം
ബുധനെങ്കിൽ ബന്ധുവൈരം വ്യാഴം മേൽ പുത്രരോടതും. ൱൦൫

അനിഷ്ടസ്ഥാനഗൻ ശുക്രനെങ്കിൽ ഭാൎയ്യാ[6]വിരുദ്ധനാം
ശനിയെങ്കിൽ ഭൃത്യവൈരമിവയോൎക്കേണമിങ്ങനെ. ൱൦൬

ശത്രുക്ഷേത്രത്തെയും ചൊല്ലാമനിഷ്ടസ്ഥാനമെന്നതു്
നീചസ്ഥനാകിലും ചൊല്ലാം പാട്ടുണ്ടാകിലുമാമതു്. ൱൦൭

1. 'താമസം ഗുണമായുള്ള' എന്നും, 2. 'വാഗ്ദോഷിയവനായതു്' എന്നും, 3. 'പാപനവൻ ദൃഢം' എന്നും, 4. 'പാപി ശുക്രേണ യുക്തശ്ചേതു്' എന്നും, 5. 'സത്കൎമ്മ' എന്നും, 6. 'വിരുദ്ധയാം' എന്നു പാഠാന്തരം.

സ്വോച്ചേ മൂലത്രികോണേ വാ സ്വക്ഷേത്രസ്ഥിതനാകിലും
ബന്ധുക്ഷേത്രത്തിൽ നില്ക്കുന്നോനെങ്കിലും ഫലമിങ്ങനെ. ൨൦൮

ആയുസ്സിന്നും ഗുണങ്ങൾക്കും സമ്പത്തിന്നും വിശേഷതഃ
ഈവണ്ണം നില്ക്കിൽ നന്നെന്നു ചൊല്ലു, നിത്യമസംശയം. ൨൦൯

തൻെറതൻെറ ദശ വരുന്നാളിലിപ്ഫലമിങ്ങനെ
അനിഷ്ടസ്ഥാനഗന്മാൎക്കു വിരുദ്ധം ഫലമാമത്.ു ൨൧൦

[2]ഘോരൎക്ക കാൎത്തികഞായററിലാതിരത്രയമായ നാൾ
പുറന്നവന്നാദിത്യൻെറ ദശ കഷ്ടം ന സംശയഃ. ൨൧൧

പിന്നെ രോഹിണിഞായററിൽ പുണർതത്രയമായ നാൾ
പുറന്നവന്നു ചന്ദ്രൻെറ ദശ കഷ്ടം ന സംശയഃ. ൨൧൨

നില്പൂ മൃഗശിരസ്സിങ്കൽ [3]ഞായറായിലിയത്രയം
പുറന്നവന്നു ചൊവ്വേടെ ദശ കഷ്ടം ന സംശയഃ. ൨൧൩

തിരുവാതിരഞായററിൽ ഭരണിത്രയമായ നാൾ
പുറന്നവന്നു രാഹുൻെറ ദശ കഷ്ടം ന സംശയഃ. ൨൧൪

പുണർതേ ഞായർ നില്ക്കുന്നാളുത്രത്രയമതായനാൾ
പുറന്നവന്നു വ്യാഴത്തിൻ ദശ കഷ്ടം ന സംശയഃ. ൨൧൫

പൂയഞായററുനിലയിൽ പൂരത്രിതയമായ നാൾ
പുറന്നവന്നു മന്ദൻെറ ദശ കഷ്ടം ന സംശയഃ. ൨൧൬

ഞായറായിലിയേ നില്പൂ പൂയത്രിതയമായ നാൾ
പുറന്നവന്നു സൌമ്യൻെറ ദശ കഷ്ടം ന സംശയഃ. ൨൧൭

മകഞായററുനിലയിൽ ചൊല്ലാമായിലിയത്രയം
പുറന്നവന്നു കേതുൻെറ ദശ കഷ്ടം ന സംശയഃ. ൨൧൮

പൂരഞായററുനിലയിൽ ചിത്രത്രിതയമായ നാൾ
പുറന്നവന്നു ശുക്രൻെറ ദശ കഷ്ടം ന സംശയഃ. ൨൧൯

രാഹുനെക്കൊല്ലുമാദിത്യൻ വ്യാഴത്തെ വിധു കൊല്ലുമേ
ബുധനെക്കൊല്ലുമേ ചൊവ്വ ബുധൻ മന്ദനെയും തഥാ. ൨൨൦

1. 'സ്വോച്ചം മൂലത്രികോണം ച' എന്നും, 2. 'ഘോരൎക്ക' എന്നും, 3. 'ഞായററുനിലയായനാൾ' എന്നും പാഠാന്തരം.

വ്യാഴമാദിത്യനെക്കൊല്ലും ശുക്രൻ ചൊവ്വയെയും തഥാ
ശനി ശുക്രനെയും കൊല്ലും രാഹു ചന്ദ്രനെയും തഥാ. ൨൨൧

സൂര്യനെക്കേതുവും കൊല്ലുമിങ്ങനേയിവയോൎക്കണം
[1]ഞായറവുനില നാളംതന്റെ ദശാധിപതിതൻ ദശ. ൨൨൨

ആകായവന്റെ നീചത്തിലേ നാളം മൂന്നും പുറക്കിലോ
നീചനക്ഷത്രാധിപന്റെ നക്ഷത്രത്തിൽ പുറന്നവൻ. ൨൨൩

ആകായെന്നു ധരിച്ചാലും നിരൂപിക്കേണമിങ്ങനേ. ൨൨൩½

ഇതി പ്രശ്നസാരേ രണ്ടാമദ്ധ്യായം

സമാപ്തം.



## അദ്ധ്യായം ൩.

ആയുർബ്ബാധകരം സൂചിച്ചു മുൻപിൽ മൂന്നാമതിങ്ങനെ
രോഗമുള്ളോന്നുവയ്ക്കുന്ന പ്രശ്നം സൂക്ഷിപ്പതിങ്ങനെ. ൧

ചരരാശി വരുന്നേരം ചരരാശിയിൽ വയ്ക്കിലോ
ജീവസൂത്രമതെന്നപ്പോളറിയേണം ന സംശയഃ. ൨

ചരരാശി വരുന്നേരം സ്ഥിരരാശിയിൽ വയ്ക്കിലോ
രോഗസൂത്രമതെന്നുള്ളതറിയേണം ന സംശയഃ. ൩

ചരരാശി വരുന്നേരം വയ്ക്കുന്നതുഭയത്തില്
വരുന്നതെങ്കിൽ മരണം സൂത്രമെന്നു ധരിക്കണം. ൪

സ്ഥിരരാശി വരുന്നേരമുഭയം വച്ചരാശിയും
വരുന്നതെങ്കിലോ ജീവസൂത്രമെന്നും ധരിക്കണം. ൫

സ്ഥിരരാശി വരുന്നേരം ചരരാശിയിൽ വയ്ക്കിലോ
രോഗസൂത്രമതെന്നപ്പോളറിയേണം ന സംശയഃ. ൬

സ്ഥിരരാശി വരുന്നേരം സ്ഥിരരാശിയിൽ വയ്ക്കില്
മരണം സൂത്രമെന്നുള്ളതറിയേണം ന സംശയഃ. ൭

1. 'സ്വപക്ഷേ ഞായറവുനിലയിൽ' പാഠാന്തരം.

ഉദയം വരുമന്നേരം സ്ഥിരരാശിയിൽ വയ്ക്കിലോ
ജീവസൂത്രമതാകുന്നതെന്നുചൊല്ലുന്നതേ ബുധാഃ. ൮

ഉദയം വരുമന്നേരമുഭയത്തിങ്കൽ വയ്ക്കിലോ
രോഗസൂത്രമതെന്നപ്പോളറിയേണം ന സംശയഃ. ൯

ഉദയം വരുമന്നേരം ചരരാശിയിൽ വയ്ക്കിലോ
മരണം സൂത്രമാകുന്നതിങ്ങനേ സൂത്രലക്ഷണം. ൧൦

ചന്ദ്രരാശി വച്ചു പ്രശ്നം പിന്നെപ്പത്താമിരാശിയും
ചന്ദ്രരാശി വരുമ്പോഴോ ജീവസൂത്രമതായത്. ൧൧

ശമിച്ചു ജീവിക്കും രോഗമെന്നു ചൊല്ലു ന സംശയഃ
സൂര്യരാശി വച്ചു പ്രശ്നം ദശമം സൂര്യരാശിയും. ൧൨

വച്ചു മരണസൂത്രം താനറിയേണം ന സംശയഃ
സൂര്യരാശിയിൽ വച്ചിട്ടു ദശമം ചന്ദ്രരാശിയും. ൧൩

വരുന്നതിന്നു ചൊല്ലേണം രോഗസൂത്രമതായത്
ജീവിക്കുമൊരുവണ്ണംതാനെന്നു ചൊല്ലേണമേയത്. ൧൪

ചന്ദ്രരാശി നടേ വച്ചു ദശമം സൂര്യരാശിയും
വരുന്നതും രോഗസൂത്രം കാലത്താൽ മരണം വരും. ൧൫

ബന്ധുവും സമനും ശത്രുവാകിലാരൂഢലഗ്നപൌ
ജീവരോഗമൃതിസ്സൂത്രം കണ്ടു ചൊല്ലു ബലാബലം ൧൬

നിരൂപിച്ചു പരൽശേഷമഷ്ടമംഗലവും വരേൽ
അഞ്ചാമെടത്തു നില്ക്കുന്ന ചന്ദ്രനോടൊരു പാപിതാൻ. ൧൭

കൂടുന്നതാകിലായുസ്സിന്നാകായെന്നു ധരിക്കണം
ഏഴെട്ടൊൻപതുപന്ത്രണ്ടിലുദയത്തിലുമിങ്ങനെ. ൧൮

ചന്ദ്രനും പാപിയുംകൂടിലായുസ്സിന്നശുഭം ഫലം
ആറാമെടത്തുമീവണ്ണം പാപിയും ചന്ദ്രനും വച്ചു. ൧൯

അതുമാകാ കൃഷ്ണപക്ഷേ വിശേഷിച്ചുമിതൊക്കവെ
ശുഭഗ്രഹങ്ങളാൽ നോക്കപ്പെടാതേയുമിരിക്കിലോ. ൨൦

ഇച്ചൊന്നേടത്താകിലപ്പോൾ മരണത്തിന്നു ലക്ഷണം
ഈവണ്ണം യോഗമുണ്ടാമ്പോൾ ശുഭനും കൂടെ നില്ക്കിലോ. ൨൧

ജീവിക്കുമൊരുവണ്ണംതാനെന്നു ചൊല്ലുക വേണ്ടതു്
ആയുഃപ്രശ്നത്തിന്നുദയലഗ്നം വച്ചു വരുത്തിയാൽ. ൧൨

അംശകത്തെത്തിരിച്ചന്നേ ഗുളികാംശകവും പുനഃ
തിരിച്ചു തമ്മിലോക്കേണം ത്രികോണിക്കുന്നതാകിലോ. ൧൩

വ്യാധിയെന്നു ധരിച്ചാലും ദൃഷ്ടിയുണ്ടെങ്കിൽ മോഹമാം
കൂടിയൊന്നിൽ വരുന്നാകിൽ മരണത്തിന്നു ലക്ഷണം. ൧൪

വച്ചിട്ടുദയലഗ്നത്തെപ്പെരുക്കിപ്പന്തിരണ്ടില്
കരേറുമാറുപതിൽ പിന്നെ മൂപ്പതിലും തഥാ. ൧൫

പന്ത്രണ്ടിലും കരേററിട്ടു നിന്നതിൽ ഗുളികസ്ഫുടം
കൂട്ടിക്കാണുന്ന നാളല്ലോ വ്യാധ്യാരംഭസ്യ ലക്ഷണം. ൧൬

തത്ത്രികോണത്തിലാവൃത്തുമൊണ്ടു സൂക്ഷിച്ചു ചൊല്ലുക
വച്ചിട്ടുദയലഗ്നത്തെയിരട്ടിച്ചാലനന്തരം. ൧൭

കരേറുമാറുപതിൽ പിന്നെ മൂപ്പതിലും തഥാ
പിന്നെപ്പന്ത്രണ്ടു കൂട്ടേണം രാശിയിൽ തദനന്തരം. ൧൮

കഴിച്ചതിരുപത്തേഴിൽ ശേഷമശ്വതിയാദിയായ്
എണ്ണിച്ചെന്നതു നാളായതെന്നതൊന്നു ധരിക്കണം. ൧൯

കഴിച്ചാൽ മൂപ്പതിൽ ശേഷം ദിവസംതാനുമെന്നതു്
അതു പന്ത്രണ്ടിൽ കഴിക്കിൽ ശേഷം മാസമതായതു്. ൨൦

അതിൽ ഗുളികനെക്കൂട്ടിക്കാൺകു വ്യാഴമതായതു്
മുമ്പിൽനിന്നതിലും കൂട്ടു ചന്ദ്രനെത്തദനന്തരം. ൨൧

ശനിയാമതു പ്രശ്നസ്യ നിൎണ്ണയം കാൺമതിങ്ങനെ
പിതൃകാരകനായുള്ളോരാദിത്യൻ നിന്നതേതില്. ൨൨

ആ രാശിക്കൊൻപതാംരാശികണ്ടതിന്റെ ഗുണത്തെയും
കണ്ടു സൂക്ഷിച്ചു ചൊല്ലേണമൊൻപതാമെടവുംതഥാ. ൨൩

സൂൎയ്യൻതന്റെബലംകൊണ്ടുമച്ഛന്റെ ഗുണമൊള്ളതു്
മാതൃകാരകനായുള്ള ചന്ദ്രൻ നിന്നോടമോൎത്തതിൽ. ൨൪

നാലാമെടംകണ്ടു വേണം തന്റെ നാലാമെടത്തെയും
കണ്ടു സൂക്ഷിച്ചു ചൊല്ലേണം മാതാവിന്റെ ഗുണങ്ങളെ. ൨൫

ഭ്രാതൃകാരകനായുള്ളോരാരൻ നിന്നേടമാദിയായ്
മൂന്നാമെടംകണ്ടു ചൊല്ലൂ തന്റെ മൂന്നാമെടത്തെയും. ൩൬

കണ്ടു സൂക്ഷിച്ചു ചൊല്ലേണം ഭ്രാതാവിന്റെ ഗുണങ്ങളെ
ബുധൻ നില്പുന്നതിൻ നാലാമേടംകൊണ്ടും വിശേഷതഃ. ൩൭

തന്റെ നാലാമെടംകൊണ്ടുമോർപ്പൂ ബന്ധുഗുണങ്ങളെ
വിദ്യാകാരകനാകുന്ന ബുധനെക്കൊണ്ടു വിദ്യയും. ൩൮

വിക്രമേശപരനാകുന്ന ചൊവ്വയെക്കൊണ്ടു ശൌര്യവും
കണ്ടു സൂക്ഷിച്ചു ചൊല്ലേണം ചൊന്നപോലിവ രണ്ടിനും. ൩൯

പുത്രകാരകനായുള്ള വ്യാഴം നിന്നേടമാദിയായ്
അഞ്ചാമെടത്തെയും പിന്നെത്തന്റെയഞ്ചാമെടത്തെയും. ൪൦

കണ്ടു സൂക്ഷിച്ചു ചൊല്ലേണം പുത്രനുള്ള ഗുണങ്ങളെ
കളത്രകാരകൻ ശുക്രനവൻ നില്ക്കുന്ന രാശിയും. ൪൧

അതിനേഴാമെടംകൊണ്ടും തന്റെയേഴാമെടത്തെയും
നിരൂപിച്ചിട്ടു ചൊല്ലേണം കളത്രഗുണമൊക്കവേ. ൪൨

നിര്യാണകാരകൻ മന്ദനവന്റേയഷ്ടമത്തെയും
തന്റെയഷ്ടമമോർത്തിട്ടു നിര്യാണത്തെ വിധിപ്പതു്. ൪൩

ലഗ്നംകൊണ്ടോർക്ക ദേഹത്തെ രണ്ടാമേടം ധനത്തിന്ന്
മൂന്നാമെടംകൊണ്ടു ഭ്രാതാവിന്റെ ലക്ഷണമോർക്കണം ൪൪

നാലാമെടംകൊണ്ടു മാതാവിന്റെ ലക്ഷണമോർപ്പിതു്
അഞ്ചാമെടംകൊണ്ടു ചൊല്ലൂ പുത്രന്മാർക്കുള്ള ലക്ഷണം. ൪൫

ആറാമെടംകൊണ്ടു ചൊല്ലൂ രോഗവും ശത്രു കള്ളരും
ഏഴാമെടം കളത്രത്തിന്നുള്ള ലക്ഷണമായതു. ൪൬

അഷ്ടമം മരണത്തിന്നുമാചാര്യന്നൊൻപതാമെടം
പത്താമെടംകണ്ടു ചൊല്ലൂ കർമ്മമുള്ളവയൊക്കവേ. ൪൭

പതിനൊന്നാമെടം ലാഭമുള്ളതോർത്തിട്ടു ചൊല്ലുക
വ്യയം പന്ത്രണ്ടാമെടംകൊണ്ടറിയേണം ന സംശയഃ. ൪൮

ബന്ധുവും ഗൃഹവും നാലാമേടംകൊണ്ടറിയേണമേ
വാഗ്മിത്വമറിവാൻ രണ്ടാമേടം കണ്ടിട്ടു ചൊല്ലുക. ൪൯

ബുദ്ധിയഞ്ചാമെടംകൊണ്ടു നവമംകൊണ്ടു ഭാഗ്യവും
നാലാമെടംകൊണ്ടു സുഖം ബലം ലഗ്നേന ചൊല്ലുക. ൧൦

മൂന്നണഷ്ടമത്തെക്കൊണ്ടോപ്പു ദ്വാദശം ശയനത്തിന്
സൌഭാഗ്യമേഴാമേടംകൊണ്ടറിയേണം വിശേഷതഃ. ൧൧

ലഗ്നം തുടങ്ങീട്ടോക്കേണം ഭാവം പന്ത്രണ്ടുമിങ്ങനെ
എട്ടുപന്ത്രണ്ടാറിൽനില്ക്കും ഭാവകാരകനാഥനും. ൧൨

അവ മററത്ര നന്നെന്നും ധരിച്ചിട്ടത്ര ചൊല്ലുക. ൧൩

ഇതി പ്രശ്നസാരേ മൂന്നാമദ്ധ്യായം
സമാപ്തം,

---

## അദ്ധ്യായം ൪.

രോഗപ്രശ്നം നിരൂപിപ്പാൻ ചൊല്ലുന്നിനിയനന്തരം
ചന്ദ്രനും പാപിയും ഷഷ്ഠേ കൂടുകിൽ ശത്രുദോഷമാം. ൧

വെവ്വേറെ നില്ക്കിലും തന്നേ ഗുളികൻ കൂടിയെങ്കിലോ
അഗ്നിക്കേടെന്നു ചൊല്ലേണം രാജദോഷമകപ്പെട്ടും. ൨

ചന്ദ്രനും ബുധനും ലഗ്നേ കൂടുകിൽ ഭ്രാന്തുമേങ്ങലും
ചുമയും പാണ്ഡുവും ചൊല്ലാമഗ്നിക്കേടുമകപ്പെട്ടും. ൩

ഭാര്യാവിനാകിലും കോളേ തനിക്കാകിലുമാമത്
അഷ്ടമത്തിൽ ചന്ദ്രനാകിലൎത്ഥനാശം ബലക്ഷയം. ൪

പിശാചിൻബാധയും ചൊല്ലാം ക്ഷയരോഗമകപ്പെട്ടും
ഇളപ്പോന്നല്ലയെന്നുള്ളതറിയേണം ന സംശയഃ. ൫

ലഗ്നത്തിനഞ്ചാമേടത്തൊൻപതാമേടത്തുമഷ്ടമേ
പാപൻ ക്ഷീണൻ ചന്ദ്രനെങ്കിൽ നയനേ രോഗമാം നടേ. ൬

ഭ്രാന്തുമാടിനടപ്പോൻതാൻ കൊടിയോ ചില വ്യാധിയോ
ഉണ്ടവന്നെന്നു ചൊല്ലേണമെന്നു ചൊല്ലുന്നുതേ ബുധാഃ. ൭

മരിച്ചുപോവതുംചെയ്യുമെന്നു ചൊല്ലുകസംശയം
ബുധൻ ഷഷ്ഠാഷ്ടമത്തിങ്കൽ തൃതീയേ ർിഃഫഗോ/പി വാ. ൮

പാണ്ഡു കാമല പിത്തഞ്ച ശ്ലേഷ്മംകൊണ്ടും വിശേഷതഃ
ത്രിദോഷത്തിലകപ്പെട്ടിട്ടില്ലയായെന്നു ചൊല്ലുക. ൯

കണ്ണിന്നു ദോഷവും ചൊല്ലാം ബന്ധുദ്വേഷമകപ്പെട്ടും
ബുദ്ധിഭ്രമവുമുണ്ടാമേയെന്നു ചൊല്ലുന്നിതേ ബുധാഃ. ൧൦

ഭ്രാതാക്കളിൽ ദ്രോഹമുണ്ടാം ഗുരുവിന്നുമകപ്പെട്ടും
അനൎത്ഥങ്ങളുമുണ്ടാമേ പനി ഗുന്മാദി ശൂലയും. ൧൧

പ്രമേഹവും ബ്രാഹ്മണന്റെ ശാപവും ഗുരുശാപവും
ദേവസ്വത്തെപ്പററിച്ചിട്ടു ബ്രഹ്മസ്വംകൊണ്ടുമുണ്ടതു്. ൧൨

ദേവതാബാധകോപിച്ചിട്ടെട്ടപ്പാൻ തുനിയുന്നിതു്
ഇച്ചൊന്നേടത്തു നില്ക്കുന്ന ശുക്രനെങ്കിൽ ഫലം പുനഃ. ൧൩

കണ്ണിന്നു ബാധയും ചൊല്ക, ക്ഷയം കാസം പ്രമേഹവും .
സപ്തമേ ചാഷ്ടമേ ശുക്രൻ നില്ക്കിൽ ചൊല്ലേണമിങ്ങനെ. ൧൪

മൂലരോഗമതിസാരം വിഷൂചീ സൎപ്പബാധയും
അസ്ഥിസ്രാവം ചൊല്ക, പിന്നെ സ്ത്രീകൾക്കെന്നാകിൽ വെള്ളറ.
[൧൫

ജലദോഷവുമുണ്ടാമേയെന്നു ചൊല്ലുന്നിതേ ബുധാഃ
തൃതീയലാഭങ്ങളൊഴിഞ്ഞുള്ള സ്ഥാനങ്ങളിൽ ക്രമാൽ. ൧൬

ശനിയും രാഹുവും കേതു നില്ക്കുമ്പോൾ രോഗമിങ്ങനെ
രണ്ടാമെടത്താകിൽ നടേ കണ്ണിൽ രോഗമകപ്പെട്ടും. ൧൭

ചെവിക്കാകിലുമാം രോഗം മുഖത്താകിലുമാമതു്
ലഗ്നത്തിൽ നില്ക്കുന്നതാകിലിടത്തെ ഭാഗമൊക്കവേ. ൧൮

പ്രധാനം തലനോവാദി നാലാമേടത്തു നില്ക്കിലോ
മേലെല്ലാമേ ചൊറിഞ്ഞിട്ടും പുണ്ണും ക്ലേശമാമതു്. ൧൯

ബന്ധുക്കൾ വശമല്ലാതെ വാതവ്യാധിമുഴുത്തതു്
അകമേ നീരുമാറുണ്ടാമുദരവ്യാധിയും തഥാ. ൨൦

വിരേചനം വരാതേയുമിടത്തേപ്പുറമേതുമേ
വശമല്ലായ്കയുംവന്നു അഷ്ടമേ പിന്നെയിങ്ങനേ. ൨൧

കുഷ്ഠം ഭഗന്ദരം ചൊല്ക, രാഹുശ്ശേൽ പകരും നിറം
ഇച്ചൊന്ന രോഗവുംചൊല്ലാം വിഷബാധ വിശേഷവും. ൨൨

കേതുവെങ്കിലുമീവണ്ണം ചൊല്ലേണ്ടു ന സംശയഃ
ലഗ്നത്രികോണങ്ങളിലോ ബലമുള്ളോരു പാപിയും. ൨൩

കൂടിഗ്ഗുളികനും നില്ക്കിലപസ്മാരമാകപ്പെട്ടും
പാപിയേഴാമെടത്താവൂ ഗുളികൻ കൂടെ നില്ക്കയും. ൨൪

ചെയ്കിൽ ഭ്രാന്തുണ്ടെന്നു ചൊല്ലൂ, നിശ്ചയം താനമേയത്രു
പന്ത്രണ്ടാമേടത്തു നില്പൂ ലഗ്നത്തിങ്കലുമിങ്ങനേ. ൨൫

ചന്ദ്രനും സൂൎയ്യനും കൂടി നില്പൂ പാപികൾദൃഷ്ടിയും
ഉണ്ടായിട്ടങ്ങിരിക്കുമ്പോഴില്ലായ്വൂ ശുഭദൃഷ്ടിയും. ൨൬

എങ്കിൽ നോവു വയററിന്നു ശൂലഗുന്മങ്ങളും ചൊല്ലുക
അഷ്ടമത്തിൽ സൂൎയ്യനാവൂ രണ്ടാമേടത്തു ചന്ദ്രനും. ൨൭

ചൊവ്വയാറാമെടത്താവൂ രിഃഫേ മന്ദനകപ്പെട്ടു
എങ്കിൽ കണ്ണിൽ രോഗമെന്നാൽ സ്വയംകൃതമതായതു്. ൨൮

തൃതീയസ്യ ത്രികോണത്തിൽ പാപന്മാർ നില്ക്കിലിങ്ങനെ
ശുഭന്മാർ ദൃഷ്ടിവെയ്ക്കാതെ നില്ക്കിൽ ബധിരനാം ദൃഢം. ൨൯

ഏഴാമെടത്തു പാപന്മാർ നില്ക്കിൽ പല്ലൊന്നുമില്ലപോൽ
വ്യാഴൻ ലഗ്നത്തിലുണ്ടാവൂ ചൊവ്വയേഴാമെടത്തിലും. ൩൦

സ്വതന്ത്രനാകിലും കോളേ ഭ്രാന്തുണ്ടാകിലുമാം പുനഃ
ലഗ്നത്തിൽ ശനിയുണ്ടാവൂ ചൊവ്വ നില്പൂ ത്രികോണില്. ൩൧

അവന്നു ഭ്രാന്തില്ലെന്നാവൂ പുലയാട്ടൊണ്ടു നിശ്ചയം
ലഗ്നത്തിൽ മന്ദൻ നില്ക്കുന്നു ത്രികോണത്തിങ്കലാരനും. ൩൨

പന്ത്രണ്ടാമേടത്തു നിപ്പൂ ചന്ദ്രനും സൂൎയ്യനും പുനഃ
എങ്കിൽ ഭ്രാന്തുണ്ടെന്നു ചൊല്ലുയിളപ്പോന്നല്ലതെന്നുമേ. ൩൩

വ്യാഴക്ഷേത്രത്തിലും കോളേ ലഗ്നത്തിങ്കലുമാമതു്
ഏഴാമെടത്തുമാം ചന്ദ്രൻ പാപിയോടൊക്കെ നില്ക്കിലോ. ൩൪

മകരത്തിലകപ്പെട്ടു അൎക്കൻ പാപിയൊടൊക്കവേ
ലഗ്നത്തിലാകിലും കോളെയേഴാമേടത്തുമാമതു്. ൩൫

കിടിപഞ്ചൊറി കുഷ്ഠന്താൻ ചൊല്ലേണമിളയായതും
വൃശ്ചികത്തിലുമാം പിന്നെയിടവത്തിലുമാമതു്. ൩൬

ചന്ദ്രൻ പാപികളോടൊക്കെ നില്ക്കുന്നുവെങ്കിലിങ്ങനേ
കുഷ്ഠമുണ്ടെന്നു ചൊല്ലേണമരിഷ്ടസ്ഥാനമാകിലും. ൩൭

ജാതകംകണ്ടു ചൊല്ലുമ്പോൾ പ്രശ്നം യോജിച്ചു ചൊല്ലണം
ദേശകാലദശാഭേദം കണ്ടു ചൊല്ലുക ബുദ്ധിമാൻ. ൩൮

പ്രശ്നനാഡീന്തു സംസഥാപ്യ ഷഷ്ട്യാ ഷഡ്ഭിഹ്രതാസ്തഥാ
തത്രാഷ്ടാദശഭിർഹൃതാ ശിഷ്ടം ഷട്ഛേദിധാഗതാ. ൩൯

പിംഗലായാം ദ്വാദശ ഛേദഷ്ടാദശ സുഷുമ്നഗാ
ഇഡാപിംഗലയോർമുഖ്യാ സുഷുമ്നായാം മൃതിർഭവേൽ. ൪൦

പുലച്ചനാഴികേ വച്ച് ശ്വാസമാക്കീട്ടനന്തരം
എത്രശ്വാസം ചെന്നവെന്നാൽ ശ്വാസം പതിനെട്ടില്. ൪൧

ഹരിച്ചശേഷം കണ്ടിട്ടു നാഡീം കല്പിക്കതിങ്ങനെ
ശേഷമാറിലകപ്പെട്ടാലിഡയിൽ പ്രാണനെമ്മിത്. ൪൨

അതു നന്നെന്നു ചൊല്ലേണം പന്ത്രണ്ടാളന്തു പിംഗല
അതു മദ്ധ്യമമെന്നല്ലൊ പതിനെട്ടു സുഷുമ്നയിൽ. ൪൩

അതു നന്നല്ലയെന്നല്ലോ ശ്വാസനിര്ണ്ണയമിങ്ങനെ
ഓരോ വിനാഴികച്ചെത്തെന്നഭിപ്രായമിഡാദിയിൽ. ൪൪

സ്ത്രീപുംഭേദം ശരംപോലെ കാണാമെന്നൊരു പക്ഷമേ
പ്രശ്നാന്തം മാരുതാന്തഞ്ച നിര്യാണാന്തം ദശാന്തകം. ൪൫

കർമ്മണോന്തമുപാദ്ധ്യന്തം ഷഡംഗാന്ത്യദിതാനി വൈ
ആയുബാധ പറഞ്ഞേടമിവിടേക്കണ്ടു ബുദ്ധിമാൻ. ൪൬

നിരൂപിച്ചിട്ടു ചൊല്ലേണം സാദ്ധ്യാസാദ്ധ്യഞ്ച രോഗവും.
നാലാമതിലിതിവണ്ണം രോഗപ്രശ്നം പറഞ്ഞിതു. ൪൭

ഇതി പ്രശ്നസാരേ നാലാമദ്ധ്യായം
സമാപ്തം.

## അദ്ധ്യായം ൫.

വ്യാധിയും ബാധയും ചൊല്ലാം ഗ്രഹപ്പിഴ വരുന്നനാൾ
പ്രശ്നത്തിന്നും ദശയിലും ചാരത്തിങ്കലുമിങ്ങനെ. ൧

സ്ഥിരത്തിന്നൊൻപതാമേടം ചരത്തിൽ പതിനൊന്നുടൻ
ഉഭയേ സപ്തമം പ്രോക്തം ബാധകസ്ഥാനരാശികൾ. ൨

പത്താമെടം കൎമ്മമല്ലോ സുഖം നാലാമെടം പുനഃ
ദൃഷ്ടിഃയഴാമെടം ധൎമ്മമൊൻപതാമെടമായത്. ൩

ഗൃഹം നാലാമെടം പിന്നെ മൃത്യു മൂന്നാമെടം പുനഃ
അൎത്ഥം രണ്ടാമെടം പിന്നെപ്പതിനൊന്നാമതാഗമം. ൪

ഗമനം പന്തിരണ്ടാമതിങ്ങനേ ഭാവവും ക്രമാൽ
ഇവററിന്നധിപന്മാരെക്കൊണ്ടും തങ്ങളിൽ യോഗവും. ൫

ശുഭാശുഭഗ്രഹം നില്ക്കും സ്ഥാനവും ഗുണദോഷവും
എല്ലാമോൎത്തിട്ടു ചൊല്ലേണമിതെല്ലാമെപ്പോഴും പുനഃ. ൬

ചാരത്തിൽ പാപി കൂടുന്നാകിൽ ചന്ദ്രനോടു വിശേഷതഃ
രോഗം വൎദ്ധിക്കുമന്നേററം ശുഭയോഗേ സുഖം വദേൽ. ൭

കാൽകൈതളൎച്ച പനി നോവു തലക്കു വ്യാധി
മേലും വെളുപ്പൊരസുഖം ക്ഷണമാവുതില്ല
ദേഹം മെലിഞ്ഞു വറവെങ്കിലുമാം ചുമച്ചും
പോകുണ്ടുടൻ ക്ഷയവുമൎക്കനിതിന്നു ഹേതു. ൮

ചന്ദ്രൻ പിഴക്കു കുളിരും പനിയും കലൎന്നു
ഛൎദ്ദിക്കു പോക്കുമൊരു വിക്കലുമുണ്ടു മേലും
വാതം കടുപ്പമൊരു ശ്ലേഷ്മവികാരമായും
നാഡിക്കപാടം വയറുനോവൊരെടുപ്പുമുണ്ടാം. ൯

ചൊവ്വാ പിഴച്ചുവരുവോന്നരിപീഡ പാരം
മേലോട്ടു തീ തലയുമൊട്ടുകഴച്ചു നൊന്തു
കാണാവതൊണ്ടു കുരുവാദി തളൎച്ച നോവും
ഭ്രാന്തെന്നുതോന്നുമുടനേ നിശി നിദ്രയില്ല. ൧൦

പാദങ്ങൾ വെപ്പുവരുമാറു കുറഞ്ഞു വാതം
വേണ്ടുംജ്ജനം പരുഷമായുമിരിപ്പതെന്നു്
മൂത്രങ്ങൾ കൃഛ്രമൊരുവ്യാധി കടുപ്പമുണ്ടു
ചിത്തം കലങ്ങിയൊരുപീഡ ബുധൻ പിഴച്ചാൽ. ൧൧

വ്യാഴം പിഴച്ചുവരുവോന്നിതു കാൎയ്യഹേതു
പുത്രാദിയിങ്കലൊരുസങ്കടമുണ്ടു ചിത്തേ
അത്രം പ്രമേഹമതിപീഡയകത്തുവ്യാധി
ശത്രുക്കൾപീഡ പെരികെകൊള്ളുമുതോൎത്തുചൊല്ലു. ൧൨

ശുക്രൻ പിഴച്ചുവരുവോന്നൊരുപീഡ ലിംഗേ
പുണ്ണും പുനഃ പ്രകൃതിയസ്ഥിയുരുക്കിവീണും
കണ്ണിന്നുനോവ് കലഹിച്ചൊരു നാരിമൂലം
വേണ്ടായ്മചെയ്ത പലവും പിഴവെന്നുകൊൾക. ൱൩

മന്ദന്നു പീഢ സകലാംഗമതായ് ഞരമ്പും
കുത്തിക്കഴച്ചു വയറും കനലിട്ടെരിച്ചു
ബുദ്ധിഭ്രമം വിറയലും പനിയും വിടാതെ
സ്വപ്നങ്ങൾ കണ്ടു ഭയവും പെരികൊണ്ടു നിദ്രാ. ൱൪

കാൽകൈ കഴച്ചു പനി നീറിവിടായൊരിക്കാൽ
കുഷ്ഠം ചിരങ്ങു ചൊറി വ്യാധികൾ പുണ്ണു പൂണ്ണും
ശത്രുക്കൾപീഢ വിഷവും പൊടിക്കുദ്രമെല്ലാം
വച്ചിട്ടുമുണ്ടു പലരാൽ വരുവോന്നു കേതോഃ. ൱൫

മേല്പട്ട് കുഷ്ഠമൊരുവ്യാധി ചൊറിച്ചിരങ്ങും
കെട്ടുണ്ടു മെയ്‌വിഷവുമുണ്ടൊരു നാറുമുടെ
പുണ്ണുകളും പൊടിയുമൊട്ടു കുഴിച്ചുവയ്പു
ബുദ്ധിഭ്രമം പെരികെയുണ്ടിതു രാഹുവിന്ന്. ൱൬

മോഹിച്ചുപോമുടനുടൻ വയറും കടിയും
പോകുന്നതൊട്ടു രുധിരം വിഷമുണ്ടുമുടെ
ശ്വാസം വലിച്ചു ഭ്രമവും നയനം തുറക്ക-
ക്കാലൻ തുടച്ചുയുമിതുണ്ടതു മൃത്യുയാകിൽ. ൱൭

ചൊല്പാ പിഴച്ചുവരുവോന്നൊരു ഭദ്രകാളി
ചാമുണ്ഡിയും രുധിരമാല കുമാരദേവൻ
ചാത്താൻ വരുന്നവകളും ചാത്തനാദി
കൊല്ലുന്നയക്ഷി യമദൂതം കൊടിയ ഘോര ഭൂതം. ൱൮

മന്ദന്നു ഭൂതമുടയോനൊരു വൽപിടിച്ചൊ-
ന്നായ്വൻ കുലംകൊടിയ ബാലപിശാചരാധ
ചാത്തൻ കുലംകൊടിയ രാക്ഷസനാഗഭൂതം
ചണ്ഡാലർതുള്ളുമവയും കരുതീട്ടു ചൊല്ലു. ൱൯

മാന്ദിക്ക ചൊല്ലു,മനെതിപ്പൊരു സപ്പപീഢ
ലക്ഷ്മീശ്വ പേയുമൊരു കൃത്തികയുണ്ടു തന്നിൽ.

പാതാളഭൂതമുടനേയൊരു നീചനസ്ഥ്യം
പ്രേതം പിശാചുമവയും നിചയങ്ങളെ ചൊല്ലു. ൨ ०

സൂൎയ്യന്നു ശൈവരൊടു ഭൈരവരും ശിവന്താൻ
ചന്ദ്രന്നു ദൈവസ്ത്രമതുമായ്വു വഴിക്കനേതും
ശുക്രന്നുമാമതിനിയക്ഷികൾ നാഗമെല്ലാം
വിഷ്ണുൎബ്ബുധായ കളി പാട്ടുകൾ കൊള്ളുവോരും. ൨ ൧

യക്ഷാദിയും സ്ഥപതിമാരണരും ഗുരുംശ്ച
കേതുന്ന പിന്നെയൊരു ക്രന്ദതാദിതേയും
മററുള്ള ബാധകളുമൊന്ത വിധിക്കിലെന്തി-
ത്യം കണ്ടുവേണമിഹ കീൎത്തിവരുത്തമാമ്. ൨ ൨

ആയുസ്സിനെങ്കിൽ മരണത്തിന രോഗമെങ്കിൽ
പ്രശ്നത്തിനും ദശയിലും ഗ്രഹചാരമൊത്തും
കാലത്തൊടൊക്കെയിതു ചൊല്ലുതു യോഗനീയം
നിത്യം പിഴക്കിലുമതോൎക്കുക ജാതകത്തെ. ൨ ൩

വച്ചിട്ടുദയലഗ്നത്തിൽ കൂട്ടു ഗുളികനെപ്പുനഃ
പക്കനാൾതാൻ പുറന്നാൾതാൻ വരു പ്രശ്നാവിനുള്ളത്. ൨ ൪

പക്കപ്പുറന്നാളുമാരായെന്നു ചൊല്ലുന്നതേ ബുധാഃ
മുൻപും പിൻപും പുറന്നാൾക്കളുളള്ളതാംനാൾ പക്കനാൾ പ്രഥം.
൨ ൫

വച്ചിട്ടുദയലഗ്നത്തെപ്പെരുക്കിട്ടുഥനാലില്
കഴിച്ചു പന്ത്രണ്ടിലതും നാളേതെന്നറിവു ദ്രുഢം. ൨ ൬

വരു കൎക്കടകം പിന്നെ വൃശ്ചികം മീനവും തഥാ
നന്നതല്ലെന്നറിഞ്ഞാലുമിനിയും കേൾക്ക ഒന്നതു. ൨ ൭

തത്ക്കാലത്രിതയംപ്പെട്ടു വരുന്നതുമറിഞ്ഞഥ
മിഥുനസ്യ ത്രികോണത്തിൽ വരികിൽ രോഗമെന്നുക. ൨ ൮

മേൽവരുന്നതുമെന്നു ചൊല്ലാമില്ല സംശയമേതുമേ
കൎക്കിത്രികോണത്തിൽ വരുമെങ്കിൽ മോററമായ്യിഞ്ഞതു്. ൩ ൯

കൎക്കിത്രികോണത്തിലൊരു നീരോഗം വരുമാകിലോ
എങ്കിൽ ചിങ്ങത്രികോണത്തിൽ മരണം ചൊല്ലു, ബുദ്ധിമാൻ. ൩ ०

1. 'നേട', 2. 'മന്നു' എന്ന പാഠാന്തരം.

പിന്നെച്ചിങ്ങത്രികോണത്തിലറ്റൂയെന്നങ്ങിരിക്കിലോ
മോഹങ്ങൾ പലവുണ്ടായിയെന്നു ചൊല്ലൂ ന സംശയഃ. ൩൧

ശമിക്കുന്നു ക്രമത്താലെന്നിനിയെന്നതു ചൊല്ലുക
ലഗ്നാഷ്ടകർമ്മചതുഷ്ടിസേതരാ ഗ്രഹാഃ പാപാഃ പാപ്യ/തിദുഃഖദാഃ. ൩൨

രോഗം വാ മരണം വാപി [1]കുര്യാത്തച്ഛപാസനിർണ്ണയാൽ
സ്ഥിരാംശകാ ഗ്രഹാസ്സർവ്വ പാപാ ദീർഘാമയപ്രദാഃ. ൩൩

ഉഭയേ മരണം പ്രോക്തം ചരേ തു സുഖമാപ്നുയാൽ
ദ്രേക്കാണ[2]ഭേദം കണ്ടിട്ടു മൃത്തിഭേദം തിരിപ്പിതു്. ൩൪

സപ്തദ്രേക്കാണാദികൾക്കു പാപവിനാൽ മരണം വദേൽ
ഇത്യാദിക്കൂടെസ്സൂക്ഷിച്ചു മരണം ചൊല്ല, ബുദ്ധിമാൻ. ൩൫

ഹൃദയമുരസ്സും ശിഷ്ടം
കൈ ഗുഹ്യമുഖങ്ങളുമപാദങ്ങൾ
സൂര്യാദിഗ്രഹത്രൂപം
വിരുദ്ധഭാവേന രോഗമിവിടെ വദേൽ. ൩൬

പ്രശ്നജാതകയോഗേന കാലദേശദശാദിയും
കൂടെക്കണ്ടിട്ടു ചൊല്ലേണം മൃത്യുവിൻ കാലലക്ഷണം. ൩൭

ധർമ്മപുത്രാന്ത്യഗഃ ക്ഷേത്രം തത്ത്രികോണഗതഃ പിതാ
മൃത്യുദോ നിശി ജാതാനാം ദിനജാനാം തദന്തഗഃ. ൩൮

ധർമ്മപുത്രൻ ഗുളികനെന്നിതിന്റെ പൊരുളായതു്
രാപുറന്നുവെന്നിരിക്കിൽ ആയന്നേയാഴ്ച തൻപകൽ. ൩൯

കഴിഞ്ഞഗുളികൻതന്നെ പ്രമാണഗുളികൻ ദൃഢം
പുറന്നു പകലെന്നാകിൽ പോയരാത്രിയിലേതതും. ൪൦

വരുത്തേണം ഗുളികനെക്കൂട്ടു രാശികളാറതിൽ
അപ്പോൾ പ്രമാണഗുളികനതേതെന്നറിവൂ പുനഃ. ൪൧

ഇങ്ങനേ ഗുളികൻ നിന്നരാശിയേതെന്നറിഞ്ഞുടൻ
നവാംശമേതെന്നറിഞ്ഞാൽ ദ്വാദശാംശകവും പുനഃ. ൪൨

ത്രിംശാംശവുമറിഞ്ഞിട്ടു മരണച്ചെനിവ്യാഴവും
മാസവും ചന്ദ്രനും ചൊല്ലുംപ്രകാരം പറയുന്നിതു്. ൪൩

1. 'നിരൂപ്യ കഫമേഷ' ഭേദഃ', 2. 'രൂപം' എന്നു പാഠാന്തരം.

ഗുളികൻ നിന്നരാശിക്കുള്ളധിപക്ഷേത്രമോന്തതിൽ
ശനി ചെല്ലുന്നനാൾതന്നെ മരണമെന്നിയാമതു്. ൪൪

നവാംശകാധിപക്ഷേത്രേ വ്യാഴഞ്ചെൽവതു വ്യാഴമാം
ഗുളികൻ നിന്നരാശിക്ക ദ്വാദശാംശകവും പുനഃ. ൪൫

അറിഞ്ഞധിപനേതെന്നാലവന്റെ ക്ഷേത്രവും പുനഃ
അറിഞ്ഞാലാദിത്യനതിൽ ചെല്ലുന്നാൾ മാസമാമതും. ൪൬

ഗുളികൻനിന്ന രാശിക്ക ത്രിംശാംശകമറിഞ്ഞതിൻ
അധിപനുള്ള ക്ഷേത്രത്തിൽ ചന്ദ്രൻ ചെല്വതു ചന്ദ്രനാം. ൪൭

ഇതു സാമാന്യമുള്ളൊന്നേ കേൾക്കേണമുപദേശവും
മൃതിസ്തേനാസ്തരാശൌ സ്യാൽ സൌരേ ഷഷ്ഠത്രികോണഗേ. ൪൮

തേഷ്വപ്യദൃഷ്ടരാശിസ്ഥേ ശനൌ സേചന മൃതിർഭവേൽ.

ലഗ്നാധിപസ്ഥിതനവാംശകരാശിതുല്യ-
രന്ധ്രേശചാരസ്യ ഗൃഹമാപതിതേ ഖഗേശേ
തസ്മിൻ വദേന്മരണകാലമനേകശാസ്ത്ര-
സംക്ഷുണ്ണഭിന്നമതിഭിഃ പരികീൎത്തിതം തൽ. ൪൯

ഇത്യാദിലക്ഷണംകണ്ടു മരണമെന്നി ചൊല്ലുക
മരണവ്യാഴമിനിയും ചൊല്ലാമേ കാലഹോരയാ. ൫൦

കാലഹോരാധിപഗ്രഹേ
ജീവേ ജീവപ്രയാണമഥ കഥയേൽ
നിധനഭാംശനാഥൎക്ഷേ
തത്രൈവ ഹി നിദ്ദിശേൽ പ്രാജ്ഞഃ. ൫൧

ഇതിൻെറയൎത്ഥഭേദത്തെച്ചൊല്ലുന്നു കേൾക്ക പിന്നെയും
പകൽ പുറന്നുവെന്നാകിൽ കാലഹോരാധിപന്നുടെ, ൫൨

ക്ഷേത്രത്തിൽ വ്യാഴം ചെല്ലുന്നാൾ മരണവ്യാഴമാമതു്
രാത്രൌ പുറന്നുവെന്നാകിൽ ലഗ്നത്തിൻെറ നവാംശവും. ൫൩

അറിഞ്ഞതിന്നഷ്ടമരാശ്യധിപക്ഷേത്രവും പുനഃ
അറിഞ്ഞക്ഷേത്രത്തിൽ വ്യാഴം ചെല്ലുന്നാൾ മരണം ധ്രുവം. ൫൪

ലഗ്നത്രികോണഗേ ജീവേ സിതഷഷ്ഠാഷ്ടമേഽസിതേ
ബ്രൂയാദ്വപരതിന്നത്ര പാതാധികനിരീക്ഷിതേ. ൫൫

ശനൌ സൂൎയ്യാദ് ഗുരൌ ലഗ്നാദ്രിപുരന്ധ്രത്രികോണഗേ
രന്ധ്രേശരാശൗ ഗേ/ക്ഷേത്രരാശിഗേ ഹിമഗൌ മൃതിഃ. ൪൬

ദ്വാദശാഷ്ടമജന്മസ്ഥാശ്ശൂന്യക്ഷാരേന്ദുമന്ത്രിണഃ
ദൈവ ത്രയസ്സകലാ വാപി രോഗം വാ മരണം വദേൽ. ൪൭

എല്ലാക്ഷമഷ്ടവൎഗ്ഗത്തെയിട്ടാൽ പരൽ കുറഞ്ഞതിൽ
തങ്ങൾതങ്ങൾ നടക്കുമ്പോളാകായെന്നു ധരിക്കണം. ൪൮

ജന്മകാലത്തു താൻ നോക്കാതേടത്തും ഗോചരപ്പിഴ
വരുന്നേടത്തുമാകുമ്പോൾ മരണം ചൊല്ക, ബുദ്ധിമാൻ. ൪൯

ആയുൎബ്ബാധയുമാരോഗപ്രശ്നവുംകൂടെയോൎക്കണം
വ്യാധിബാധകനും മൃത്യു ചൊല്ലിയത്രോമതിങ്ങനെ. ൫൦

ഇതി പ്രശ്നസാരേ അഞ്ചാമദ്ധ്യായം

സമാപ്തം.

---




## ആറാമദ്ധ്യായം.

ആയുസ്സിനെ നിരൂപിച്ചു സന്തത്യൎത്ഥം വിചാരവും
ചെയ്യിപ്പിക്കണമാൎയ്യന്മാർ പിതൄണാം ഗതിസിദ്ധയേ. ൧

സപ്തമേ നിന്നവനേറ്റതാനുടയോനേറ്റ താൻ ദശ
രാഹുശ്ശുക്രന്മാരുടേതാൻ വേൾപ്പാൻ കാലമകപ്പെട്ടു. ൨

വച്ചാൽ വേളിയുടേ പ്രശ്നം നിരൂപിക്കേണമിങ്ങനെ
വച്ചു പെണ്ണുപുറന്നുള്ള രാശിയിൽ പ്രശ്നമെങ്കിലോ. ൩

നിരൂപിക്കേണ[1]മക്കണ്ട കൊട്ടുനാളേ പുനഃ പുനഃ
സപ്തമാധിപനും ലഗ്നാധിപനും കൂടി നിന്നതിൽ. ൪

അഷ്ടമത്തിലുമേഴാമേടത്തും പാപികൾ നില്ക്കിലോ
വൈധവ്യം വരുവാനുണ്ടു ലക്ഷണം ചിലർ ചൊല്ലിനാർ. ൫

അതിന്റെ കൎമ്മാധിപനെക്കൂട്ടു ലഗ്നാ[2]ധിപേന തു
ദൃഷ്ടിയുണ്ടാകിലും കോളേ കൂടുന്നോനെങ്കിലും പുനഃ. ൬

---

1. 'മക്കോട്ടനാൾ കണ്ടു ന സംശയഃ' എന്നും, 2. 'ലഗ്നാധിപനു' എന്നും പാഠാന്തരം.

കൎമ്മമെന്നു വരുന്താനമെന്നു ചൊല്ലുന്നതേ ബുധാഃ
അഷ്ടമാധിപനും ലഗ്നാധിപനും കൂട്ടിവന്നതു്. ൭

അതു കൎമ്മകളത്രംതാനറിയേണം വിശേഷതഃ
ലഗ്നാധിപതിയെക്കൂട്ടു ശുക്രനോ*ടതു കൂട്ടിയാൽ. ൮

അപ്പോൾ വരുന്നരാശിലോ അതിന്നേഴാമെടത്തുതാൻ
ശുക്രനുണ്ടോ പരലതിൽ വീണവെന്നതറിഞ്ഞഥ. ൯

രണ്ടിലും വച്ചുപചയസ്ഥാനംവന്നതിലേ പരൽ
സംഖ്യകൊണ്ടു പെരുക്കേണം പരൽ വീണ ഗ്രഹങ്ങളെ. ൧൦

കൂട്ടി രാശിഗ്രഹഗുണകാരംചെയ്തു വരുന്നനാൾ
അകപ്പെട്ടു നടേ വേൾപ്പാനെന്നു ചൊല്ലുന്നതേ ബുധാഃ. ൧൧

ഇരട്ടിച്ചു പെരുക്കീട്ടു വരുന്നാൾ പിന്നെ വേൾക്കിലോ
ഏഴാമേടത്തിന്നേഴാമേടത്താരധിപനായതു്. ൧൨

അവനോടഥ കൂട്ടീട്ടും ലഗ്നാധിപതിയെപ്പുനഃ
ക്രിയചെയ്താൽ വരുന്നാളും കൎമ്മമെന്നറിവൂ പുനഃ. ൧൩

ശുക്രനഷ്ടകവൎഗ്ഗത്തെയിട്ടു കണ്ടാലനന്തരം
ശുക്രൻ നിന്നതിന്നേഴാമേടത്തെപ്പരലറിഞ്ഞഥ. ൧൪

പതിനൊന്നിലുമുണ്ടായ പരൽ കൂട്ടീട്ടനന്തരം
ഏഴാമേടത്തേതുകൊണ്ടും പെരുക്കിത്തദനന്തരം. ൧൫

കഴിച്ചിതിരുപത്തേഴിലശ്വിന്യാദി തുടങ്ങിയാൽ
എണ്ണിപ്പുറവരുന്നനാൾ കൎമ്മകളത്രത്തിന്നു ലക്ഷണം. ൧൬

ശുക്രനഷ്ടകവൎഗ്ഗത്തെയിട്ടതിന്നു ത്രികോണവും
ശോധിച്ചേകാധിപത്യത്തെശ്ശോധിച്ചാൽ തദനന്തരം ൧൭

പിന്നെ രാശിഗ്രഹഗുണകാരവും ചെയ്തനന്തരം
ഒത്തുകൂട്ടിയതിന്നല്ലോ 'സപ്തഹത'മതെന്നതു്. ൧൮

ശുക്രന്റെയേഴാമേടത്തു് ശോധിയാതെ കിടന്നതു്
പരൽസംഖ്യയറിഞ്ഞിട്ടു പെരുക്കിത്തദനന്തരം. ൧൯

കഴിച്ചതിരുപത്തേഴിൽ വന്ന നക്ഷത്രവും പുനഃ
അതും കൎമ്മകളത്രംതാനെന്നു ചൊല്ലുന്നതേ ബുധാഃ. ൨൦

'* ശുക്രനോടൊത്തു' എന്നു പാഠാന്തരം.

പുറത്തെപ്പുരൾകൊണ്ടാവു ക്രിയ ചെയ്യാനിതിങ്ങിനെ
അകത്തെപ്പുരൾകൊണ്ടല്ലോ രാശിഗ്രഹഗുണങ്ങളും. ൨൧

ഹോരയിൽ ചൊന്നതാകേണമഷ്ടവൎഗ്ഗഗുണങ്ങളും
ഇതിലും പിന്നെ ഞാൻ ചൊല്ലുമെല്ലാവക്കും തിരിച്ചുടൻ. ൨൨

അവിടെക്കണ്ടറിഞ്ഞിട്ടിവിടെ ക്രിയചെയ്യണം
കൎമ്മഭാൎയ്യാലക്ഷണത്തെപ്പുലവും ചൊല്ലുവൻ പുനഃ. ൨൩

ഭാൎയ്യാധിപസ്ഥിതക്ഷേത്രം ഭാൎയ്യായാ ജന്മഭം വിദുഃ
തസ്യോച്ചം തസ്യ നീചം വാ തദംശം വാപി ദൃശ്യതേ. ൨൪

ലഗ്നാധിപോ വാ മദനാധിപോ വാ
യാതോ യദീയേ ഭവനേ/ംശകേ വാ
തത്ക്ഷേത്രജാതം പ്രവദേത് കളത്രം
പുംസോ/ംഗനായാശ്ച പതിം തഥൈവ. ൨൫

അന്തരാശിജന്മർക്ഷമസ്തിചേന്നാസ്തി സന്തതിഃ
ഭാൎയ്യാധിപേ ബലാഢ്യേ വിവാഹമതിശോഭനം. ൨൬

ഭാൎയ്യാധിപേ ബഹുഗുണേ വക്രതുംഗാദിഹേതുഭിഃ
ബഹുഭാൎയ്യം നരം വിദ്യാദുഭയർക്ഷഗതേ തഥാ. ൨൭

ഏകാദശേ ഗ്രഹപതിതേ ദ്വൌ വിവാഹൌ വദേദ് ബുധഃ
തയോശ്ശുഭാശുഭം ജ്ഞാത്വാ ദ്വൌ ശുഭാവന്യദൃഗ്ഘ്യതാം. ൨൮

ലഗ്നാൽ ഷഷ്ഠാഷ്ടമേ ചന്ദ്രശ്ചന്ദ്രാൽ ഷഷ്ഠാഷ്ടമേ കുജഃ
യദി വർഷാഷ്ടകൈൎയ്യാതി പുമാൻ യമപുത്രകഃ. ൨൯

ഇത്യാദിയോഗവുംകൂടെസ്സൂക്ഷിച്ചിട്ട വിധിക്കണം
ലഗ്നത്തി + + + + + നഞ്ചാമേടത്തുമഷ്ടമേ. ൩൦

ഒൻപതാമേടത്തുമപ്പോഠം പാപിയില്ലാതിരിക്കയും
അവർ നോക്കുകയും രാശിനാഥൻ കൂടുകിലും തഥാ. ൩൧

പ്രശ്നം നന്നു കൊള്ളാമേ മറിച്ചാകിൽ വിലക്കുക
ബലാബലം നിരൂപിച്ചും പൊരുത്തം പലവുള്ളതും. ൩൨

കൂടെക്കണ്ടുചൊല്ലേണമൌചിത്യം കണ്ടു ബുദ്ധിമാൻ
കക്ഷ്യാപ്രസ്താരമാകുന്ന ലക്ഷണം ചൊല്ലിനേനിനി. ൩൩

അന്യോന്യമംശകത്തിങ്കൽ പരലിട്ടറിവൂ പുനഃ
ആയംശകത്തിൽ പരലും വീണവെന്നങ്ങിരിക്കിലോ. ൩൪

അപ്പെണ്ണിൻപക്കൽനിന്നല്ലോ സന്തതിക്കുള്ള ലാഭവും.

തിൎയ്യഗ്വിരേഖാദ്ധ്വനന്ദം ഗിരിഗിരിശപദം
ന്യസ്യ ചക്രം തദൂൎദ്ധ്വേ
ലഗ്നാദ്യാ രാശയസ്സ്യുൎഗ്രഹഗണസഹിതാ-
ശ്ശ്ലിഷ്ടമിഷ്ടസ്യ സദ്മ
തസ്യാധസ്സൌരിമുഖം ഗ്രഹഗണമുപരി
ന്യസ്യ കക്ഷ്യാക്രമേണ
പ്രസ്താൎയ്യ സ്വീയചക്രേ *ലിഖ ഫലദഭാ-
ഗാഷ്ടകേ ബിന്ദുരേഖാഃ. ൩൫

ഇതിനെ പ്രസ്തരിക്കേണമിങ്ങനെ താനുമേയത്
ഇതിന്നാ സ്ത്രീയുടേ ചന്ദ്രസ്ഫുടം വച്ചിട്ടനന്തരം. ൩൬

ശുഭാംഗാദികൾ യാമത്തെക്കഴിച്ചു തദനന്തരം
അതിന്നു തക്കവാറാവൂ ശനിയും വ്യാഴവും പുനഃ. ൩൭

ചൊവ്വ സൂൎയ്യൻ ശുക്രബുധചന്ദ്രർ ലഗ്നത്തിനും ക്രമാൽ
യാമംപോയതറിഞ്ഞിണ്ണി ഗ്രഹമതെന്നറിഞ്ഞതിൽ. ൩൮

പുമാന്റെ ചന്ദ്രാഷ്ടവൎഗ്ഗമിട്ടു പിന്നെയനന്തരം
അറിഞ്ഞുള്ള(?) ഗ്രഹസ്ഥിതിയുടേ പരൽ. ൩൯

പെൺപിറന്നുള്ള കൂറ്റിങ്കൽ വീഴുന്നു പരലെങ്കിലോ
ഉണ്ടാമപ്പോളംശകത്തിൽ പരലെന്നു ധരിപ്പിത്. ൪൦

പുമാന്റെ ചന്ദ്രസ്ഫുടത്തെവച്ചു യാമം കഴിച്ചതും
ഗ്രഹങ്ങൾ മുമ്പിലേവണ്ണമറിഞ്ഞു തദനന്തരം. ൪൧

സ്ത്രീയുടേ ചന്ദ്രാഷ്ടവൎഗ്ഗമിട്ടുമ്പോൾ തദനന്തരം
പുരുഷൻ താൻ പിറന്നുള്ള കൂറ്റിലെണ്ണിവരുത്തിയ- ൪൨

ഗ്രഹത്തിൽ പരൽ വീഴുന്നുവെങ്കിലന്യോന്യമാമത്
പരലന്യോന്യാംശകത്തിലുണ്ടെന്നതറിവൂ ദൃഢം. ൪൩

അങ്ങനെയാകുന്ന കന്യാജാതകം കൎമ്മമാസ്സതും
അതിൽ സന്തതിയുണ്ടാമെന്നറിയേണം ന സംശയഃ. ൪൪

* 'പദഹിതഫലഭാഗാഷ്ടകേ' എന്നു പാഠാന്തരം.

പിന്നെസ്സന്തതിചിന്തിക്കിൽ കളത്രഫലമുള്ളതു്
യോജിച്ചിവിടെയും ചൊല്ലാമിങ്ങനേ ഗോപാലക്ഷണം. ൪൭

ആറാമത്തതിലീവണ്ണം വേളിപ്രശ്നം പറഞ്ഞിതു്. ൪൮

ഇതി പ്രശ്നസാരേ ആറാമദ്ധ്യായം
സമാപ്തം.

---

## അദ്ധ്യായം ൭.

ഗർഭപ്രശ്നം നിരൂപിക്കുംപ്രകാരമിഹ ചൊല്ലുവൻ
സാമാന്യേന നിരൂപിച്ചീയുപദേശം ധരിക്കണം. ൧

ലഗ്നാധിപതിയുണ്ടാവൂ തങ്കലെന്നറിയേണമേ
അഷ്ടമാധിപനും തങ്കൽ ജനിച്ചുള്ളൊന്നു പുത്രനും. ൨

ഷൺനക്ഷത്രാധിപനെയും പഞ്ചമാധിപനും തഥാ
തങ്ങളിൽ കൂടി നിന്നേടമാത്മവത്തിന്നു ലക്ഷണം. ൩

*എണ്ണീട്ടിരുപത്തുരണ്ടാംനാളും ത്രികോണം വരുന്നതിൽ
ആത്മജൻ ജനനം വേണ്ടുവെന്നു†ചൊല്ലുന്നതേ ബുധാഃ. ൪

എത്രയെണ്ണീട്ടത്രികോണിൽ പ്രസവത്തിന്നു ലക്ഷണം
കുജൻ ചന്ദ്രനെ നോക്കുന്നോനെങ്കിലും കൂടിയെങ്കിലും. ൫

ഗുളികൻ ചന്ദ്രനോടൊക്കെയഞ്ചാമേടത്തു നിൽക്കിലും
എങ്ങാനുമൊരിടത്തുണ്ട യോഗം തങ്ങളിലെങ്കിലും. ൬

ശുഭന്മാരൊൻപതാമേടത്തുണ്ടായിട്ടങ്ങിരിക്കിലും
പഞ്ചമാധിപനെദ്ദൃഷ്ടിവെണ്ണീ ഗുളികനെങ്കിലും. ൭

കൂടുന്നോനെങ്കിലും കോളേയപ്പോൾ ചന്ദ്രാംശകത്തൊട്ടു്
ഗുളികാംശം വരു ബന്ധമതു ഗർഭസ്യ ലക്ഷണം. ൮

സ്ത്രീണാമൊഴിച്ചുപചയേ നിന്ന ചന്ദ്രനൊയിങ്ങനെ
മൂന്നാറുപത്തിലും പിന്നെപ്പതിനൊന്നുമൊഴിച്ചതു്. ൯

ചൊവ്വ നോക്കീട്ടു നില്ക്കേണമച്ചന്ദ്രൻ നിന്ന ക്രൂരറിചേ
തീണ്ടായിരുന്നിട്ടുണ്ടാമേ ഗർഭം നിശ്ചയമിങ്ങനെ. ൧൦

---

* 'എണ്ണീട്ടിരട്ടി പത്തുരണ്ടാകും നാളു' എന്നും, † 'വെന്നു ചൊല്ലുക നിശ്ചയം' എന്നും പാഠാന്തരം.

ഗർഭപ്രശ്നം ചെയ്യുമപ്പോഴുണ്ടാവൂ പുനരിങ്ങനേ
കൈയ്യും കാലും തൊടുകിലും തന്നേ നോക്കി വലിക്കിലും. ൧൧

എന്തെന്നില്ല വലിക്കുന്നതേതൊന്നും വേണമെന്നതു്
അഞ്ചാമേടത്തു ഗുളികൻ ചന്ദ്രനോടൊക്കെ നില്ക്കിലും. ൧൨

ലഗ്നാരൂഢങ്ങളെശ്ശുക്രൻ നോക്കുമാറന്നു നില്ക്കിലും
അവററിലൊന്നിൽ നില്ക്കുന്നോനെന്നിരിക്കുന്നതാകിലും. ൧൩

അഞ്ചാമെടത്തു ശുക്രൻതാനന്നു നില്ക്കുന്നതാകിലും
അന്നേരംനല്ലസർപ്പംതാൻ നേരേ വന്നിട്ടു കാണ്കിലും. ൧൪

പക്ഷിയാണുംപെണ്ണുമായിപ്പിണങ്ങുന്നതു കാണ്കിലും
മുഴങ്ങിക്കേൾക്കിലും നന്നു് വരും ഗർഭിണിയെങ്കിലും. ൧൫

അപ്പുറം വന്നിട്ടു കാണാവൂ ചെറിയൊന്നിനെയെങ്കിലും
ഗർഭമുണ്ടെന്നു ചൊല്ലേണമുപദേശമിതെത്രയും. ൧൬

കേന്ദ്രത്തിലാദിത്യൻ നില്പൂ ചൊവ്വയാകിലുമാമതു്
കേന്ദ്രത്തിൽ വ്യാഴമില്ലാതെയഷ്ടമേ പാപി നില്ക്കയും. ൧൭

എങ്കിൽ [1]ജീർണ്ണിച്ചുപോമെന്നു ചൊല്ലിയാലും ന സംശയഃ
കേന്ദ്രത്തിൽ നില്പൂ ചന്ദ്രൻതാൻ [2]വ്യാഴം കേന്ദ്രത്തിലെന്നിയെ. [൧൮

എട്ടാമേടത്തൊരു ഗ്രഹം നില്പ്പതും ചെയ്കിലോ ദൃഢം
ഛിദ്രിച്ചുപോമെന്നു ചൊല്ലാമൊത്തുപോരുന്നിതേയിതു്. ൧൯

പത്തൊൻപതാം ദ്രേക്കാണത്തിൽ പാപിയുണ്ടായിരിക്കണം
ചന്ദ്രൻ ലഗ്നത്തിലുംനില്പൂ ഛിദ്രത്തിന്നൊത്തു ലക്ഷണം. ൨൦

വ്യാഴം കേന്ദ്രത്തിലുണ്ടാവൂ അഷ്ടമത്തിങ്കലാരനും
ശനിക്കുദയമുണ്ടാകിൽ ഛിദ്രിക്കും ഗർഭമുള്ളതു്. ൨൧

പെണ്ണും ചെറുക്കനും തമ്മിൽ കൂടിക്കാണുന്നതാകിലും
മേലേ മാച്ചു തിരുമ്മീട്ടു കാണുന്നതാകിലും പുനഃ. ൨൨

ഗർഭം ഛിദ്രിച്ചുപോമെങ്കിൽ ലക്ഷണങ്ങളിതിങ്ങനെ
ജന്മത്തിനഞ്ചാമേടത്തു നിന്നവൻദശവന്നനാൾ. ൨൩

1. 'ഛിദ്രിച്ചുപോം' എന്നും, 2. 'വ്യാഴകേന്ദ്ര' എന്നും പാഠാന്തരം.

പുത്രസ്ഥാനത്തെ നോക്കീട്ടു നിന്നവൻ ദശവന്ന നാൾ
പുത്രസ്ഥാനാധിപൻതന്റെ ദശയാകിലുമാം പുനഃ. ൨൪

പുത്രസ്ഥാനാധിപന്നോടു ലഗ്നാധിപതികൂടിലും
പുത്രസ്ഥാനത്തു ലഗ്നാധിപതി ചെല്ലുന്നനാളുമാം. ൨൫

കളത്രസ്ഥാനാധിപതി പുത്രസ്ഥാനത്തു ചെല്കിലും
ലഗ്നപുത്രകളത്രസ്ഥാനത്തു വ്യാഴം വരുന്ന നാൾ. ൨൬

ലഗ്നപുത്രകളത്രേശന്മാരൊടേ ഗുരു നില്ക്കിലും
ഇച്ചൊന്നവററിലൊന്നുണ്ടായ് വരുന്നാളുള്ളുസാത്ഭവം. ൨൭

പുത്രലാഭത്തെയുണ്ടാക്കുമെന്നു ചൊല്ലുക ലക്ഷണം
സൂക്ഷ്മമായി വരുത്തിക്കൊണ്ടുണ്ടാമുദയലഗ്നവും. ൨൮

അറിഞ്ഞുകൊണ്ടതിന്നുള്ള നവാംശകമനന്തരം
അന്നാളിലുററുനില്ക്കുന്ന നവാംശം ദ്വാദശാംശവും. ൨൯

അറിഞ്ഞവിടമാധാനകാലമെന്നും ധരിക്കണം
അന്നവാംശത്തെക്കളഞ്ഞു നിന്നതാധാനഞായറു്. ൩൦

ആ ഞായററിൽ കളഞ്ഞേച്ചു അപ്പോഴ്ഴാധാനചന്ദ്രനെ
അപ്പോൾ നില്ക്കുന്നതാധാനവ്യാഴമെന്നും ധരിക്കണം. ൩൧

തൽകാലചന്ദ്രനെപ്പോക്കുമ്പോളത്തും ലഗ്നമാസ്സുരും
ചന്ദ്രാംശദ്വാദശാംശത്തെപ്പുന്ത്രണ്ടിൽ പോക്കിനിന്നതു്. ൩൨
ജന്മചന്ദ്രനതെന്നപ്പോളറിയേണം ന സംശയഃ.

പുത്രപതേർഭുക്താംശാ
യാവന്തഃ പുത്രകാസ്തു താവന്തഃ
അംശവശേന വിദധ്യാത്
പുംസ്ത്രീവൃദ്ധിക്ഷയാദീംശ്ച. ൩൩

പുത്രസ്ഥാനാധിപന്നെത്ര നവാംശങ്ങൾ കഴിഞ്ഞിതു്
എന്നിട്ടറിഞ്ഞു ചൊല്ലേണം പ്രസവങ്ങളുമത്രയും. ൩൪

അവനുച്ചസ്ഥനായ് വക്രഗതിയുണ്ടായിരിക്കിലോ
പ്രസവം മൂന്നിരട്ടിക്കുമെന്നു ചൊല്ലാം ന സംശയഃ. ൩൫

സ്വക്ഷേത്രമാകിലും മൂലത്രികോണേ നില്ക്കിലും പുനഃ
ഇരട്ടിച്ചിട്ടു ചൊല്ലേണം പ്രസവം നത്ര സംശയഃ. ൩൯

അന്യസ്ഥാനസ്ഥിതന്മാംപോഴോ നവാംശകസമം ദ്ധ്യം
അതുകൊണ്ടേ ധരിച്ചാലും ശത്രുനീചാദിരാശിയിൽ. ൩൬

നില്ക്കുന്നവരുടേയംശം നാശത്തിന്നെന്നു ലക്ഷണം
അതിലോജങ്ങളാണാമേ യുഗ്മം പെണ്ണായിരിപ്പതും. ൩൭

പെൺപിറന്നിട്ടു ശേഷിക്കും യുഗ്മത്തിൽ ശുഭരാകിലോ
പാപിയെങ്കിൽ പുറന്നിട്ടു മരിച്ചുംപോക നിശ്ചയം. ൩൮

ആണായിട്ടവശേഷിക്കമോജത്തിൽ ശുഭരാകിലോ
അശുഭൻ നില്ക്കിലോ ശേഷിച്ചുണ്ടാകായെന്നു ചൊല്ലുക. ൪൦

ഗുരുസ്ഥിതസുതസ്ഥാനേ യാവതാം വിദ്യതേ ഫലം
ശത്രു നീചഫലം ത്യക്ത്വാ ശേഷം തത്ര സുതാഃ സ്മൃതാഃ. ൪൧

ഗുളികസ്ഥിതദശമസ്ഥ-
ചന്ദ്രഗതേ സൂതികാലഗ്നി
ഗുളികാംശകഗതരാശൌ
ജാതം നിസ്സംശയം പ്രവദേത്. ൪൨

ആരൂഢം ക്ഷേത്രമാക്കണമുദയം ബീജമാക്കണം
ഛത്രം പുത്രനമായിട്ടു [3]നിരൂപിച്ചു തുടങ്ങുക. ൪൩

ക്ഷേത്രംപുറന്നാരൂഢരാശിയെന്നുധരിക്കണം
സ്ത്രീണാമൊഴിച്ചുപചയേ നിന്ന ചന്ദ്രനെയിങ്ങനെ. ൪൪

ചൊവ്വ നോക്കുകിലന്നുണ്ടാമാത്തവംഗർഭമാം ദ്ധ്യം
എന്നു ലക്ഷണമാരൂഢമീവണ്ണം ജന്മരാശിയായ്. ൪൫

ചൊവ്വ നോക്കായ്കിലോ രക്താധിക്യം ക്ഷേത്രസ്യ ദൂഷണം
ഉദയോപചയേ നിന്ന ചന്ദ്രനെക്കൊണ്ടുമോക്കണം. ൪൬

വ്യാഴം നോക്കുകിൽ ക്ഷേത്രം [4]ബാധകൻ പീഡ ചെയ്കുതു്
[5]ബാധകൻ നീങ്ങുവാൻ മന്ത്രവാദിയെക്കൊണ്ടു ചെയ്കുതു്. ൪൭

1. 'ഗ്രഹം' എന്നും, 2. 'കാരണം' എന്നും, 3 'നിരൂപിക്കണമിങ്ങനേ' എന്നും, 4., 5. 'ബാധകം' എന്നും പാഠാന്തരം.

ഒഴിച്ചുപചയേ പുംസാം നിന്ന ചന്ദ്രനെയിങ്ങനെ
ചൊവ്വ നോക്കുകിലന്നപ്പോൾ വിവാഹം പുനരെമ്മിതു്. ൪൮

ഗുരുശുക്രന്മാരുടേതുമിട്ടിട്ടഷ്ടകവർഗ്ഗവും
ഓർത്തുവേണം വിധിപ്പാനും രണ്ടാംവേളി വിധിക്കിലോ. ൪൯

ആരൂഢലഗ്നോപചയസ്ഥാനേ നില്ക്കുന്ന ചന്ദ്രനെ
ശുക്രൻ നോക്കുകിലും ദോഷമാദിത്യൻ നോക്കുമെങ്കിലും. ൫൦

സ്ത്രീക്കു വെൺകുറയായിപ്പോമസ്ഥിസ്രാവം പുമന്നപി
[1]ഇവ സൂക്ഷ്മഗ്രഹം ഓർത്തിട്ടാവൂതേ ചൊല്ലുവേണ്ടുകിൽ. ൫൧

നോക്കിയില്ലെങ്കിലും സൂക്ഷ്മഗ്രഹമോർത്തു ധരിക്കണം
പുവച്ചുനാഴികേവച്ചു പന്തിരണ്ടിൽ പെരുക്കിയാൽ. ൫൨

താഴത്തേതു കരേറേണമപ്പോഴറുപതിൽ പുനഃ
അതു മുപ്പത്താറുകൊണ്ടു ഹരിച്ചു തദനന്തരം. ൫൩

പന്ത്രണ്ടിലും മുപ്പതിലും പിന്നേതറുപതിൽ ക്രമാൽ
ഗുണിച്ചിട്ടു ഹരിച്ചുണ്ടാം രാശി തീയ്തിയും തഥാ. ൫൪

ഗുലിയും വച്ചുകൊള്ളണമതു സന്താനസൂര്യനാം
പുലച്ചുനാഴികേ പിന്നെ വച്ചിട്ടാറിൽ ഗുണിച്ചതും. ൫൫

പന്ത്രണ്ടിലും മുപ്പതിലും പിന്നേതറുപതിൽ ക്രമാൽ
ഗുണിച്ചു മുമ്പിലേപ്പോലെ മുപ്പത്താറിൽ ഹരിച്ചതു്. ൫൬

ചന്ദ്രനെന്നതറിഞ്ഞാലും പക്കം കാൺകതുകൊണ്ടഥ
പൂർവ്വപക്ഷം വരുന്നപ്പോഴെങ്കിൽ സന്തതി നിർണ്ണയം. ൫൭

പഞ്ചമിക്കകമാംപോഴോ അല്പസന്തതി ചൊല്ലുക
ദശമിക്കകമാംപോഴോ ചൊല്ലു മദ്ധ്യമസന്തതി. ൫൮

പിന്നെ വാവിന്നകം കാൺകിൽ ബഹുസന്തതി നിർണ്ണയം
കൃഷ്ണപക്ഷേ ഷഷ്ഠിയിട ഷഷ്ഠിപൂജ വിധിച്ചതു്. ൫൯

ഷോഡശിക്കകമാംപോഴോ ഷോഡശീഹോമവും വദേൽ
പിന്നെ വാവിന്നകം വന്നുവെങ്കിലഷ്ടകപാർവ്വണം ൬൦

1. 'എന്നോക്ക സൂക്ഷ്മഗ്രഹമോർത്താവൂ' എന്നു പാഠാന്തരം.

പിന്നെസ്സർപ്പബലിം ചെയ്ക വിശേഷം ചൊല്ലിനേനിനി
ഭൗമൻ തടിച്ചതെന്നാകിൽ കല്യാണഘൃതസേവയും. ൯൧

ചന്ദ്രൻ തടിച്ചതാണാകിൽ ശ്രീപഞ്ചാമൃതപൂജയും
ഏവന്നിവണ്ണം വിധിക്കേണമോൎത്തു സൂക്ഷിച്ചിതൊക്കവെ. ൯൨

കാട്ടൊല്ലാ പലരും മുൻപിലുപദേശമിതെത്രയും
ഉപദേശമിനിക്കേറെപ്പൂ കൃഷ്ണപക്ഷ വിശേഷതഃ. ൯൩

ദുരിതം തറവാട്ടിന്നു പെരികൊണ്ടെന്നു ചൊല്ലണം
തിരുവോണം നടകാങ്കിൽ തിരുവോണം വിധിപ്പിതു്. ൯൪

അതിന്നുമുൻപേയിടയിൽ ഷഷ്ഠി കാണുന്നതാകിലോ
ഷഷ്ഠിപൂജ വിധിക്കേണമുപദേശമിതെത്രയും ൯൫

പിന്നെഷ്ഷഷ്ഠി കഴിഞ്ഞിട്ടു ദ്വാദശിക്കുകയാകിലോ
വിധിക്കവേണമപ്പോഴേ ദ്വാദശീഹോമമാദരാൽ. ൯൬

പിന്നെദ്ദ്വാദശിപോയിട്ടു വാവിന്നിടവരും പുനഃ
പിതൃശാപം [1]വരുത്തിട്ടു സന്തതിച്ഛേദമേ ദൃഢം. ൯൭

[2]പൂൎവ്വപക്ഷത്തിൽചതുൎത്ഥിക്കുകൈവെളിക ദോഷമേ
സിതവിഷ്ടിവരുവെങ്കിൽ സൎപ്പശാപമനേകമേ. ൯൮

[3]വെയ്ക്കേണം നാഗബലിം നിത്യം സൎപ്പബലിം തഥാ
കൃഷ്ണവിഷ്ടിവരുവെങ്കിലധമം സൎപ്പമാവതു്. ൯൯

ക്രിയ ചെയ്യാനധമരെന്നാവൂതേ ചൊല്ലുവാനതു്
അപ്പോളുള്ളോരാഭിചാരം സിതരിപുതകളാകിലോ. ൱

പണ്ടേയുള്ളോരാഭിചാരം കൃഷ്ണരിപുതകളാകിലോ
വിഷ്ടിയിലിപ്രാതഭാഗങ്ങളെങ്കിലീവണ്ണമോൎക്കണം. ൱൧

ബീജക്ഷേത്രംശാകാണേണം ജാതകംകൊണ്ടതിങ്ങനെ
പുറന്നവർ രണ്ടുപേരുടെ ഗ്രഹസ്ഥിതി വരുത്തിയാൽ. ൱൨

രവീന്ദുശുക്രാവനിജൈരെന്ന പദ്യവശാലതു
ബീജക്ഷേത്രം വരുത്തുന്ന പ്രകാരം പറയുന്നിനി. ൱൩

1. 'വരുത്തിട്ടു' എന്നും, [2]. 'പൂൎവ്വപക്ഷത്തിലേ രിക്തക്കാക' എന്നും, 3. 'വെയ്ക്കേണം' എന്നും പാഠാന്തരം.

രവി ശുക്രൻ വ്യാഴമ വ മൂന്നും കൂട്ടീട്ടനന്തരം
രാശിമണ്ഡലവും നീക്കി നിന്നരാശി ധരിച്ചതു്. ൧൪

ഓജരാശിയിലോജാംശമെങ്കിൽ ബീജശുദ്ധം ദൃഢം
ചൊവ്വ ചന്ദ്രൻ വ്യാഴമിവ മൂന്നും കൂട്ടിയതും തഥാ. ൧൫

യുഗ്മരാശിയിൽ യുഗ്മാംശമെങ്കിൽ ക്ഷേത്രശുദ്ധം ദൃഢം
പുനരിവയാൽ ചൊല്ലുണ്ടാം ബീജം നന്നെങ്കിൽ നിശ്ചയം. ൧൬

ക്ഷേത്രം നന്നെങ്കിലക്ഷേത്രംതന്നെ വേണ്ടു ന സംശയഃ
സത്കർമ്മംകൊണ്ടു പുത്രന്മാരുണ്ടാമെന്നു വിധിക്കണം. ൧൭

മുമ്പിൽ ചൊല്ലിയ ദോഷങ്ങൾ കാൺകിലച്ചൊന്നതും പുനഃ
ചെയ്കയെന്നു വിധിക്കേണം പുത്രലാഭം വരും ദൃഢം. ൧൮

ഇച്ചൊന്നവണ്ണമല്ലാതെ മറിച്ചിട്ടാകിലോ പുനഃ
വിഷമിച്ചേ ലഭിക്കുന്നുവെന്നു ചൊല്ലു ന സംശയഃ. ൧൯

ഇച്ചൊന്ന ബീജക്ഷേത്രങ്ങളുടെ ബലങ്ങൾ പെരുക്കിയും
കാണ്മാറുണ്ടംശഭേദങ്ങൾ സാമ്പ്രദായികമാർഗ്ഗതഃ. ൨൦

ശുഭത്രികോണമുണ്ടെങ്കിൽ നന്നെന്നും ചൊല്ലിനാരവർ
ലാഭാധിപതി നില്ക്കുന്നയംശകത്തെത്തിരിച്ചതിൽ. ൨൧

വ്യാഴംചെല്ലുന്നനാളുണ്ടാം പുത്രനെന്നതു ലക്ഷണം
മന്ദാംശമാകിൽ ദത്തെന്നു ധരിച്ചാലും വിശേഷതഃ. ൨൨

ഷഷ്ഠാംശകമതാംപോലും അസൽപ്രജ ജനിച്ചിതു
ലഗ്നാധിപനെയും പുത്രസ്ഥാനാധിപനെയും പുനഃ. ൨൩

യമകണ്ടകനും കൂട്ടു മൂന്നുമൊപ്പിച്ചു നിന്നതു
വന്ന രാശിത്രികോണത്തിൽ സന്തതിക്കുള്ള ലക്ഷണം. ൨൪

ആയംശകം തിരിച്ചിട്ടു് അത്രികോണത്തിൽ വ്യാഴവും
ചെല്ലുന്നാളെന്നു ചൊല്ലുന്നു വിദ്വത്തുകൾ ന സംശയഃ. ൨൫

വ്യാഴത്തോടു ത്രികോണിച്ചു ഗുളികൻ നില്ക്കിലും പുനഃ
അംശകത്തെത്തിരിച്ചിട്ടു ത്രികോണിക്കുന്നതാകിലും. ൨൬

ഉണ്ടാം സന്തതിയെന്നുള്ളതറിയേണം ന സംശയഃ
ലഗ്നപുത്രാധിപന്മാരെ കൂട്ടി നില്ക്കുന്നരാശിയിൽ. ൨൭

ത്രികോണേ വ്യാഴമുണ്ടാകിൽ സന്തതിക്കുള്ള ലക്ഷണം
അംശകത്തെത്തിരിച്ചിട്ടു മത്രികോണത്തിലാകിലും. ൮൮

ഉണ്ടാം സന്തതിയെന്നുള്ളതറിയേണം ന സംശയഃ
ഗുളികസ്ഫുടവും വെയ്പൂ വെയ്പൂ ഉദയലഗ്നവും. ൮൯

വാങ്ങു വലിയതിൽ പിന്നെ ചെറുതായുള്ളൊരാസ്ഫുടം
ശേഷിച്ചുനിന്നതിന്നുള്ള രാശിയേതെന്നറിഞ്ഞതു്. ൯൦

മരണത്തിങ്ങളാകുന്നതെന്നു ചൊല്ലുന്നതേ ബുധാഃ
അതു ചന്ദ്രസ്ഫുടംവച്ചു വാങ്ങിനിന്നതു നാൾ ദൃഢം. ൯൧

ലഗ്നമപ്പോളം വന്നുനിന്ന നവാംശദ്വാദശാംശകം
ഇതൊക്കും ജനനത്തിന്നും മരണത്തിന്നുമൊക്കവേ. ൯൨

പ്രശ്നംവെക്കുന്നനേരത്തെ [1]സ്സൂക്ഷ്മഗ്രഹമിതായതു്
ചന്ദ്രാദിത്യന്മാരുടേതും വ്യാഴസ്ഫുടവുമൊക്കവേ. ൯൩

മൂന്നുംകൂട്ടിത്തിരിക്കേണമംശകം തദനന്തരം
ഇതിന്നു ദൃഷ്ടിവേണ്ടുന്നു ഗുളികാംശകമെങ്കിലും. ൯൪

ആദ്യംശം തങ്ങളതിലേ ത്രികോണിക്കുന്നതാകിലും
ഉണ്ടാം സന്തതിയെന്നുള്ളതറിയേണം ന സംശയഃ. ൯൫

പാഠമല്ല പലർക്കുംകേളുപദേശമിതെത്രയും
ലഗ്നത്തിനഞ്ചാമേടത്തെയുടയോനോജരാശിയായ്. ൯൬

ഓജാംശമാവുതുഞ്ചെയ്തു കേന്ദ്രേ [2]ഗുളികനാകയും
ചെയ്കിൽ ഗർഭവുമുണ്ടാമേ വിശ്വസിക്കുമിങ്ങനെ. ൯൭

രാശിശീർഷോദയം വേണം വേണം ഗുളികബന്ധവും
ആദ്യംശകത്തെ നോക്കുന്നോൻ [illegible] ൯൮

ഛർദ്ദിച്ചുപോവതുംചെയ്യുമിതു സൂക്ഷിച്ചുകാണണം
ഛർദ്ദിലക്ഷണമില്ലെങ്കിൽ ഗർഭം [illegible] ൯൯

രാഹുമന്ദന്മാരുടേതും ദൃഷ്ടിയോഗങ്ങളൊക്കവേ
നില്ക്കുന്നോരങ്കിലും ഗർഭമുണ്ടാകാതെന്നു നിശ്ചയം. ൧൦൦

1. 'സൂക്ഷ്മഗ്രഹമിതായതു്' എന്നും, 2. 'ഗുളികബന്ധവും' എന്നും, 3. 'ഉണ്ടാകും' എന്നും പാഠാന്തരം.

മുൻപിലേയംശകംവന്നതധോമുഖിയതാകിലും
സ്ഥിരാംശമാവൃത്തുംചെയ്വു ശനി നോക്കുകിലും പുനഃ. ൧൦൧

കൂടുന്നതാകിലും കോളേയില്ല തീണ്ടായിരിക്കയും.
വെള്ളിയാത്മവമാധാനലക്ഷണം ഗർഭലക്ഷണം. ൧൦൨

ഏവമേവമതിലിതിവണ്ണം ഗർഭപ്രശ്നം പറഞ്ഞത്. ൧൦൩

ഇതി പ്രശ്നസാരേ ഏഴാമദ്ധ്യായം

സമാപ്തം.

---

അദ്ധ്യായം ൮.

സന്തതിപ്രശ്നമാകുമ്പോൾ പുത്രോ പുത്രിയോ എന്നൊരു
ചോദ്യമുണ്ടായനേരത്തെ ലക്ഷണം പറയുന്നത്. ൧

പുംരാശിയിൽ പുമംശത്തിൽ നില്ക്കുന്ന ഗുരുവും രവി
എങ്കിലുണ്ടാം പു[1]ത്രനെന്നു വ്യാഴമാദിത്യനും ശനി. ൨

സ്ത്രീരാശി ലഗ്നത്തിൽ ചൊവ്വ ശുക്രനും ബുധനും തഥാ
പെണ്ണിറക്കുന്നതെന്നാവൂ ചൊല്ലിയാനിരുന്നാൽ നില്ക്കുന്നു. ൩

മേടം മിഥുനവും ചിങ്ങം തുലാവും ധനു കുംഭവും
രാജം [2]പുംരാശിയിവ മററാറും സ്ത്രീരാശി യുഗ്മമാം. ൪

സന്തതിക്കഥ ചോദിക്കിൽ പുംരാശി വരണം സദാ
പുത്രസ്ഥാനാധിപൻ പുത്രസ്ഥാനം നോക്കിട്ടു നില്ക്കണം. ൫

പുംരാശിയിലവൻ താനന്നപ്പോൾ നില്ക്കുന്നതാകിലും
[3]പുത്രനുണ്ടാമെന്നു ചൊല്ലൂ, ബുധന്താനാമിതിന്നിനെ. ൬

പുംരാശിയിൽ പുമംശത്തിൽ നില്ക്കുന്നു പുത്രകാരകൻ
എങ്കിലുണ്ടാം [4]പുത്രനന്നു സ്ത്രീരാശ്യംശേ തു പെണ്ണുതാം. ൭

ആദിത്യഹോരയാമ്പോഴും പുത്രനത്രേ പിറപ്പതു്
ചന്ദ്രഹോരയതാംപോഴോ പെൺപുറക്കുന്നതും ദൃഢം. ൮

---

1. 'പുത്രരന്ന' എന്നും, 2. 'പുംരാശിയെന്നറിഞ്ഞാലുമന്യ സ്ത്രീരാശയഃ സ്മൃതാഃ' എന്നും, 3. 'പുത്രന' എന്നും, 4. 'പുത്രർ' എന്നും പാഠാന്തരം.

പ്രശ്നരാശിയതിന്നഞ്ചാംരാശിയിൽ ചന്ദ്രനാം ദിനം
ഒൻപതാമതിലും ചൊല്ലാം പുറക്കം പുത്രനെന്നതു. ൯

ലാഭപുത്രസ്ഥാനഗതന്മാർ ശുഭഗ്രഹമെങ്കിലോ
ഗർഭമുണ്ടെന്നു ചൊല്ലേണമില്ലെന്നശുഭരാകിലോ ൨൦

സന്തതിപ്രശ്നമാംപോഴോ പുത്രസ്ഥാനാധിപൻ നല്ല
ബലിഷ്ഠനായിരിക്കേണം സുസ്ഥനെന്നും ധരേണമേ. ൨൧

ജാതകാലത്തവന്നാട്ട കൂട്ടനോനെങ്കിലും ദൃഢം
ദൃഷ്ടിയുണ്ടെങ്കിലും കോളേ പുത്രനുണ്ടാകണം ദൃഢം. ൨൨

പുത്രസ്ഥാനത്തു നില്ക്കുന്നോനെങ്കിലും നോക്കമാകിലും
വ്യാഴം നില്ക്കുന്നതിന്നഞ്ചാമേടസ്ഥൻ നോക്കമാകിലും ൨൩

ഉണ്ടാം സന്തതിയെന്നുള്ളതറിയേണം ന സംശയഃ.
ഉപദേശമിതെത്രേയുമറിവില്ല പലക്കിതു്. ൨൪

മുമ്പിൽ ജാതകകാലത്തെ പുത്രസ്ഥാനാധിപേന തു
പ്രശ്നകാലത്തവന്നാട്ട ദൃഷ്ടിയോ യുതനാകയോ. ൨൫

എന്നതെത്രയുമൊപ്പെന്നെന്നറിഞ്ഞാലും വിശേഷതഃ
വ്യാഴത്തിന്നഞ്ചാമേടത്തു നില്ക്കുന്നോർ ദൃഷ്ടിയാകയോ. ൨൬

ഇവരണ്ടുമിതെത്രയുമൊക്കം സംശയമില്ലതു്
പിന്നെജ്ജാതകകാലത്തെ വ്യയാധിപനെ വച്ചതിൽ. ൨൭

അന്നേ വ്യാഴത്തെയും കൂട്ടി വന്നരാശി ധരിച്ചഥ
അതിന്നു പന്ത്രണ്ടാമേടം ചൊവ്വ നില്ക്കുന്നതാകിലോ. ൨൮

ഇല്ല സന്തതിയുണ്ടാമെന്നുപദേശമിതും ദൃഢം
പ്രശ്നകാലത്തുമപ്പോലെ ക്രൂരനുണ്ടാകിലതും തഥാ. ൨൯

പാപി പന്ത്രണ്ടാമേടത്തുണ്ടാകിലോയില്ല സന്തതി
മുൻപിലേതുമിതും തന്നെയെങ്കിൽ നിശ്ചയമാകുക ൩൦

അഞ്ചാമേടത്തു പാപന്മാരുള്ളവർക്കില്ല സന്തതി
ചൊവ്വയെങ്കിൽ വിശേഷിച്ചുമാകായെന്നു ധരിക്കണം. ൩൧

ഏഴാമേടത്തുമപ്പോലും പാപി നന്നല്ലയെന്നതും
അറിയേണമിതെത്രയുമുപദേശം വിശേഷതഃ. ൩൨

അഞ്ചാമെടത്തു നോക്കുന്നോർ ശുഭന്മാരെങ്കിൽ നന്നതു്
നില്ക്കിൽ നന്നേററവും പിന്നെ വ്യാഴമാകിലതെത്രയും. ൨൩

പ്രശ്നത്തിന്നുമിതോർക്കേണം ജാതകത്തിന്നുമോർക്കണം
ഒരുജാതി വരും രണ്ടും ശുഭമെങ്കിൽ ശുഭം വദേൽ. ൨൪

പാപിയാകിലതും ദോഷമെന്നീവണ്ണം ധരിപ്പിതു്
പ്രശ്നം വയ്ക്കുന്നനേരത്തെച്ചന്ദ്രനും സൂര്യനും പുനഃ. ൨൫

വ്യാഴവും മൂന്നുമൊന്നിപ്പു സൂക്ഷ്മഗ്രഹമിതായതും
ഇവ മൂന്നും കൂട്ടിയുണ്ടാമംശകത്തെദ്ധരിക്കണം. ൨൬

ഗുളികാംശകവും തമ്മിൽ ദൃഷ്ടിയുണ്ടെങ്കിലും തഥാ
ത്രികോണിക്കിലുമുണ്ടാമേ പുത്ര[1]നെന്നതു നിശ്ചയം. ൨൭

ഇതുമെത്രയുമൊപ്പാന്നെന്നറിയേണം വിശേഷതഃ
ആരൂഢോ വനിതാ ലഗ്നം ഭർത്താ ക്ഷേത്രം സുതോ ഭവേത്. ൨൮

ഏതേഷാം സുതഭാവസ്ഥ[2]ശ്ശനിശ്ചേദ്ദത്തപുത്രതാ
കുജദൃഷ്ടിയുതോ വാസൌ പരപുത്രോ വിനശ്യതി. ൨൯

ഗർഭസൂത്രം വരുത്തുന്ന പ്രകാരം പറയുന്നിനി
പുലർന്നാഴികെവച്ചു രാശിമാനം കഴിച്ചഥ. ൩൦

പിന്നെ നാഴികശിഷ്ടത്തെയിരട്ടിച്ചു കരേററിയങ്ങ്
ആറിൽ പെരുക്കീട്ടൊന്നിച്ചാൽ പന്തിരണ്ടിൽ പെരുക്കുക. ൩൧

അതു ഹാര്യം ഹാരകത്തിനൊന്നുചൊല്ലുന്നതേയിനി
ഉദയാരൂഢങ്ങളുടെ പ്രമാണം കൂട്ടി നിന്നതു്. ൩൨

അതു ഹാരകമാക്കേണമിങ്ങനെ ഹാര്യഹാരകേ
ഗുണിച്ചു പന്ത്രണ്ടിൽ നടേ ഹാര്യത്തിനെ ഹരിച്ചതു്. ൩൩

രാശി മുപ്പതിലും പിന്നെഗ്ഗുണിച്ചിട്ടു ഹരിച്ചതു്
തിയതീവച്ചറുപതിൽ ഗുണിച്ചിട്ടു ഹരിച്ചതു്. ൩൪

ഇലിയാക്കീട്ടു വെക്കേണമതു മദ്ധ്യമമായതു്
രാശി പന്ത്രണ്ടിൽ കഴിച്ചാൽ ശിഷ്ടം നിന്ന സ്ഫുടത്തിനെ. ൩൫

1. 'പുത്രരർ' എന്നും, 2. 'ശശി ചേൽ' എന്നും പാഠാന്തരം,

ഗൎഭസൂത്രമതെന്നല്ലോ പേരതിന്നു ധരിക്കിതു്
അസ്ഫുടത്തെപ്പെരുക്കേണമേഴിലപ്പോഴനന്തരം. ൧൬

കഴിച്ചറുപതിൽ പിന്നെ മുപ്പതിൽ പന്തിരണ്ടിലും
കഴിച്ചശിഷ്ടം നാലംകാലെയുരുത്തംശകവും പുനഃ. ൧൭

അറിഞ്ഞധിപനേതെന്നു രാശിക്കധിപനായതു്
അവൻ മാസാധിപൻ താനുമവന്നു ബലമെങ്ങിന്നേ. ൧൮

അതറിഞ്ഞിട്ടു ചൊല്ലേണം സന്തതിക്കുള്ള ലക്ഷണം
അവൻ ശത്രുക്ഷേത്രനായ് നീചക്ഷേത്രസ്ഥനാകിലും. ൧൯

ഗോചരങ്ങൾ പിഴച്ചിട്ടു കാങ്കിലില്ലെന്നു നിശ്ചയം
പാപന്മാരോടു കൂടുന്നോനെങ്കിലില്ലെന്നു നിശ്ചയം. ൨൦

അവനോടു ശുക്രൻ കൂട്ടുവൊട്ടൊഴിഞ്ഞൊട്ടു കിട്ടുമേ
അവന്നെത്ര നവാംശങ്ങളെന്നറിഞ്ഞിട്ടു ചൊല്ലുക. ൨൧

അത്ര പുത്രരവന്നുണ്ടാമെന്നറിഞ്ഞാലുമേ നടേ
പെണ്ണുമാണും തിരിക്കേണമിക്രിയക്കൊത്തവാറതു്. ൨൨

'അംശവശേന വിദദ്ധ്യാത്
പുംസ്ത്രീവൃദ്ധിക്ഷയാദീംശ്ച'
എന്നുള്ളതു യോജിപ്പി-
ക്കിവിടേക്കും മുന്നുചൊന്നപോലെയതും. ൨൩

ഗൎഭസൂത്രത്തെ വച്ചിട്ടു രാശി കൂട്ടേണമഞ്ചതിൽ
നാളേതെന്നറിഞ്ഞിട്ടു ചൊല്ലാമുൽപാദനാദിനം. ൨൪

ആയംശകാധിപൻ പൂൎവ്വപക്ഷമായിട്ടിരിക്കിലോ
പകലുൽപാദനാകാലമപരം പക്ഷമാകിലോ. ൨൫

രാവെന്നതും ധരിച്ചാലും കാലമുൽപാദനക്കിതു്
മുൻപിൽ മാസാധിപൻ നിന്ന മാസമമ്മാസമകപ്പെടും. ൨൬

ഗൎഭസൂത്രത്തെ വച്ചഞ്ചിൽ പെരുക്കുന്നതു മാസമാം
ഗൎഭസൂത്രത്തെ വച്ചിട്ടു സപ്തവിംശതി സംഖ്യയാ. ൨൭

[1]ഗുണിച്ചുവന്നതന്നേനാൾ പിന്നെയും ചൊൽവതുണ്ടതു്
ഗൎഭസൂത്രത്തെ വച്ചിട്ടു ഗുണിപ്പു പന്തിരണ്ടില്. ൨൮

1. 'ഗണിച്ചു' എന്നു പാഠാന്തരം.

രാശിയപ്പോൾ വന്നതല്ലോ ഉപചദശമിത്യത്രയും
ഇച്ചൊന്നനാളിപ്പീരാശി പിറന്നുണ്ടാകും നിശ്ചയം. ൪൯

പക്ഷലുൽപാദിച്ചതാകിൽ പുമാനെന്നതു ചൊല്ലുക
രാവെങ്കിൽ സ്ത്രീപിറന്നുണ്ടാമെന്നു ചൊല്ലുക സംശയം. ൫൦

മുന്നേ സ്ഫുടം മൂന്നുകൂട്ടി കഴിച്ചേച്ചതിലനന്തരം
ആദ്യം ചൊല്ലാമക്കനോടിയിതി സന്താതിലക്ഷണം. ൫൧

ഗർഭപ്രശ്നമതിൽക്കൂടെ നിരൂപിക്കേണമൊട്ടതിൻ
ചേച്ചുയോത്തിട്ടു യോജിക്കുന്നതു യോജിച്ചു ചൊല്ലുക. ൫൨

സ്ത്രീപുംഭേദാദി ഗർഭത്തിന്നുള്ള പ്രശ്നത്തിനോക്കണം
രണ്ടുംകൂട്ടി നിരൂപിച്ചു സൂക്ഷ്മമായറിയാവതും. ൫൩

സന്താനചിന്ത തന്നല്ലോ പുത്രാമത്തേതിലിങ്ങനേ. ൫൪

ഇതി പ്രശ്നസാരേ ...ദ്ധ്യായഃ
സമാപ്തം.



അദ്ധ്യായം ൯.

അഷ്ടവർഗ്ഗംകൊണ്ടിനിച്ചൊല്ലുന്നു... ഉണ്ടാം
ധാരകഗ്രഹഭാവംകൊണ്ടിഷ്ടാനിഷ്ടഫലങ്ങളെ. ൧

അറിയേണമതെല്ലാമിനിയഷ്ടകവർഗ്ഗവും
വരച്ചുരാശിചക്രത്തിൽ പരൽകൊണ്ടിടമാറതു. ൨

„ദേവോ ധവോ ധിഗോ വിഷ്ണുഃ ചാമരാമധവം ക്രമാൽ"
സൂര്യാദ്യഷ്ടകവർഗ്ഗത്തിൽ പരസംഖ്യയിതിങ്ങനെ. ൩

അർക്കൻനില്ക്കുന്ന രാശിലൊന്നിട്ടു പരൽ നടേയതു
രണ്ടാമേടത്തിട്ടു പിന്നെയിട്ടു നാലാമെടത്തിലും. ൪

ഏഴാമേടംതുടങ്ങിട്ടു പതിനൊന്നോളവും ക്രമാൽ
ചൊവ്വയും ശനിയും നിന്ന രാശിയാദി തുടങ്ങിയും. ൫

മുമ്പിലിട്ട ക്രമംതന്നെ സൂക്ഷിച്ചിട്ടകത്തും പരൽ
ശുക്രൻ നിന്നേടത്തുടങ്ങീട്ടെണ്ണിയാറിലുമേഴിലും. ൫

പന്ത്രണ്ടാമേടത്തുമിട്ടാൽ. വ്യാഴം നിന്നേടമാദിയായ്
അഞ്ചാമതിൽ നടേയിട്ടിട്ടാറാമതിലനന്തരം. ൬

ഒൻപതാമേടത്തുമിട്ട പതിനൊന്നാമെടത്തിട്ട
ചന്ദ്രൻ നിന്നേടം തുടങ്ങി മൂന്നാമതിലുമാറിലും. ൭

പത്താമതിലുമിട്ടിട്ട പതിനൊന്നാമെടത്തിട്ട
ബുധൻ നിന്നേടത്തുനിന്ന മൂന്നാമതിലിട്ട നടേ. ൮

അഞ്ചിലിട്ടിട്ടാറിലിട്ട പിന്നെയൊൻപതിലാദിയായ്
പന്ത്രണ്ടോളം ക്രമത്താലേ പരലിട്ടിട്ടനന്തരം. ൧൦

ലഗ്നംതുടങ്ങിയെണ്ണീട്ട മൂന്നാമതിലിട്ട നടേ
നാലിലിട്ടാറിലുമിട്ട പിന്നെപ്പത്താമതാദിയായ്. ൧൧

പന്ത്രണ്ടോളവുമിട്ടേക്കാം പരലീവണ്ണമക്കന്റ്
പരലൊക്കെക്കൂടെയപ്പോാം നാല്പത്തെട്ടോക്കണം ദൃഢം. ൧൨

ചന്ദ്രന്നഷ്ടകവർഗ്ഗത്തിലിടുന്ന പരലിങ്ങനെ
ലഗ്നംതുടങ്ങി മൂന്നാമ പത്തിലും പതിനൊന്നിലും. ൧൩

ചൊവ്വനിന്നേടത്തുനിന്ന രണ്ടാമേടത്തിട്ട നടേ
മൂന്നാമേടത്തുമിട്ടിട്ട പിന്നെയഞ്ചിലുമാറിലും. ൧൪

ഒൻപതാമേടത്തുമിട്ട പത്തിലും പതിനൊന്നിലും
തങ്കൽനിന്ന നടേ തന്നിൽ പിന്നെ മൂന്നാമെടത്തിട്ട. ൧൫

ആറിലേഴിലുമിട്ടിട്ട പത്തിലും പതിനൊന്നിലും
ആദിത്യൻനിന്ന രാശിയിൽ നിന്ന മൂന്നാമെടത്തിട്ട. ൧൬

ആറിലിട്ടാലേഴിലെട്ടിൽ പത്തിലും പതിനൊന്നിലും
ശനി നിന്നതിൽനിന്നെണ്ണി മൂന്നിലഞ്ചിലുമാറിലും. ൧൭

പതിനൊന്നിലുമിട്ടേച്ചാൽ ബുധൻ നിന്നതിലൊന്നിട്ട
മൂന്നിൽ നാലിലുമിട്ടഞ്ചിലേഴിലും പുനരെട്ടിലും. ൧൮

പത്തിലിട്ടാലിട്ട പിന്നെപ്പതിനൊന്നാമതിൽ പരൽ
വ്യാഴം നിന്നതിലൊന്നിട്ട് രണ്ടിലും നാലിലേഴിലും. ൧൮

എട്ടിലും പത്തിലും പിന്നെപ്പതിനൊന്നിലിട്ടു പരൽ
ശുക്രങ്കൽനിന്നെണ്ണി മൂന്നിൽ നാലിലഞ്ചിലുമേഴിലും. ൨൦

ഒൻപതും പത്തുമിട്ടിട്ടു പതിനൊന്നിലിട്ടു പരൽ
ചന്ദ്രന്നഷ്ടകവർഗ്ഗത്തിൽ നാല്പത്തൊമ്പതുളാം പരൽ. ൨൧

ചൊവ്വക്കഷ്ടകവർഗ്ഗത്തിന്നക്കനാദി തുടങ്ങിയാൽ
മൂന്നിലിട്ടഞ്ചിലിട്ടാറിൽ പത്തിലും പതിനൊന്നിലും. ൨൨

ലഗ്നത്തിൽ പരലൊന്നിട്ടാൽ മൂന്നിലും പിന്നെയാറിലും
പിന്നെപ്പത്താമതിലിട്ടു പതിനൊന്നാമതിൽ പുനഃ. ൨൩

ചന്ദ്രങ്കൽനിന്നു മൂന്നാറു പതിനൊന്നിലിടാം പുനഃ
തൻകലൊന്നു നടേയിട്ടാൽ രണ്ടിൽ നാലിലുമേഴിലും. ൨൪

എട്ടിലും പത്തിലും പിന്നെപ്പതിനൊന്നിലുമാം പരൽ
ശനിനിന്നതിലൊന്നിട്ടാൽ നാലാമതിലിടാം പരൽ. ൨൫

ഏഴാമതുതുടങ്ങിട്ടു ക്രമത്താൽ പതിനൊന്നോളം
ബുധൻ നിന്നേടംതുടങ്ങി മൂന്നിലഞ്ചിലുമാറിലും. ൨൬

പതിനൊന്നാമതിൽ പിന്നെ പരലൊന്നിടുകാദരാൽ
ശുക്രങ്കൽനിന്നാറിലെട്ടിൽ പതിനൊന്നിലുമിട്ടുടൻ. ൨൭

പന്ത്രണ്ടാമതിലും വേണം പരലെന്നു ധരിക്കത്തു്
വ്യാഴം നിന്നേടം തുടങ്ങിയാറാമതിലിട്ടു നടേ. ൨൮

പത്തിലും പതിനൊന്നിങ്കൽ പന്ത്രണ്ടിലുമിട്ടു പുനഃ
ഇവ മുപ്പത്തൊൻപതുണ്ടാം ചൊവ്വയ്ക്കു പരലിങ്ങനെ. ൨൯

ബുധനഷ്ടകവർഗ്ഗത്തിൽ ശുക്രൻ നിന്നേടമാദിയായ്
ഇട്ടു നിന്നേടത്തു നടേ രണ്ടാമതിലനന്തരം. ൩൦

മൂന്നിലും നാലിലും പിന്നെയഞ്ചിലും പുനരെട്ടിലും
ഒൻപതാമതിലിട്ടിട്ടു പതിനൊന്നാമതിൽ പുനഃ. ൩൧

ചൊവ്വയും ശനിയും നിന്ന രാശിയാദി തുടങ്ങിയാൽ
അവ നിന്നേടത്തു നടേ രണ്ടിൽ നാലിലുമേഴിലും. ൩൨

എട്ടിലൊൻപതിലും പത്തിൽ പതിനൊന്നിലുമാം പരൽ
വ്യാഴം നിന്നേടംതുടങ്ങിയാറിലും പുനരെട്ടിലും. ൩൩

പതിനൊന്നിലുമിട്ടിട്ടു പന്ത്രണ്ടാമതിലൊന്നിട്ടു
സൂര്യൻ നിന്നേടംതുടങ്ങീട്ടഞ്ചിലാറിലുമൊൻപതിൽ. ൩൪

പതിനൊന്നിലുമിട്ടിട്ടു പന്ത്രണ്ടിലുമിട്ടു പരൽ
തൻകലൊന്നു നടേയിട്ടാൽ മൂന്നിലഞ്ചിലുമാറിലും. ൩൫

ഒൻപതിങ്കൽ തുടങ്ങീട്ടു പന്ത്രണ്ടാമതൊളം പുനഃ
ചന്ദ്രൻ നിന്നേടംതുടങ്ങി രണ്ടാമതിലിട്ടു നടേ. ൩൬

നാലാറിലെട്ടിലും പിന്നെപ്പത്തിലും പതിനൊന്നിലും
ലഗ്നത്തിലൊന്നിട്ടു പിന്നെ രണ്ടാമതിലിട്ടു പുനഃ. ൩൭

നാലിലാറിലുമിട്ടെട്ടിൽ പത്തിലും പതിനൊന്നിലും
ബുധനൻപത്തുനാലുണ്ടാമൊക്കെക്കൂട്ടമ്പൊളിപ്പരൽ. ൩൮

വ്യാഴത്തിന്റെയഷ്ടവർഗ്ഗം ചൊവ്വനിന്നതിലൊന്നിട്ടു
രണ്ടിൽ നാലിലുമെഴെട്ടിൽ പത്തിലും പതിനൊന്നിലും. ൩൯

തങ്കൽനിന്നൊക്കെ നാലോളമിട്ടാഞ്ചേഴിലുമെട്ടിലും
പത്തിലിട്ടാലിട്ടു പിന്നെപ്പതിനൊന്നാമതിൽ പരൽ. ൪൦

ആദിത്യൻ നിന്നെടത്തുന്നു നാലോളമിട്ടുകൊൾകവേ
പിന്നെയേഴാമതിൽതൊട്ടു പതിനൊന്നോളമങ്ങിട്ടു. ൪൧

ശുക്രൻ നിന്നേടംതുടങ്ങി രണ്ടാമതിലിട്ടു നടേ
അഞ്ചാറിലൊൻപതിൽ പത്തിൽ പതിനൊന്നിലുമാം പുനഃ ൪൨

ചന്ദ്രൻ നിന്നേടത്തുടങ്ങി രണ്ടാമതിലിട്ടു നടേ
അഞ്ചിലേഴിലുമാം പിന്നെയൊൻപതിൽ പതിനൊന്നിലും. ൪൩

മന്ദൻ നിന്നേടത്തുടങ്ങി മൂന്നാമേടത്തിട്ടു നടേ
അഞ്ചിലാറിലിടാം പിന്നെപ്പന്ത്രണ്ടാമതിലും പരൽ. ൪൪

ബുധൻ നിൽക്കുന്നതിലിട്ടു രണ്ടിൽ നാലിലുമഞ്ചിലും
ആറിലൊൻപതിലും പത്തിൽ പതിനൊന്നിലുമാം പുനഃ. ൪൫

ലഗ്നത്തിങ്കൽ നടേയിട്ടു രണ്ടാമതിലിട്ടു പരൽ
നാലഞ്ചാറേഴൊൻപതിലും പത്തിലും പതിനൊന്നിലും. ൪൬

വ്യാഴത്തിന്നഷ്ടവർഗ്ഗത്തിലൻപത്താറിങ്ങനേ പരൽ
ശുക്രന്നഷ്ടകവർഗ്ഗത്തിന്നാദി ലഗ്നത്തിലൊന്നിട്ടു. ൪൭

രണ്ടിൽ മൂന്നിലുമിട്ടിട്ടു നാലിലഞ്ചിലുമെട്ടിലും
ഒൻപതാമതിലിട്ടിട്ടു പതിനൊന്നിലിട്ടു പരൽ. ൪൮

ചന്ദ്രൻ നിന്നേടംതുടങ്ങിയഞ്ചോളമിട്ടുകൊള്ളവേ
എട്ടിലൊൻപതിലും പതിനൊന്നിലും പന്തിരണ്ടിലും. ൪൯

താൻനിന്നതുതുടങ്ങീട്ടുമഞ്ചോളമിട്ടുകൊള്ളവേ
എട്ടിലൊൻപതിലും പത്തിൽ പതിനൊന്നിലിട്ടു പുനഃ. ൫൦

സൂര്യൻനിന്നതിൽനിന്നെണ്ണീട്ടെട്ടാമതിലിട്ടു നടേ
പതിനൊന്നാമതിൽ പിന്നെപ്പന്ത്രണ്ടാമതിലും പരൽ. ൫൧

വ്യാഴംനില്ക്കുന്നതിന്നഞ്ചാംരാശിയിൽ പരലൊന്നിട്ടു
എട്ടിലൊൻപതിലും പത്തിൽ പതിനൊന്നിലുമാം പുനഃ. ൫൨

ബുധൻ നില്ക്കുന്നിടത്തുന്നു മൂന്നിലഞ്ചിലുമാറിലും
ഒൻപതാമതിലിട്ടിട്ടു പതിനൊന്നാമതിൽ പുനഃ. ൫൩

ചൊവ്വനിന്നേടത്തുനിന്നു മൂന്നാമതിലിട്ടു നടേ
നാലിലാറിലിട്ടു പിന്നെയൊൻപതാമതിലും പരൽ. ൫൪

പതിനൊന്നാമതിലുടൻ പന്ത്രണ്ടാമതിലൊന്നിട്ടു
ശുക്രന്നഷ്ടകവർഗ്ഗത്തിലുണ്ടാമമ്പത്തുരണ്ടിവ. ൫൫

ഇതിന്നു ചൊവ്വനിന്നേടത്തുന്നു നാലാമതിൽ പരൽ
ഇടുന്നതഞ്ചാമതിലാകേണമെന്നുണ്ടു ചൊല്ലിനാർ. ൫൬

സത്യാചാര്യമതംപോലും ചൊല്ലീ വ്യാഖ്യാനകാരകൻ
മന്ദന്നിട്ടുതുടങ്ങുമ്പോൾ തന്റെ മൂന്നാമിടത്തിട്ടു. ൫൭

അഞ്ചിലാറാമതിൽ പിന്നെപ്പതിനൊന്നിലിട്ടു പരൽ
ചൊവ്വനിന്നേടത്തുനിന്നു മൂന്നിലഞ്ചിലുമാറിലും. ൫൮

പത്തിലും പതിനൊന്നിങ്കൽ പന്ത്രണ്ടാമതിലും പുനഃ
സൂര്യൻനിന്നതിലുംപിന്നെരണ്ടിൽനാലിലുമേഴിലും. ൫൯

എട്ടിലും പത്തിലും പിന്നെപ്പതിനൊന്നിലിടാം പരൽ
ലഗ്നത്തിലൊന്നിട്ടു പിന്നെ മൂന്നിൽ നാലിലുമാറിലും. ൬൦

പത്താമതിലിട്ടു പിന്നെപ്പതിനൊന്നാമതിൽ പരൽ
ബുധൻനില്ക്കുന്നിടത്തുന്നു നടേയാറാമതൊന്നിട്ടു. ൬൧

എട്ടാമതിൽതുടങ്ങീട്ടു പന്ത്രണ്ടാമതൊളം പുനഃ
ചന്ദ്രാൽ മൂന്നാമെടത്താറിൽ പതിനൊന്നിലിട്ടു പരൽ. ൩൨

ശുക്രൻനിന്നതിനാറാമേടത്തിട്ടാൽ പതിനൊന്നിലും
ഇട്ടു പന്ത്രണ്ടാമതിലും പരലൊന്നിങ്ങനെയതു്. ൩൩

വ്യാഴംനിന്നതിനഞ്ചാമേടത്തിട്ടാൽ പുനരാറിലും
പതിനൊന്നിൽ പന്തിരണ്ടിൽ പരലോരോന്നിടാം പുനഃ. ൩൪

മന്ദന്നഷ്ടകവർഗ്ഗത്തിൽ മുപ്പത്തൊൻപതുളാം പരൽ
സൂര്യാദിമന്ദപര്യന്തം വെവ്വേറെയഷ്ടവർഗ്ഗവും. ൩൫

രാശിചക്രത്തിലിട്ടിട്ടു ധരിക്കേണം ശുഭാശുഭം
ജന്മകാലത്തേതുതന്നെ ഗ്രഹസ്ഥിതിയറിഞ്ഞതു്. ൩൬

കൊള്ളേണമഷ്ടവർഗ്ഗത്തിൽ പരലങ്ങിട്ടവാൻ പുനഃ
ചാരകാലത്തേതുകൊണ്ടു ചൊല്ലേണം ഫലമിങ്ങനെ. ൩൭

ശുഭസംഖ്യകളീവണ്ണം പരലിട്ടവരുന്നതു്
അശുഭം ഫലമാകുന്നതിവയെട്ടിൽ കുറഞ്ഞതിൽ. ൩൮

ശേഷിച്ചതെന്നറിഞ്ഞാലുമേറുന്നതുകുറഞ്ഞതും
ഏതെന്നറിഞ്ഞാലതിന്നു ശക്തിയേയാക്കേണമിങ്ങനെ. ൩൯

ശത്രുനീചക്ഷേത്രമാവൂ പണ്ടു നോക്കാത്തതെങ്കിലും
ലഗ്നചന്ദ്രന്മാർ തുടങ്ങിപ്പരൽ വീഴാത്തതെങ്കിലും. ൪൦

അന്നു ശത്രുക്കാം പാപന്മാർ കൂടി നോക്കുന്നതെങ്കിലും
പണ്ടുതാൻ ഷഷ്ഠരന്ധ്രാന്ത്യനാഥനെന്നങ്ങിരിക്കിലും. ൪൧

അവ കൂടീട്ടു നോക്കൊള്ളാനവിടെച്ചെന്നതാകിലും
അശുഭത്തിൽ ശക്തിയേറും ശുഭശക്തി കുറഞ്ഞിടും. ൪൨

ഇതിന്നൊക്കു മറിച്ചാവൂ സ്വക്ഷേത്രസ്വോച്ചമെങ്കിലും
ശുഭശക്തിയതേറീട്ടമശുഭസ്യ ബലക്ഷയം. ൪൩

ഇത്യാദി നിരൂപിച്ചിട്ടു ചൊല്ലേണം ചാരലക്ഷണം
രോഗപ്രശ്നത്തിൽ പറഞ്ഞ കാരകഗ്രഹഭാവവും. ൪൪

കൂടെക്കണ്ടച്ഛനമ്മക്കും ഭ്രാതാവും ബന്ധു പുത്രരും
കളത്രം മരണം പിന്നെ നിരൂപിക്കുന്നതാകിലോ. ൪൫

സൂര്യാദിഗ്രഹഭാവങ്ങളുപദേശവിധാനതഃ
ധരിച്ചിട്ടു പറഞ്ഞീട്ടു സിദ്ധമാകിലിതൊക്കെയും. ൧൬

വ്യാഴത്തിനഞ്ചാമേടത്താങ്ങാക്കെല്ലാം പരലുള്ളതു്
അവനു ബലമുണ്ടെന്നാം പണ്ടു നല്ലേടമോ അവൻ. ൧൭

നിന്നേടമെന്നുമൂടനെയവൻതാൻ നല്ലനെന്നതോ
ആണോ പെണ്ണോ ക്ലീബമോതാനവൻ സൂര്യേന്ദുഹോരയിൽ. ൧൮

സ്ത്രീരാശ്യംശത്തിലോ നിന്നു പുംരാശ്യംശത്തിലോ അവൻ
ഇത്യാദി നിരൂപിച്ചിട്ടു സാധ്യസാധുതയും പുനഃ. ൧൯

ഗുണദോഷങ്ങളും ചൊല്ക പുംസ്ത്രീയും പുത്രലക്ഷണം
അവ്വണ്ണം ഭ്രാതൃചിന്താദി ഭൗമാദികളിലോക്കണം. ൨൦

പ്രയോഗങ്ങൾക്കും ദശക്കും ത്രികോണാദികൾ ശോധന
വേണംപോലതു ചൊല്ലുന്നേൻ രാശിഗ്രഹഗുണങ്ങളും. ൨൧

ത്രികോണമായതീവണ്ണം മേടസിംഹധനു നടേ
ഇടവം കന്നി മകരം മിഥുനം തൗലി കുംഭവും. ൨൨

കർക്കിവൃശ്ചികമീനങ്ങൾ ശോധിക്കേണമിതിങ്ങനേ
മൂന്നിലും സമമാംപോഴോ കളയാമൊക്കെ മൂന്നിലും. ൨൩

മൂന്നിലും സംഖ്യ കുറയുന്നവയൊക്കെക്കളഞ്ഞഥ
അത്രയും കളവൂ മറ്റോവററിൽനിന്നുമനന്തരം ൨൪

ഒന്നിൽ ശൂന്യംവരു മററുരണ്ടിലും കളയായ്കെടോ
ത്രികോണശോധനയിതെന്നറിയേണമനന്തരം. ൨൫

ത്രികോണശോധനാം ചെയ്തു ശേഷമേകാധിപത്യവും
ഏകാധിപത്യമില്ലല്ലോ ചിങ്ങത്തിൽ കർക്കടത്തിലും. ൨൬

ശോധിക്കേണമതീവണ്ണം ക്ഷേത്രം രണ്ടിലുമുള്ളതു്
ഗ്രഹം രണ്ടിലുമുണ്ടായി പരലും വീണിരിക്കിലോ. ൨൭

ഏതുംവേണ്ടുവതില്ലെന്നതറിയേണം നടേയതു്
രണ്ടിലും ഗ്രഹമില്ലെന്നാൽ സമമായ്‌വന്നതാകിലോ. ൨൮

രണ്ടിലേതും സംഖ്യയെന്നാൽ രണ്ടിലും കളകൊക്കെയും
ഏറെക്കുറെ വരുന്നാകിൽ കുറഞ്ഞതവയൊക്കെയും. ൨൯

മറേറതിലത്രയും വാങ്ങ ഗ്രഹമില്ലെങ്കിലിങ്ങനെ
ഗ്രഹംനില്ക്കുന്നിടത്തില്ല കളകെന്നതൊരിക്കലും. ൯൦

രണ്ടാലൊന്നിൽ ഗ്രഹംനിന്നാൽ മറേറതിൽ സമമെങ്കിലും
കുറയുന്നാകിലും പിന്നെക്കളയാമൊക്കവേ പരൽ. ൯൧

മറേറതിലേറിയെന്നാകിൽ ഗ്രഹംനിന്നതിലോളവും
മറേറതിൽ കളയാം പിന്നെയില്ലായ്കിൽ പുനരില്ലെടോ. ൯൨

ഏകാധിപത്യമീവണ്ണം ശോധിച്ചാൽ ശേഷമുള്ളതു്
വേറേവെച്ചു ഗുണിക്കേണം രാശിഗ്രഹഗുണങ്ങളാൽ. ൯൩

ഇടവം ചിങ്ങത്തിലേതു പത്തുകൊണ്ടു ഗുണിപ്പിതു്
എട്ടുകൊണ്ടു ഗുണിക്കേണം മിഥുനേ വൃശ്ചികത്തിലും. ൯൪

മേഷേ തുലാത്തിലും പിന്നെയേഴുകൊണ്ടു ഗുണിപ്പിതു്
മകരത്തിൽ കന്നിയിലുമഞ്ചുകൊണ്ടു ഗുണിപ്പിതു്. ൯൫

നാലിൽ ഗുണിക്കണം പിന്നെക്കർക്കടത്തിൽ കിടന്നതു്
ഒൻപതിൽതാൻ പെരുക്കേണം ധനുവിങ്കൽ പരലുള്ളതു്. ൯൬

കുംഭത്തിലെപ്പരൽ ഗുണിക്കേണമേ പതിനൊന്നിനാൽ
മീനത്തിലേതു പന്ത്രണ്ടിൽ പെരുക്കേണം ന സംശയഃ. ൯൭

രാശിലുള്ളതു വെവ്വേറേ ഗുണിച്ചാൽ വച്ചിരിക്കതു്
പിന്നെ ഗ്രഹങ്ങളും നില്ക്കുന്ന രാശിയിങ്കൽ കിടന്നതു്. ൯൮

ഗുണിക്കും മുമ്പിലത്തേതു വെറേവെച്ചു ഗുണിക്കണം
ഗ്രഹത്തിന്റെ ഗുണംകൊണ്ടു ഗുണം ചൊല്ലുന്നതുണ്ടിനി. ൯൯

വ്യാഴത്തിന്നു ഗുണം പത്തു ചൊവ്വക്കെട്ടേഴു ശുക്രനു്
ബുധേന്ദുരവിമന്ദന്മാർക്കഞ്ചല്ലോ ഗുണകാരകം. ൧൦൦

ഗുണിച്ച പരലെല്ലാമേ തമ്മിലൊന്നിച്ചു കൂട്ടിയാൽ
ഏഴിൽ ഗുണിച്ചതിരുപത്തേഴുകൊണ്ടു ഹരിക്കതു്. ൧൦൧

ശേഷംനാളായു് കൊള്ളുകിലാം പ്രയോഗത്തിന്നു തക്കതു്
ഒൻപതിട്ടും കളഞ്ഞിട്ടും നാൾത്രികോണം വരുത്തിലാം. ൧൦൨

ദശയ്ക്കാകിൽ ഫലം വയ്ക്കാം സംവത്സരമതായതു്
ശേഷം പന്ത്രണ്ടിൽ പെരുക്കി ഹരിച്ചാൽ മാസമാം ഫലം.
[൧൦൩

ഗുണിപ്പൂ മുപ്പതിൽ പിന്നെ ഹരിച്ചതു ദിനം തഥാ
നാഡ്യാദിവരുവാൻ പിന്നെഗ്ഗുണിക്കറുപതാൽ മുഹുഃ. ൧൦൪

ഇരുപത്തേഴുകൊണ്ടല്ലോ എല്ലാമെല്ലോഴും ഹരിപ്പിതു്
ഇരുപത്തേഴിലേറീട്ടു സംവത്സരമനന്തരം. ൧൦൫

ഇരുപത്തേഴു കളയാം ശേഷം ദശയതാസ്സരും
ദൃശ്യാദൃശ്നീചശത്രുക്ഷേത്രാദി ഹാനികളും പുനഃ. ൧൦൬

ഉച്ചാദിഗുണവും രണ്ടും ഹോരയിൽ ചൊന്നപോലതു്
നാക്ഷത്രപക്ഷേ വർഷാദിയിതിൽ വന്നതു നിർണ്ണയം. ൧൦൭

ചെയ്യേണം സൌരീകരണം സൌരമാണ്ടതു വേണ്ടുകിൽ
വരാംശേന ഗുണിച്ചിട്ടു മാതുലേന ഹരിക്കുക. ൧൦൮

അപ്പോൾ സൌരമതാം കാലമല്ലാർക്കമിവയിങ്ങനെ
ഭിന്നാഷ്ടവർഗ്ഗദശയുമുണ്ടാക്കിസ്സംഗ്രഹിച്ചതു്. ൧൦൯

സമുദായാഷ്ടവർഗ്ഗത്തെയിട്ടു പിന്നെയനന്തരം
എല്ലാർക്കുമുള്ളഷ്ടവർഗ്ഗമൊക്കെയിട്ടിട്ടനന്തരം. ൧൧൦

രാശിതോറും സംഖ്യകാൺകു മുന്നൂറും മുപ്പത്തേഴിവ
സമുദായാഷ്ടവർഗ്ഗത്തിൽ പരലേറുന്നരാശിയും. ൧൧൧

ഉദിക്കുമ്പോൾ നന്നവന്നു ലഗ്നചാരമിതായതു്
പിന്നെയും മുന്നിലെപ്പോലെത്രികോണൈകാധിപത്യവും. ൧൧൨

ശോധിച്ചാലൊരുരാശികൾ പന്ത്രണ്ടിൽ പുനരേറുകിൽ
പന്ത്രണ്ടു കളവൂ പിന്നെയതുമണ്ഡലശോധന. ൧൧൩

രാശിഗ്രഹഗുണംകൊണ്ടു ഗുണിപ്പൂ ശേഷമുള്ളതു്
ഗുണിച്ചതൊക്കെക്കൂട്ടീട്ടു ഗുണിപ്പൂ പിന്നെയേഴിലും. ൧൧൪

ഇരുപത്തേഴുകൊണ്ടപ്പോൾ ഹരിച്ചാൽ വത്സരം വരും
മാസാദികളുമുണ്ടാക്കു പരമായുസ്സതായതു്. ൧൧൫

നൂററിലേറെയതുണ്ടാകിൽ നൂറും കളക മണ്ഡലം
പിന്നെസ്സൌരീകരണവും ചെയ്യണം മുൻപുചൊന്നവൽ. ൧൧൬

അതുകൊണ്ടു ഗുണിക്കേണം ഭിന്നായുർദ്ദായമൊക്കവേ
വെവ്വേറെ വച്ചുകൊണ്ടാവൂ ഗുണിപ്പാൻ ഭിന്നദായകം. ൧൧൭

ഭിന്നാഷ്ടവൎഗ്ഗദശകൾ ഗുണിക്കുംമുമ്പിലുള്ളതു്
ഒക്കെക്കൂട്ടിയതെത്രന്നാലതു ഹാരകമായതു്. ൧൧൨

അതുകൊണ്ടു ഹരിക്കുമ്പോളെല്ലാക്കും ദശപിണ്ഡമാം
ലഗ്നത്തിനോ രാശിതുല്യം വത്സരം ചിലർ ചൊല്ലിനാർ. ൧൧൩

അംശതുല്യമിതെന്നന്യേ ലഗ്നായുൎദ്ദായമിങ്ങനെ
രണ്ടേടത്തിതുകൊള്ളേണമെന്നുണ്ടു ചിലർ ചൊല്ലിനാർ. ൧൨൦

ബലക്രമമിതോൎത്തിട്ടു ദശാക്രമമറിഞ്ഞിട്ടു
അപഹാരം ചൊന്നപോലെ ഹോരാജാതകപദ്ധതിൽ. ൧൨൧

തന്റെ തന്റെ ദശാകാലമിഷ്ടന്റെതെങ്കിലും പുനഃ
അന്നു ചൊല്ലുന്ന രാശിലേ ശുഭം വൎദ്ധിച്ചു വന്നിടും. ൧൨൨

ശുഭാശുഭങ്ങൾ കാണുമ്പോൾ ത്രികോണാദികൾ ശോധന
ചെയ്യാതെ നിരൂപിക്കേണം ഭാവത്തിൽ പരൽ വീണതു്. ൧൨൩

സൂൎയ്യന്നു ചന്ദ്രൻ നിന്നേടമാദിയായിട്ടിടുന്നതു
പരന്നു ബലമെല്ലാം [illegible] ഫലം. ൧൨൪

എല്ലാക്കുമിങ്ങനേ ചൊല്ലാം ഫലം ശുഭബലാബലം
അഷ്ടവൎഗ്ഗാധിപൻ രാജാ ചക്രവൎത്തിയതായതു്. ൧൨൫

അമാത്യന്മാരവനി [illegible] ബലം പരൽ വീണടം
ഹോരാദിയിൽ ദശക്കുള്ള ഹാനിയും ഗുണനത്തെയും ൧൨൬

തന്റെതുതങ്കൽനിന്നുള്ള ശുഭങ്ങൾക്കറിയേണമേ
അതറിഞ്ഞിട്ടു ചൊല്ലിടലൊക്കും ഭാവശുഭാശുഭം. ൧൨൭

ചാരത്തിലേതും പുത്രാദിസംഖ്യക്കും വഴിയിങ്ങനെ.

നിജാഷ്ടവൎഗ്ഗേ പരൽ മികരൊശൌ
ഗ്രഹങ്ങ [illegible]സമയേ വിധേയം
ശുഭം സമസ്തം ഗുരുചന്ദ്രപാപേ
ഷ്വാത്മാ[illegible]ഗ്രഹസ്ഥിതേഷു. ൧൨൮

ഉച്ചത്തിൽ [illegible] ഗുണമുള്ളവൻനി-
ന്നേടം തുടങ്ങുള്ളവ നാൾമടങ്ങാം
ഇരട്ടിതൻവീട്ടിലുളന്ന ബന്ധൌ
സമം പരേഷ്വപ്പം ശുഭമില്ല നീചേ. ൧൨൯

കേന്ദ്രാദന്യതരസ്ഥേ
ശശിനി ഗ്രഹസംയുതേഷ്ടവർഗ്ഗേണ
ആയുർദ്ദായം കുര്യാൽ
ദശമസ്ഥൈഃ ക്രൂരസൌമ്യയുതൈഃ. ൧൨൦

ഗ്രഹസഹിതേ കേന്ദ്രസ്ഥേ
ചന്ദ്രേ കേന്ദ്രാൽ ബഹിസ്ഥിതൈഃ ശേഷൈഃ
സമുദായാഷ്ടകവിധിനാ
ഗ്രഹദായം കല്പിതം മണിത്ഥേന. ൧൨൧

അഷ്ടവർഗ്ഗോപദേശങ്ങളെത്രയും ഗോപ്യമായവ
ഒമ്പതാമതിലീവണ്ണം ചൊല്ലിയെന്നറിയേണമേ. ൧൨൨

ഇതി പ്രശ്നസാരേ ഒൻപതാമദ്ധ്യായം

സമാപ്തം.

## അദ്ധ്യായം ൧൦.

വത്സരപ്രശ്നമാകുന്ന നിത്യജാതകലക്ഷണം
അത്യന്തം ഗോപ്യമായുള്ളതിനി ചൊല്ലുന്നതുണ്ടു ഞാൻ. ൧

വച്ചനേരത്തെക്കുടയലഗ്നചന്ദ്രാർക്കാദികൾ
ഗ്രഹങ്ങൾ മററുള്ളവയും സൂക്ഷിച്ചെണ്ണിവരുത്തിനാൽ. ൨

ആയവ്യയങ്ങളും സൂക്ഷിച്ചിട്ടു കണ്ട ഫലങ്ങളും
ചൊല്ലുകോത്തിട്ടതീവണ്ണമറിഞ്ഞിട്ടാക ചൊൽവതു്. ൩

ആദിത്യൻ ബലവാനായി നിൽപൂ ഉപചയങ്ങളിൽ
എങ്കിൽ ഗുണംവരും കാലമുത്തരായണമായതു് ൪

ചന്ദ്രൻ കേന്ദ്രത്രികോണങ്ങളൊന്നിൽ ശുഭയുതോ യദി
ദക്ഷിണായനമാം കാലം ഗുണമെന്നാക ചൊൽവതു്. ൫

ആദിത്യകാലമീവണ്ണമെന്നറിഞ്ഞാലുമേയിനി
ചിങ്ങവ്യാഴം ചിങ്ങമാസം ചിങ്ങക്കൂറതു രാശിയും. ൬

ജ്യേഷ്ഠ ഗ്രീഷ്മാ കാർത്തികത്രികോണമാന്നാളുകളും തഥാ
ആദിത്യദശയും പിന്നെയപഹാരവുമെന്നിവ. ൭

ആദിത്യകാലമീവണ്ണമറിയേണം വിശേഷതഃ
രാശി കക്കടകം ക്രൂരം തിങ്ങളും വ്യാഴവും തഥാ. ൮

നാളും രോഹിണിയോടത്തം തിരുവോണവുമാമത്
ദശാപഹാരവും തന്റെയൃതു വൎഷമതായത്. ൯

ഇവ ചന്ദ്രനുള്ള കാലമെന്നറിഞ്ഞാലുമേ ഭൌമം
വ്യാഴവും തിങ്ങളും ക്രൂരം രാശിയും മേഷവൃശ്ചികൌ. ൧൦

ദശാപഹാരവും തന്റെ ഗ്രീഷ്മമൃതുവായത്
നാളോ മകയിരം ചിത്രയവിട്ടം ഭൌമകാലമാം. ൧൧

രാശിയും മിഥുനം കന്നി വ്യാഴം മാസങ്ങൾ ക്രൂരകൾ
ദശാപഹാരവും തന്റെയൃതുവോ ശരദെന്നിതു്. ൧൨

നാളിലായിലിയം കേട്ട രേവതി ബുധകാലമാം
ധനുവും മീനവും വ്യാഴം മാസവും ക്രൂര രാശിയും. ൧൩

ദശാപഹാരവും തന്റെ ഹേമന്തമൃതുവായതും
പുണർതം വിശാഖം പൂരുരുട്ടാതി ഗുരുകാലമാം. ൧൪

തുലാവുമിടവം വ്യാഴം മാസം ക്രൂരമു രാശിയും
ദശാപഹാരവും തന്റെ വസന്തമൃതുവായതും. ൧൫

ഭരണീപൂരപൂരാടം നാളും ശുക്രന്റെ കാലമാം
മകരം കുംഭവും വ്യാഴം മാസം ക്രൂരമു രാശിയും. ൧൬

ദശാപഹാരവും തന്റെയൃതുശ്ശിശിരമായതും
പൂയം അനിഴമുത്രിട്ടാതിയും മന്ദന്റെ കാലമാം. ൧൭

രാഹുന്റെ തന്റെ ദശയുമപഹാരവുമൊക്കവേ
ആതിരാ ചോതി ചതയം നാളും കാലമതായത്. ൧൮

അശ്വതി മകവും മൂലംനാളും കേതുന്റെ തന്നുടെ
ദശാപഹാരവും കാലം കാലമെല്ലാക്കുമിങ്ങനെ. ൧൯

ഇവക്കു ഫലഭാഗ്യതമിക്കാലങ്ങളിലെത്രമേ.
ഇനി പ്രശ്നംവച്ച രാശികൊണ്ടു സംവത്സരത്തിലേ. ൨൦

ഗുണദോഷങ്ങളറിയുംപ്രകാരം പറയുന്നിതു്
വച്ചരാശിയുടേ ഷഷ്ഠാംരാശിക്കധിപനായവൻ. ൨൧

മഖാൎക്കേ രവികേതുഭ്യാം പൂൎവ്വാൎക്കേ രവിശുക്രനാൽ
ഉത്തരാൎക്കേ ബുധാൎക്കാഭ്യാം ഹസ്താൎക്കേ ബുധചന്ദ്രനാൽ. ൩൬

ചിത്രാൎക്കേ ബുധഭൗമാഭ്യാം സ്വാത്യാം ശുക്രേണ രാഹുണാ
വിശാഖേ ഗുരുശുക്രാഭ്യാമനിഴേ കുജമന്ദരാൽ. ൩൭

ജ്യേഷ്ഠാൎക്കേ തു ഫലം ബ്രൂയാൽ ബുധേന ച കുജേന ച
മൂലാൎക്കേ ഗുരുകേതുഭ്യാം പൂരാടേ ഗുരുശുക്രനാൽ. ൩൮

ഉത്രാടേ രവിമന്ദാഭ്യാം ശ്രുവണേ ശശിമന്ദരാൽ
ധനിഷ്ഠേ ശനിഭൗമാഭ്യാം ചതയേ രാഹുമന്ദരാൽ. ൩൯

പൂരുരുട്ടാതിഞായററിൽച്ചൊല്ലണം ഗുരുമന്ദരാൽ
ഞായററുത്രിട്ടാതിയാകിൽ ഗുരുണാ ശനിനാ വദേൽ. ൪൦

രേവത്യൎക്കേ ഫലം ബ്രൂയാത് ബുധേന ഗുരുണാ ദൃഢം
നക്ഷത്രദശനാഥന്മാർ നാളിന്നധിപനായതു്. ൪൧

ക്ഷേത്രാധിപതിയുംകൂടേ നിരൂപിക്കുന്നു ലക്ഷണം
ഇങ്ങനെ ഞായറായ്വു നിത്യഫലാദ്യാധിപാൻ ക്രമാൽ. ൪൨

നവാംശകങ്ങൾ നാൽക്കാലാൽ പന്ത്രണ്ടൊമ്പതകപ്പെട്ടു
അതിലൊന്നിനു ചൊല്ലുന്നു ഫലമൊമ്പതിനും ക്രമാൽ. ൪൩

യുദ്ധം ഭുക്തിവ്യാധിഭോഗം ജലദ്രവ്യാപ്തി വസ്ത്രവും
സപ്തമം സദ്ധനമാം വിവാദത്വാപഷ്ടമം ഫലം. ൪൪

ഫലമെട്ടുംകൂടിയുണ്ടാമൊൻപതാമംശകത്തിനു്
അദ്ദൈശ്വൎയ്യവുമീവണ്ണം നവാംശകഫലം ക്രമാൽ. ൪൫

മൂന്നേമുക്കാൽ തീയതിക്കും യാമമെട്ടിന്നുമീഫലം
മുപ്പതിന്നൊട്ടുക്കുറാരോപാ മൂന്നേമുക്കാലകപ്പെട്ടു. ൪൬

തീയതിക്കുമതുപോലെണ്ണം നാഴികക്കുമതങ്ങിനെ
യാമത്തിന്നും തീയതിക്കും നവാംശകഫലം ക്രമാൽ. ൪൭

വിശേഷമുണ്ടു യാമത്തിൽ കേൾക്കണ്ടുളൊചൊല്ലുന്നുണ്ടിഹ
യുദ്ധം ഭുക്തിശ്ചമക്ലേശം കാമം ജലഭയം പുനഃ. ൪൮

ആറാമതിന്നു വസ്ത്രം ഭൂക്ഷേത്രം യാത്രയുമാം ക്രമാൽ
എട്ടാമതിൽ ബഹുധനം കഷ്ടമെട്ടാംഫലം പുനഃ. ൪൯

യാമത്തിന്നിങ്ങനെയുണ്ടു വിശേഷമറിവു അത്രം
ഇനി ത്രിംശാംശകഫലം കേൾക്ക ചൊല്ലുന്നതുണ്ടിഹ. ൫൦

ഗുരുത്രിംശാംശകം ശബ്ദമാകാശഗുണമേവ ഹി
ശനിത്രിംശാംശകം വായു യാത്രയെന്നും ധരിക്കണം. ൫൧

കുജത്രിംശാംശമാമഗ്നി ദർശനന്താനമേയതു്
ശുക്രത്രിംശാംശകം നീർ രസമെന്നും ധരിക്കണം. ൫൨

ബുധത്രിംശാംശകം ഭൂമി ഗന്ധമെന്നും ധരിക്കണം
ഇനിച്ചൊല്ലാം തിയതിക്കു മുപ്പതിന്നുമിതിങ്ങിനെ. ൫൩

ആകാശം വായുവഗ്ന്യപ്പു് പൃഥിവീയഞ്ചുമാദിയിൽ
പിന്നെ ശ്രോത്രത്വക്കുചക്ഷുജ്ജിഹ്വാഘ്രാണങ്ങളഞ്ചിവ. ൫൪

ശബ്ദസ്പർശഞ്ച രൂപഞ്ച രസം ഗന്ധമിതഞ്ചഥ
വാക്പാണിപാദപായൂപസ്ഥങ്ങളെന്നഞ്ചു പിന്നെയും. ൫൫

വചനാദാനഗമനവിസർഗ്ഗാനന്ദമഞ്ചഥ
അന്നപ്രാണമയം പിന്നെ മനോമയമനന്തരം. ൫൬

വിജ്ഞാനമയമാനന്ദം തിയതിക്കിവ മുപ്പതു്
ഫലമോരോന്നെന്നറിവു ധരിപ്പു താൻ ക്രമേണ ഹി. ൫൭

ഇനിപ്പഞ്ചദശാഖ്യഫലം നാലുത്തഞ്ചുണ്ടു കേൾക്കവും
നടേയശ്വതിനാൾ ധാതുമൂലം ഭരണിയാവതു്. ൫൮

പിന്നെക്കാർത്തികനാൾ ജീവൻ മുമ്മൂന്നിൽ വരുമിങ്ങനേ
മൂവൊൻപതിരുപത്തേഴു നാൾക്കുമിവണ്ണമോക്കണം. ൫൯

ചരം ധാതു സ്ഥിരം മൂലമുഭയം ജീവനായതു്
നടേ ചരാംശകം ധാതു മൂലം പിന്നെ സ്ഥിരാംശകം. ൬൦

ഉഭയാംശകമോ ജീവൻ തുറെറട്ടംശകമിങ്ങനെ
ഓജരാശ്യംശകം ധാതു മൂലജീവൻ ക്രമേണ ഹി. ൬൧

യുഗ്മരാശ്യംശകം ജീവമൂലധാതുക്രമം വരും
ചന്ദ്രാരമന്ദന്മാർ ധാതു മൂലം ശുക്രനുമർക്കനും. ൬൨

ജീവൻ ജീവബുധന്മാരുമാഷ്ടയേഴിനുമിങ്ങനെ
മനുഷ്യരാശിയിൽ ധാതു വരികിൽ കാലുകിട്ടുമേ. ൬൩

മണിതാഴുന്നുടരുമാമെന്നു ചൊല്ലുന്നിതേ ബുധാഃ
ജലരാശികളിൽ ധാതു വരികിൽ പിന്നെയിങ്ങനെ. ൯൪

അരിവെക്കുംപാത്രമാമേ കിണ്ടിയെന്നുള്ളതാകിലാം
ഇത്യാദിഭേദമോൎത്താവു ചൊല്ലുവാൻ നിശ്ചയിച്ചിവ. ൯൫

നിത്യജാതകമോൎക്കുമ്പോൾ പ്രശ്നരാശി തുടങ്ങിയാൽ
ഗ്രഹങ്ങളെക്കൊണ്ടോൎക്കുമ്പോൾ ബലവും ബലഹീനവും. ൯൬

കല്പിച്ചുച്ചത്തിലും ക്ഷേത്രത്തിലുമോൎപ്പു നടേയതു്
മൂലത്രികോണത്തിലോൎപ്പു ബന്ധുക്ഷേത്രത്തിലും തഥാ ൯൭

തത്കാലബന്ധുവിന്റേതുമോൎക്കണം ഗ്രഹഗോചരം
ദ്രവ്യം കിട്ടേണമെന്നാകിലപ്പോഴുപചയങ്ങളിൽ. ൯൮

നില്പൂ പാപികളെന്നാവൂ കിട്ടും ദ്രവ്യം ന സംശയഃ
അതല്ലാതേടത്തു നില്പൂ അൎത്ഥനാശമകപ്പെടും. ൯൯

ശരീരനാശവും കോളേയെന്നു ചൊല്ലുന്നിതേ ബുധാഃ
ഇനി ഞായററുനിലയാൽ നിത്യജാതകമിങ്ങനെ. ൱

ഞായററുനിലയിൽ ദ്രവ്യം ഗോചരസ്ഥർ വരുത്തുവർ
മേടത്തിലേമുതൽ ദ്രേക്കാണത്തിലാദിത്യനാകിലോ. ൱൧

ധാതുദ്രവ്യങ്ങൾ കിട്ടേണമെന്നു ചൊല്ലുക നിശ്ചയം
രണ്ടാം ദ്രേക്കാണത്തിൽ നില്ക്കിൽ കിട്ടും നെല്ലെന്നു ചൊല്ലുക. ൱൨

മൂന്നാംദ്രേക്കാണത്തിൽനില്ക്കിൽ വരും രാജാവു നിശ്ചയം
അസ്സൂൎയ്യൻ ശനിയാൽ ദൃഷ്ടനെന്നാവൂ അന്നിരിപ്പതു്. ൱൩

എങ്കിലാ ഞായററിൽ വന്ന ശനിയാൎയ്യയിലിങ്ങനെ
ശത്രുവായിട്ടിരിപ്പോൻതാൻ ബന്ധുവായി വരും ദൃഢം. ൱൪

ദൃഷ്ടിചെയ്യുഗ്രഹത്തിന്റെ ധാതു മൂലഞ്ച ജീവനും
തിരിച്ചായാൎയ്യയിൽ കിട്ടും ദ്രവ്യഭേദങ്ങൾ ചൊല്ലുക. ൱൫

അവനച്ചന്ദ്രനാൽ നോക്കപ്പെട്ടുകിൽ തിങ്കളാൎയ്യനാം
വരുമിഷ്ടജനം പിന്നെ മധുരദ്രവമാകിലും. ൱൬

ജലരാശിയിലാകുന്നു ചന്ദ്രനെങ്കിൽ ഘൃതം വരും
പ്രതികൂലമതായിട്ടു ദൃഷ്ടി ചന്ദ്രനകപ്പെട്ടു. ൱൭

അശനത്തിന്നസൌഖ്യത്വം മാതുഃക്ലേശമകപ്പെട്ടം
ജലദ്രവ്യവിനാശഞ്ച ബന്ധു ശത്രുവതാകയും. ൭൮

ഇതു കാൎത്തികഞായററിൽ തിങ്കളാഴ്ചയകപ്പെട്ടം
പിന്നെക്കാൎത്തികഞായററിൽ ചൊവ്വാഴ്ചക്കിങ്ങിനേ ഫലം. ൭൯

തന്റെ ക്ഷേത്രത്തിൽ നില്ക്കുന്നോൻ ബന്ധുക്ഷേത്രത്തിൽ
[നിന്നുമാം
ഉച്ചത്തിൽനിന്നുമാം മൂലത്രികോണത്തിങ്കൽ നിന്നുമാം. ൮൦

ചൊവ്വാദൃഷ്ടിയകപ്പെട്ടാൽ യുദ്ധം ചൊവ്വാഴ്ചനാളിൽ ജയം
ധാതു ദ്രവ്യങ്ങൾ കിട്ടേണമെന്നുചൊല്ലാം വിശേഷതഃ. ൮൧

പ്രതികൂലനരായിട്ടു നോക്കുകിൽ അപജയം വരും
യുദ്ധയാമത്തിലും യുദ്ധനവാംശത്തിങ്കൽ നിൽക്കിലും. ൮൨

നിൽക്കുന്നഗ്രഹമേതെന്നാലവന്റെയാഴ്ചനാൾ പുനഃ
അഹേതുകേന കലഹമുണ്ടാമെന്നതു നിശ്ചയം. ൮൩

വാൎയ്യംശകത്തിലും തദ്വാരയാമത്തിലും തഥാ
ഗ്രഹം യാതൊന്നു നില്ക്കുന്നതവന്റെക്കുററിലാഴ്ചയിൽ. ൮൪

യാത്രാലാഭം വരുന്നതും ബലവാനെങ്കിൽ നന്നതു
ബലഹീനനവൻതാനെന്നങ്ങിരിക്കുന്നതാകിലോ. ൮൫

ദുഃഖമായിട്ടിരിപ്പതും യാത്രയെന്നു ധരിക്കണം
ബുധൻ ധാതുവിലായിട്ടു സൂൎയ്യനെ ദൃഷ്ടിവെണ്ണകിൽ. ൮൬

പണമാഭരണം വസ്ത്രം കിട്ടുന്നു ബുധനാഴ്ചനാൾ
മൂലമായിട്ടു നോക്കുമ്പോളുള്ളകാൎയ്യം വെററില. ൮൭

ജലരാശിയിൽനിന്നിട്ടു നോക്കുന്നു ബുധനെങ്കിലോ
എണ്ണകിട്ടേണമെന്നാവു ചൊല്ലുവാനിതു നിശ്ചയം. ൮൮

ബുധൻ ജീവാംശമായിട്ടു സൂൎയ്യനെ ദൃഷ്ടിവെണ്ണകിൽ
ഒരു വിദ്വാൻ വരുന്താനെന്മിത്രമെന്നതു ചൊല്ലുക. ൮൯

പിന്നെക്കാൎത്തികഞായററിൽ വ്യാഴാഴിച്ചവരും ഫലം
വ്യാഴം ജീവാംശമാംപ്പോഴോ ഇഷ്ടനാം ബ്രാഹ്മണൻ വരും. ൯൦

വ്യാഴം ധാത്വംശമാംപ്പോഴോ പണം രത്നങ്ങൾ പൊന്നുമാം
പിന്നക്കാൎത്തികഞായററിൽ വെള്ളിയാഴ്ചവരും ഫലം. ൯൧

ശുക്രൻ ധാതംശമായിട്ടു നോക്കു സൂൎയ്യനെയെങ്കിലോ
ചെമ്പുകിട്ടുന്നതെന്നാവൂ അശനേ സൌഖ്യവും വരും. ൯൩

ഇടവക്കൂററിലും കോളേ തുലാക്കൂററിലുമാമിതു്
ശുക്രൻ മൂലാംശമായ്നോക്കിൽ കിഴങ്ങും ചോറു ശക്കര. ൯൪

വെള്ളിയാഴ്ചക്കു കിട്ടേണമെന്നു ചൊല്ലുന്നതേ ബുധാഃ
അശ്ശുക്രൻ ജീവനായ് നോക്കു സ്ത്രീകൾതാൻ പശുതാൻ
[വരും. ൯൫

ശനിയാഴ്ചയിലുണ്ടാവൂ ശനിനോക്കുന്നതാകിലോ
മകരക്കൂറുമാം പിന്നെക്കുംഭക്കൂറുമതപ്പെട്ടും. ൯൬

മീനക്കൂറും ധനക്കൂറും വ്യാഴാഴ്ചയിവയായതു്
വ്യാഴത്തെക്കൊണ്ടു ചൊല്ലുമ്പോളറിയേണമിതിങ്ങനെ. ൯൭

ഇത്യാദി മററുള്ളതന്നമീവണ്ണം കണ്ടു ചൊല്ലുക
രോഹിണ്യൎക്കേ തു ചന്ദ്രേണ ദ്രഷ്ടവ്യം ഹി ശുഭാശുഭം. ൯൮

ചന്ദ്രസ്യ ബലഹീനേ തു രോഹിണ്യൎക്കേ തു നാശവും
ഗ്രഹയോഗങ്ങളെല്ലാമേ മുമ്പിൽ ചൊല്ലിയവണ്ണമേ. ൯൯

ലക്ഷണങ്ങളെ നോക്കിക്കണ്ടാവൂതേ ചൊല്ലുവാനിതു്
നിത്യജാതകമീവണ്ണമറിയേണ്ടു ന സംശയഃ. ൯൯

രഹസ്യമെന്നറിഞ്ഞിട്ടു കാട്ടു ഗ്രന്ഥമിതത്രയും
ധൂമാദികൾക്കുമീവണ്ണം ഫലം ദോഷമതായതു്. ൧൦൧

ധൂമാദിപഞ്ചദോഷങ്ങൾ വരുത്തുന്നതുമിങ്ങനേ
നടേ സൂൎയ്യസ്ഫുടംവച്ചു കൂട്ടു രാശിയിൽ നാലതിൽ. ൧൦൨

പിന്നെത്തീയതിയിൽ കൂട്ടു പതിമ്മൂന്നതു ധൂമമാം
അതു പന്ത്രണ്ടു രാശികൾ കളവൂ ശേഷമുള്ളതു്. ൧൦൩

വ്യതിപാതമതാകുന്ന ദോഷമെന്നറിയേണമേ
ആറുരാശിയതിൽ കൂട്ടുന്നതുതാൻ പരിവേഷമാം. ൧൦൪

രാശി പന്ത്രണ്ടിൽ കളഞ്ഞാലതുമിന്ദ്രധനുസ്സതാം
പതിനേഴതിലും കൂട്ടു തീയതിൽ കേതുവാമതും. ൧൦൫

ഇങ്ങനേ പഞ്ചദോഷങ്ങൾ ധൂമാദികൾ വരുന്നതു്
കേതുവിൽ രാശിയൊന്നിട്ടാലക്സ്ഫുടമതായ്വരും. ൧൦൬

വ്യത്ക്രമേണ വരുത്തീടാമെന്നിട്ടു പറഞ്ഞിതും
കേതുധൂമങ്ങളുദയംചെയ്കിൽ പനിവരും ദൃഢം. ൧൦൬

മേഷേ വ്യതീപാതമാകിൽ കടിയും പുലി നിർണ്ണയം
ചിങ്ങത്തിലുദയംചെയ്കിൽ പുലി കൊല്ലാനകപ്പെടും. ൧൦൭

വൃശ്ചികത്തിലുദിക്കുമ്പോൾ കടിക്കും പാമ്പു നിർണ്ണയം
മീനേ കർക്കടകേ വാപി ദൃഢം ജലഭയം നൂണാം. ൧൦൮

മററുള്ളവററിലുദയം വ്യതീപാതമതെങ്കിലോ
ആമയവ്യാധിയുണ്ടാമെന്നറിഞ്ഞാലുമിതിങ്ങിനെ. ൧൦൯

ഷഷ്ഠാഷ്ടമേ വ്യതീപാതേ ഭയം സർവ്വജനെരപി
അർക്കനോടു വ്യതീപാതം കൂടുകിൽ പിതൃനാശമേ. ൧൧൦

നോവുണ്ടാകിലുമാമെന്നു നിരൂപിച്ചിട്ടു ചൊല്ലുക
ചന്ദ്രനോടു വ്യതീപാതം *കൂട്ടു മാതൃവിനാശമാം. ൧൧൧

പുലയുണ്ടാകിലും കോളേയെന്നു ചൊല്ലുന്നതേ ബുധാഃ
അരനോടു വ്യതീപാതം കൂടുകിൽ ഭ്രാതൃനാശമാം. ൧൧൨

യുദ്ധേ മരണവും ചൊല്ലാം മാതൃക്കണ്ടിട്ടു ചൊല്ലുക
ബുധനോടത്തു കൂടുമ്പോൾ നിധനം മാതുലന്നതു്. ൧൧൩

ക്ഷയമുണ്ടാകിലും കോളേയെന്നു ചൊല്ലുക നിശ്ചയം
വ്യാഴത്തോടു വ്യതീപാതം കൂടുകിൽ പുത്രനാശവും. ൧൧൪

ചെകിട്ടിൽ ക്ലേശവും ചൊല്ലാമിതിനില്ലൊരു സംശയം
കളത്രമരണം ചൊല്ലാം ശുക്രനോടത്തുകൂടുകിൽ. ൧൧൫

നയനേ രോഗവും ചൊല്ലാമില്ലേ സംശയമേതുമേ
ശനിയോടത്തു കൂടുമ്പോൾ പ്രേഷ്യാദ്യ മരണം വദേൽ. ൧൧൬

ചണ്ഡാലനാശവും ചൊല്ലാം വാതരോഗമതാകിലാം
രാഹുനോടത്തു കൂടുമ്പോൾ വിഷംകൊണ്ടു ഭയംവരും. ൧൧൭

ഇനിയിന്ദ്രധനസ്സാവൂ ഉദിപ്പാനെങ്കിലിങ്ങിനെ
കിണററിൽവീഴുമന്നൊന്നു പിന്നെയഗ്നിഭയം വരും. ൧൧൮

മേടത്തിലുദയംചെയ്കിൽ പിന്നെയിന്ദ്രധനസ്സതാൻ
ഭാര്യാമരണവും പിന്നെക്കൂപേ പതനവും ദൃഢം. ൧൧൯

* 'കൂട്ടുകിൽ ജനനീമൃതി' എന്നു പാഠാന്തരം.

ധൂമാദിപഞ്ചകംകൊണ്ടുമിങ്ങനേ ചൊൽക ലക്ഷണം
ധൂമാദികൾക്ക വെവ്വേറേ ഫലമുണ്ടനുചിന്തിക്കുകിൽ. ൧൨൦

ഇതിലിത്ര പറഞ്ഞൊള്ളു ചേക്കാകിൽ ചേൎത്തുചൊല്ലുക
പത്താമതിങ്കലീവണ്ണം നിത്യജാതകമാദിയിൽ. ൧൨൧

ധൂമാദിപഞ്ചദോഷങ്ങളൊടുക്കത്തു പറഞ്ഞതു്. ൧൨൧ ൧/൨

ഇതി പ്രശ്നസാരേ പത്താമദ്ധ്യായം
സമാപ്തം.

---

## അദ്ധ്യായം ൧൧.

ദിവസപ്രശ്നമാകുന്ന നിത്യവൃത്താന്തലക്ഷണം
ചൊല്ലുന്നേനതു കണ്ടിട്ടും പ്രശ്നംവച്ചും പറഞ്ഞിടാം. ൧

നടേ മേടം ചതുഷ്പാത്തു് ചതുഷ്പാത്തിടവം പുനഃ
പിന്നെച്ചിങ്ങം ചതുഷ്പാത്തെന്നിങ്ങനേയറിവൂ നടേ. ൨

മിഥുനം കന്നിയും പിന്നെത്തുലാവും ധനുകുംഭവും
ദ്വിപാത്തെന്നു ധരിച്ചാലും രാശയോന്യേ സരീസൃപാഃ. ൩

പിന്നെക്കൎക്കടകം കന്നി വൃശ്ചികം മകരം തഥാ
മീനമെന്നിവ ചൊല്ലുന്നു ജലരാശികളെന്നിവ. ൪

സ്ഥലരാശികൾ മറ്റുള്ളതെന്നുചൊല്ലുന്നതോ ബുധാഃ
മകരം മാനുഷം പാതി ചതുഷ്പാത്തെന്നു ചൊല്ലിനാർ. ൫

ധനുവിൽ പിമ്പു കുതിര പാതി നാല്ക്കാലിപോലതും
പൃഷ്ഠാനനോദയംകൊണ്ടും സ്ഥിരോഭയചരത്തിനാൽ. ൬

ജലസ്ഥലാദിയെക്കൊണ്ടും രൂയാജിപ്പിച്ചിട്ടു ചൊല്ലുക
ഫലാഫലങ്ങളെപ്പേരും ഗ്രഹത്തിൻബലമോൎത്തുടൻ. ൭

„സ്വദിവസസമഹോരാമാസഗൈഃ കാലവീൎയ്യം
ശരുബുഗുരുചസാദ്യാ വൃദ്ധിതോ വീൎയ്യവന്തഃ."

ഒരുവനവിടെവന്നുംനിന്നു കണ്ടാൽ നടേതാ-
നറിക നിലമതോൎത്തിട്ടേതവൻനിന്നരാശി
അതു പുനരറിവാനായപ്പുമേ മന്ദനാകിൽ
പുനരവനൊടു ചോദിക്കേണമീവണ്ണമപ്പോൾ. ൮

കഴിഞ്ഞമന്ദവാരേ നാളുക്കശനം വൈകിയെന്നോടാ
ദത്ത്യാപത്തു കഴിഞ്ഞു നാളുക്കെന്നു ചൊല്ലുക ലക്ഷണം. ൯

മൂന്നാമേടത്തുനിൽക്കുന്ന പാപിയന്നെങ്കിലദ്ദിനേ
ഉപവാസവുമുണ്ടായിയെന്നു ചൊല്ലുകസംശയം. ൧൦

നിന്നരാശിയുടേയെട്ടാംരാശിയിൽ ശനിയാകിലും
മൂന്നാംരാശിയിലുണ്ടാവൂ പാപിയെന്നിലുമിങ്ങനെ. ൧൧

ആദിത്യനഷ്ടമത്തിങ്കൽ നിന്നതെങ്കിൽ ഫലം പുനഃ
പടതാൻ പലർക്കൂട്ടീട്ടന്നനർത്ഥന്താൻ വരുന്നതു്. ൧൨

ആദിത്യസ്ഫുടമപ്പോഴേതേതിന്നംശകമെന്നതാൻ
അറിഞ്ഞു കഥനംചെയ്‌വൂ ധാത്വംശേ ദ്രവ്യനാശനം. ൧൩

മൂലാംശേ വ്രീഹിനാശഃ സ്യാൽ ജീവാംശേ [1]രാജദോഷവും
ചതുഷ്പാത്തംശമാംപക്ഷേ ചതുഷ്പാത്താൽ വിനാശവും. ൧൪

കഴിഞ്ഞ ഞായറാഴ്ചക്ക യോഗ്യമിപ്പ്ഫലമഞ്ജസാ
അഷ്ടമേ ചന്ദ്രനുണ്ടാകിലുപവാസമസംശയം. ൧൫

യവാഗൂപാനമേയുള്ളൂ ഉൺകയില്ലെന്നു നിശ്ചയം
ധാതുമൂലാദിയതിന്നും യോജിച്ചിട്ടാക ചൊല്ലുവാൻ. ൧൬

കഴിഞ്ഞതിങ്കളാഴ്ചക്ക ലക്ഷണം ചൊല്ലുകയിങ്ങനെ
അഷ്ടമത്തിങ്കലാരൻതാൻ നിന്നതെങ്കിൽ ഫലം പുനഃ. ൧൭

കഴിഞ്ഞചൊവ്വയാഴ്ചക്ക പദഭ്രംശമകപ്പെട്ടും
ശൂലികന്ത്രുടിയുണ്ടെങ്കിൽ മുറിയും ദൃഢമന്നവൻ. ൧൮

അവൻ ധാത്വംശമാംപക്ഷേ വാളുകൊണ്ടു മുറിയുന്നതും
മൂലാംശമാകിൽ മുറിയും മുള്ളുകൊണ്ടെന്നു നിശ്ചയം. ൧൯

നഖംകൊണ്ടതു ജീവാംശേ സർപ്പദംശം സരീസൃപേ
മുറിവൂ കൊമ്പുകൊണ്ടെന്നു ചതുഷ്പാത്തംശമാകിലോ. ൨൦

ദ്വിപാത്തെങ്കിൽ നഖംകൊണ്ടു മുറിവെന്നറിയേണമേ
അംശകംകൊണ്ടു ഭേദങ്ങളറിയേണമസംശയം. ൨൧

---

1 'രാജകോപവും' എന്നും, 2 'അറിയേണം വിശേഷധീ' എന്നും പാഠാന്തരം.

അഷ്ടമത്തിൽ ബുധൻ നില്ക്കിലിഷ്ടകൎമ്മവിനാശനം
താംബൂലനാശവും കോളേയില്ല താംബൂലമെന്നുമാം ൨൨

വാക്പാരുഷ്യം വരികിലാം ദേഹപീഡയുമാം പുനഃ
തളച്ച് ധാത്വംശമാകിൽ മൂലേ ക്രമുകനാശനം. ൨൩

താംബൂലനാശം ജീവാംശേ നൂറില്ലെങ്കിലുമാം പുനഃ
വാക്പാരുഷ്യമതും ചൊല്ലാം ലക്ഷണംകണ്ടു ചൊല്ലുക. ൨൪

ബുധസ്യ കലഹേ രക്തമുണ്ടാകാറാകയും വരും
കഴിഞ്ഞബുധനാഴ്ചക്ക കഴിഞ്ഞഫലമിങ്ങനെ. ൨൫

അഷ്ടമത്തിലകപ്പെട്ടിതന്നു വ്യാഴമതെങ്കിലോ
ദ്രവ്യനാശം നടേ ചൊല്ലുകയുപ്പാൻ വൈകും ദ്വിജന്മനാം. ൨൬

ധാതുമൂലങ്ങളോൎത്തിട്ടു വിശേഷത്തെക്കഥിപ്പിത്
കാലഹോരയുമോക്കേണം വ്യാഴത്തിന്നു വിശേഷതഃ. ൨൭

വ്യാഴാഴ്ചക്കിതുയോജിച്ചു കഴിഞ്ഞതിന്നു ചൊല്ലുക
അഷ്ടമത്തിൽ സിതൻനില്ക്കിലിഷ്ടസ്ത്രീവിരഹം വരും. ൨൮

ഉടുത്തവസ്ത്രേ ചേറുണ്ടാം വസ്ത്രനാശമകപ്പെടും
ശുക്രൻ ധാത്വംശമാംപോഴോ പിരളും ചോറസംശയം. ൨൯

മൂലാംശമാകിൽ കോൽകൊണ്ടു പൊളിയും വസ്ത്രമറ്റിന്നേ
ജീവാംശമാകിലാക്കാനും കൊട്ടത്തുംപോം ന സംശയഃ. ൩൦

ദ്വിപാത്തംശമതാംപോഴോ നഖംകൊണ്ടു പൊളിഞ്ഞുപോം
സരീസൃപാംശമാംപോഴോ മൂഷികൻതാനുരുമ്പുതാൻ. ൩൧

വെട്ടിത്തുളച്ചുകളവർ വസ്ത്രമന്നു ന സംശയഃ
കഴിഞ്ഞവെള്ളിയാഴ്ചക്ക യോജ്യമിപ്പഫലമൊക്കവേ. ൩൨

അഷ്ടമത്തിങ്കൽ നില്ക്കുന്നതന്നു രാഹുവതെങ്കിലോ
മുള്ളുകൊള്ളും വഴിയിൽ നിന്നിടറും പാദവും ചതി. ൩൩

ധാത്വംശമാകിൽ കൽതട്ടി മൂലാംശേ മുള്ളുകൊൾവതു്
ജീവാംശേ സൎപ്പഭയമാം രാഹുവിന്നിങ്ങനേ ഫലം. ൩൪

കഴിഞ്ഞശനിയാഴ്ചക്കു രാഹുവിന്നു ഫലം വദേൽ
അഷ്ടമേ കേതുനില്ക്കുമ്പോൾ പാറതട്ടും പാദങ്ങളിൽ. ൩൫

ഗുളികൻകൂടിയുണ്ടെങ്കിൽ പൊളിയും കാൽ ന സംശയഃ
അംശഭേദം ധരിച്ചിട്ടു കുജവാരം കഴിഞ്ഞതിൽ. ൩൫

യോജിക്കുമാറു ചൊല്ലേണം ശാസ്ത്രംകണ്ടു ന സംശയഃ
ഈവണ്ണം കണ്ടുകൊള്ളാമേ ഭാവം പന്ത്രണ്ടിനും ക്രമാൽ. ൩൬

എട്ടാംഭാവമതും പന്ത്രണ്ടാറാകുംഭാവവും തഥാ
മൂന്നാംഭാവവുമാകായെന്നറിയേണം ന സംശയഃ. ൩൭

സംഹാരനക്ഷത്രത്തേലും സംഹാരാംശകമാകിലും
പാപികൂട്ടുകിലും നോക്കമാകിലും നല്ലതല്ലതു. ൩൮

പ്രശ്നനേരമതാംപോഴും കാണുന്നേരമതാകിലും
ഉദയാരൂഢങ്ങളറിഞ്ഞാവൂതേ ഫലസൂചനം. ൪൦

ഉദയംകൊണ്ടു ചൊല്ലേണം *വരുന്നോരു ഫലങ്ങളെ
പ്രധാനമാരൂഢമത്രെയെന്നു ചൊല്ലുന്നതേ ബുധാഃ. ൪൧

പാപികൾക്കു ഫലം ദുഃഖം ശുഭന്മാക്കു വരുന്നതു്
പാപാ ഭൂമിഗ്രഹാശ്ചന്ദ്രബുധൌ മദ്ധ്യഗ്രഹാവുഭൌ. ൪൨

ഗുരുശുക്രൌ തഥാകാശഗ്രഹാവപി വിനിശ്ചിതൌ
തലനാളേയാഴ്ചയുടെ ഗ്രഹസ്ഥിതി പിഴക്കിലോ. ൪൩

ആരൂഢത്തിന്നതോക്കുമ്പോളാകാതാൻ തലനാം ദൃഢം
കീഴ്കഴിഞ്ഞവയാരൂഢംകൊണ്ടു സൂക്ഷിച്ചു ചൊല്ലുക. ൪൪

പിറെറന്നാളെത്താഴ്ചയുടെ ഗ്രഹസ്ഥിതി പിഴക്കിലോ
ഉദിച്ചരാശിക്കോക്കുമ്പോൾ പിറേറന്നാൾ പിഴ ചൊല്ലുക. ൪൫

കീഴേഴാഴ്ചക്കുമാരൂഢാൽ മേലേഴിന്നുദയാൽ ഫലം
ഈവണ്ണമുദയാരൂഢമറിഞ്ഞിട്ടാക ചൊൽവതു്. ൪൬

ഗ്രഹസ്ഥിതി നടേ കണ്ടാപിന്ന ദ്രേക്കാണമെന്നതു്
തിരിച്ചതിലുമപ്പോഴേയംശകത്തെത്തിരിച്ചഥ. ൪൭

ഫലം യോജിപ്പിക്ക നടേയീവണ്ണം യോജനക്രമം
ദ്രേക്കാണക്രമമീവണ്ണം കമ്മഭോഗവിനാശമാം. ൪൮

അവ മൂന്നിലുമുണ്ടാമേ മുമ്മൂന്നംശകവും ക്രമാൽ
കമ്മധാതു നടേത്തേതു കമ്മമൂലമനന്തരം. ൪൯

* 'കഴിഞ്ഞോരു ഫലങ്ങളെ' പാഠാന്തരം.

കൎമ്മജീവൻ പുനരിവ ക്രമത്താലേ ധരിച്ചഥ
ഭോഗധാതു നടേ പിന്നബ്ഭോഗമൂലമനന്തരം. ൧൦

ഭോഗജീവനമീവണ്ണം ക്രമത്താലേ ധരിച്ചിതു്
വിനാശധാതു പ്രഥമം വിനാശംമൂലമാം പുനഃ. ൧൧

വിനാശജീവൻ പിന്നേതു ധരിച്ചാൽ പ്രശ്നമഞ്ജസാ
ചൊല്ലുകോൎത്തിട്ടു യോജിച്ചു പിഴവാരാതവണ്ണമേ. ൧൨

ഉപദേശമിതത്രേ മുന്നറിഞ്ഞീടേണമാദരാൽ
ഊണെവ്വണ്ണമെനിക്കെന്നു ചോദിച്ചാൽ ചൊല്ലുമാറിതു്. ൧൩

ലഗ്നംതുടങ്ങിയോൎക്കണം രണ്ടാമേടമിലഗ്ഗുണം
മൂന്നാമേടംകൊണ്ടു ചൊല്ലു ഭക്ഷണങ്ങളുടേ ഗുണം. ൧൪

നാലാമേടംകൊണ്ടു ചൊല്ലൂ വയ്ക്കുന്നവർ ഗുണങ്ങളും
അഞ്ചാമേടംകൊണ്ടു ചൊല്ലൂ,യൂട്ടുന്നവരുടേ ഗുണം. ൧൫

ആറാമേടംകൊണ്ടു ചൊല്ലൂ കറികളുള്ള ഗുണങ്ങളെ
ഏഴാമേടംകൊണ്ടു ചൊല്ലു ഭോജനസ്യ ഗുണം പുനഃ. ൧൬

എട്ടാമേടംകൊണ്ടു ചൊല്ലൂ ചോററിന്നുള്ള ഗുണങ്ങളെ
ഒൻപതാമേടമോൎത്തിട്ടു കൂടിയുണ്ടവരിങ്ങനെ. ൧൭

പൂൎത്തി പത്താമെടംകൊണ്ടു ചൊല്ലൂ,വേണമിതിങ്ങിനെ
പതിനൊന്നാമെടംകൊണ്ടു പറഞ്ഞകഥ ചൊല്ലുക. ൧൮

കിടക്കചൊല്ലു പന്ത്രണ്ടാമിടമോൎത്തിവയിങ്ങനെ
ശുക്രൻ രണ്ടാമടത്താകിലില നന്നെന്നു ചൊല്ലുക. ൧൯

ആരനാദിത്യനാമ്പോഴാ വരണ്ടൊന്നിലയെന്നതു്
പലവും കൂട്ടിവെക്കുന്നു ബുധനാകിൽ ന സംശയഃ. ൨൦

കത്തിപ്പലവു കൂട്ടീട്ടു ചന്ദ്രനാകിൽ ജലൈൎയ്യുതം
ശനിയാകിൽ പിളന്നൊന്നു വട്ടമാദിത്യനാകിലോ. ൨൧

തളികാം വയ്ക്കിലും കോളേയില താമരയാകിലാം
സൂൎയ്യൻ മൂന്നാമിടത്താകിൽ മുളകാൽ മിശ്രിതം കറി. ൨൨

പയറാകിലുമാം പിന്നെ മുതിരാംകൊണ്ടുമാമതു്
ചന്ദ്രൻ നിൽക്കുന്നതെന്നാകിലിവ രണ്ടുമിതിങ്ങിനെ. ൨൩

ചൊവ്വ നിൽക്കിൽ കിഴങ്ങുപ്പുപുളിച്ചുവെന്നു ചൊല്ലുക
ചവർത്തുള്ളതാവോന്നു പലവും കൂട്ടിവച്ചതു്. ൩൪

ബുധനെങ്കിലതീവണ്ണം ചൊല്ലുമാറു ന സംശയഃ
നന്നായിരുന്നൊന്നു ഭക്ഷ്യമെന്നും ചൊല്ലേണമേ ദൃഢം. ൩൫

വ്യാഴംനില്ക്കുന്നതെന്നാവു മധുരിച്ചോരുവസ്തുവാം
ശുക്രനാകിൽ പുളിച്ചൊന്നു കച്ചൊന്നു ശനിയാകിലോ. ൩൬

ആറാമേടത്തുനിൽക്കുന്നതാദിത്യൻതാനതെങ്കിലോ
എരിച്ചകറിക്കൂട്ടീതോയെന്നു ചോദിക്കസംശയം. ൩൭

പലവുംകൂട്ടിവച്ചൊന്നു ബുധനാകിലെരിച്ചതു്
മധുരക്കറിയെന്നാവു വ്യാഴമാകിൽ ന സംശയഃ. ൩൮

കച്ചോരെരിച്ചകറിയെന്നാവൂതേ ശനിയാകിലോ
ശുഭന്മാർ നിന്നഭാവങ്ങൾകൊണ്ടു ശോഭനമൊക്കവേ. ൩൯

പാപന്മാർ നിന്നതിന്നെല്ലാം ചിതമല്ലെന്നു ചൊല്ലുക
ഇങ്ങനേ ചൊല്ക ചോദിച്ചാലശനപ്രശ്നമിങ്ങനെ. ൪൦

പോയവൻ വരുവാൻ ചോദിക്കുമ്പോൾ ചൊല്ലേണമിങ്ങനെ
ശുഭഗ്രഹമുദിച്ചിട്ടും ചന്ദ്രൻേറയഷ്ടമത്തിലും. ൪൧

പാപി നിൽക്കേണമേ മുൻപിൽ ചരരാശിയതാകണം
വരും വിരയെയെന്നപ്പോൾ ചൊല്ലുമാറതു നിശ്ചയം. ൪൨

പാപോദയവുമുണ്ടായിച്ചന്ദ്രൻേറയഷ്ടമത്തിലും
നാലാമെടത്തുമുണ്ടാവു ശുഭഗ്രഹവുമെങ്കിലോ. ൪൩

വരവില്ലെന്നു ചൊല്ലേണം പിന്നെ മിശ്രമതാകിലോ
നാലുനാൾ കഴിയുംപോഴേ വരുയെന്നതു ചൊല്ലുക. ൪൪

പ്രശ്നരാശിയുടേ രണ്ടാംരാശിയിൽ ചന്ദ്രനാകിലും
പന്ത്രണ്ടാമേടത്തുമാകിൽ വരവില്ലെന്നു ചൊല്ലുക. ൪൫

വ്യാഴം മൂന്നാമെടത്താവു രണ്ടാമേടത്തു ശുക്രനും
നിൽക്കുന്നതാകിൽ വരുവോർ പടക്കം ചൊല്ലുയിങ്ങനെ ൪൬

അർത്ഥസിദ്ധിക്ക ചോദിച്ചാൽ ധനലാഭോദയങ്ങളാൽ
അവററിന്നധിപന്മാരാൽ കർമ്മഭാഗ്യഗുണങ്ങളാൽ. ൪൭

ബന്ധനിബ്ബന്ധവും തമ്മിൽ സാദ്ധ്യാസാദ്ധ്യവുമോത്തുടൻ
ഔചിത്യകവശാൽ ചൊല്ലുകെപ്പേരും ദിവസങ്ങളിൽ. ൧൮

പതിനൊന്നാമതീവണ്ണം നിത്യവൃത്താന്തലക്ഷണം
സ്വസ്ഥമായിട്ടിരിക്കുമ്പോൾ പഠിച്ചയാസ്സറയേണമേ. ൧൯

അല്ലായ്കിൽ ബഹുമാനിക്കയില്ലെന്നറികൊരുത്തരും
എന്നാലിതും ഫലംചെയ്യും ഗോപ്യമെന്നറിയേണമേ. ൨൦

ഇതി പ്രശ്നസാരേ പതിനൊന്നാമദ്ധ്യായം

സമാപ്തം.

## അദ്ധ്യായം ൧൨.

ആയുന്നിരൂപണം മുമ്പിൽ ഭാര്യാപുത്രാദിചിന്തനം
ഇഷ്ടാനിഷ്ടമതെല്ലാമേ ജാതകംകൂടെയോക്കണം. ൧

അതോ ജാതകമില്ലെങ്കിൽ വെക്കേണം നഷ്ടജാതകം
അവന്റെ ദേഹവും സ്തോഭം സ്വഭാവമനന്തരതിയും. ൨

കണ്ടിട്ടറികിലും കോളേ ലക്ഷണം സിദ്ധമെങ്കിലോ
ഹോരാദിനായനം മാസം നാളുരാശി വരുത്തുവാൻ. ൩

ഹോരാദ്രേക്കാണാദികൊണ്ടും ചോദ്യംകൊണ്ടും വരുത്തുവാൻ
സ്പഷ്ടമായുണ്ടു ചൊല്ലീട്ടമതുമോക്കേണമൊക്കവേ. ൪

ഞാനതിന്നുപദേശത്തെ സംപ്രദായതചൊന്നതു്
ചൊല്ലുന്നേനതിൽ മറേറതു കൂടെ യോജിച്ചു ചൊല്ലുക. ൫

ദൂതചേഷ്ടകൾ കണ്ടിട്ടു നാളൂഹിപ്പൂ നടേയതു്
തലതൊട്ടിട്ടു ചോദിക്കിൽ നാൾ കാർത്തികപുറന്നിതു്. ൬

നെററിതൊട്ടിട്ടു ചോദിക്കിൽ പുറന്നാളതു രോഹിണി
പുരികങ്ങൾ തൊടുമ്പോഴോ ചൊല്ലാം മകയിരം ദൃഢം. ൭

കാതുരണ്ടും തൊട്ടുനിന്നു ചോദിക്കിൽ തിരുവാതിര
ഗണ്ഡങ്ങൾ തൊട്ടുകിൽ ചൊല്ക പുണർതംനാൾപുറന്നതു്. ൮

ഹനുക്കൾ തൊടുകിൽ പൂയംനാൾപുറന്നതു നിശ്ചയം
പല്ലു തൊട്ടിട്ടു കാണാകിലവനായിലിയം ദൃഢം. ൯

കഴുത്തു തൊട്ടുവോനെങ്കിൽ പുറന്തു മകമെണ്ണുക
പൂരം വലതുതോൾതൊട്ടാലിടത്തേതാകിലുത്തിരം. ൧൦

അത്തം കൈകൾതൊട്ടുമ്പോഴോ ചിത്രതാൻ വിരലെങ്കിലോ
നഖംതൊട്ടുകിലോ ചോതി വിശാഖം മാറു തൊട്ടിടിൽ. ൧൧

ഹൃദയംതൊട്ടുകിൽ ചൊല്ലാമനിഴംനാൾ പുറന്നതു്
കുചങ്ങൾതൊട്ടുകിൽ ചൊല്ലാം നാള്ക്കു തൃക്കേട്ടയെന്നതു്. ൧൨

മൂലം വയറുതൊട്ടാകിൽ പൂരാടം ദക്ഷപാൎശ്വമാം
ഇടത്തേപാൎശ്വമുത്രാടം നാഭിക്കു തിരുവോണമാം. ൧൩

കടിപാൎശ്വങ്ങൾ തൊട്ടുകിലവിട്ടംനാൾ പുറന്നതു്
മേഢ്രംതൊട്ടുകിലോ ചൊല്ലാം ചതയംനാൾ പുറന്നതു്. ൧൪

വലത്തെത്തുടയാംപോഴോ പൂരുരുട്ടാതിനാളതു്
ഇടത്തെത്തുടതൊട്ടാലോ ഉത്രിട്ടാതി പുറന്നതു്. ൧൫

മുട്ടുരണ്ടും തൊട്ടുമ്പോഴോ രേവതിനാൾ പുറന്നതു്
ജംഘതൊട്ടിട്ടു ചോദിക്കിൽ പുറപ്പശ്വതിനാൾ ധ്രുവം. ൧൬

പാദദ്വയം തൊട്ടുമ്പോഴോ ധ്രുവം ഭരണിനാളതു്
ഇങ്ങനേ തൊട്ടുകാണുമ്പോൾ ചൊല്ലാം നാളു പുറന്നതു്. ൧൭

ഇതിന്റെയെട്ടുപത്താറാംനാളതും സംശയിക്കണം
ഒക്കുന്നതേതു വക്ത്രത്തിലതു ലക്ഷണമാക്കുക. ൧൮

വച്ചിട്ടുദയലഗ്നത്തെക്കഴിച്ചുള്ള നവാംശവും
രാശിയിൽ ക്രൂട്ടിയാൽ പിന്നെ ശേഷിച്ചിട്ടുകിടന്നതു്. ൧൯

ക്രൂട്ടിത്തീയതിയിൽ ശേഷമിലിനിൽ ക്രൂട്ടിയാൽ പുനഃ
വീഥിഭമമൂകൽനിന്നെണ്ണു മത്രത്തോളമനന്തരം. ൨൦

അസ്സംഖ്യക്രൂട്ടാമുദയലഗ്നംവച്ചുള്ള രാശിയിൽ
ചേരതിന്നു ധരിക്കേണം ഫ്ലുണസ്ഫുടമതെന്നതു്. ൨൧

ഫ്ലുണസ്ഫുടംവരുത്തീട്ടു വന്നുനിന്ന നവാംശവും
വരുത്തിവന്നലഗ്നത്തിൽ ത്രികോണംകണ്ടതും പുനഃ. ൨൨

ഒന്നേയാകിലതെന്നല്ലോ നിൎണ്ണയിക്കുന്ന ലഗ്നവും
ഫ്ലുണസ്ഫുടത്തെ വച്ചിട്ടു ഫ്ലുണിച്ചിട്ടൊമ്പതിൽ പുനഃ. ൨൩

കരേററുമാററുപതിൽ പിന്നെ മുപ്പതിലും പുനഃ
ജന്മസൂര്യ്യനതെന്നപ്പോളറിഞ്ഞാലും ന സംശയഃ. ൨൪

ഗുണസ്ഫുടത്തെ വച്ചിട്ടു പതിനെട്ടിൽ പെരുക്കിയാൽ
കരേററുമാററുപതിൽ പിന്നെ മുപ്പതിലും തഥാ. ൨൫

അത്രികോണേ വരും ലഗ്നം തന്നവാംശത്രികോണിലും
സൂക്ഷിച്ചറിഞ്ഞുകൊള്ളേണമേതെന്നതു വിചക്ഷണഃ. ൨൬

നാളുംചൊല്ലാതെ നടേ വച്ചാലറിയേണമതിങ്ങനെ
വ്യാഴവും തിങ്കളും നാളുമാഴ്ചരാശി വയസ്സിനും. ൨൭

വഴിയുണ്ടറിവാൻ നഷ്ടജാതകംവച്ചുകൊണ്ടതു്
അതിന്നുദയലഗ്നത്തെസ്സൂക്ഷിച്ചിട്ടു വരുത്തിയാൽ. ൨൮

ധരിച്ചിട്ടതിനെക്കൊണ്ടു ചൊല്ലാമിച്ചൊന്നതൊക്കവേ
വച്ചിട്ടുദയലഗ്നത്തെക്കഴിച്ചിട്ടു നവാംശകം. ൨൯

ശേഷിച്ചതിലിയാക്കിട്ടു പിന്നെയെട്ടിൽ പെരുക്കിയാൽ
ഇരുപത്തേഴുകൊണ്ടാവൂ ഹരിപ്പാനതിനെപ്പുനഃ. ൩൦

വേറേ വച്ചിട്ടപ്ഫലത്തെ കൂട്ടു ശേഷം കിടന്നതിൽ
അപ്പോഴുണ്ടായതെണ്ണണമശ്വിന്യാദിവരുന്നതു്. ൩൧

ജന്മനക്ഷത്രമാകുന്നതെന്നു ചൊല്ലുന്നതേ ചിലർ
എത്രവട്ടം നടേവാങ്ങി നവാംശകമറിഞ്ഞതു്. ൩൨

എട്ടിൽ പെരുക്കീട്ടിരുപത്തേഴിലാവൂ ഹരിപ്പതു്
അപ്ഫലത്തെക്കൂട്ടവേണം ശേഷിച്ചിട്ടു കിടന്നതിൽ. ൩൩

അതു ജന്മർക്ഷമാകുന്നതെന്നു ചൊല്ലുന്നതേ ബുധാഃ
നവാംശശേഷമൊണ്ടാകിൽ വന്നനാളും കഴിഞ്ഞുപോം. ൩൪

വന്നാതശപതിയാമ്പോഴോ മകമാം മൂലമാകിലാം
ഉദയാരൂഢങ്ങളുടെയിടയെണ്ണിദ്ധരിച്ചവ. ൩൫

എത്ര രാശിതുടങ്ങീട്ടു ചന്ദ്രൻനിന്നോളമൊള്ളതു്
രണ്ടു സംഖ്യകളും തമ്മിൽ കൂട്ടിയെട്ടിൽ പെരുക്കിയാൽ. ൩൬

ഹരിച്ചതിരുപത്തേഴിൽ ശേഷം ജന്മർക്ഷമായതു്
ആദിയശ്വതിയായെണ്ണാമാദിയായിട്ടുവിട്ടവും. ൩൭

എതൊപ്പതെന്നാലതിനെയാദിയായെണ്ണമാറതു്
ഗുണസ്ഫുടത്തെ വച്ചിട്ടു തീയതീമിലിയാക്കിയാൽ ൩൮

എട്ടിൽ പെരുക്കീട്ടിരുപത്തേഴുകൊണ്ടു ഹരിച്ചതു്
വേറെവെച്ചിട്ടപ്ഫലത്തെശ്ലിഷ്ടംകൊണ്ടും ഹരിക്കണം. ൩൯

വേറെവെച്ചിട്ടിരിക്കുന്ന ഫലത്തേയുമരിക്കണം
ഇരുപത്തേഴുകൊണ്ടാവൂ ശിഷ്ടം ജന്മർക്ഷമാമതും. ൪൦

അവിട്ടമാദിയായിട്ടാമെണ്ണുകശപതിയാദിയും
അത്രികോണത്തിലും സൂക്ഷിച്ചറിയേണം വിദഗ്ദ്ധധീഃ. ൪൧

പലവുംകൂടിയൊന്നായി വരുന്നതു ധരിക്കണം
ഗുണസ്ഫുടത്തെവച്ചിട്ടു മൂന്നു രാശികൾ കൂട്ടിയാൽ. ൪൨

അതു പന്ത്രണ്ടിൽ കഴിച്ചു ശിഷ്ടം നിന്നതു വ്യാഴമാം
അത്രികോണത്തിലും ചേരുമതിനുള്ള നവാംശവും ൪൩

അന്നവാംശത്രികോണത്തിലാകിലും ചേർത്തുകൊള്ളുക
സമകൾക്കൊത്തതാകേണം വ്യാഴമോർത്തിട്ടു ചൊല്ലുക. ൪൪

വെച്ചു ഗുണസ്ഫുടംതന്നെ പെരുക്കീട്ടൊമ്പതിൽ പുനഃ
ഇലിയും തീയതീമൊക്കെക്കരേററിക്കൊണ്ടനന്തരം. ൪൫

രാശിമണ്ഡലവും നീക്കി ശിഷ്ടംനിന്നതു സൂര്യനാം
അത്രികോണത്തിലും ചേരുമന്നവാംശത്രികോണിലും. ൪൬

ചേരുമെന്നു ധരിച്ചാലും ജന്മസൂര്യനിതിങ്ങനെ
ഗുണസ്ഫുടത്തെ വച്ചിട്ടു പെരുക്കിപ്പതിനെട്ടില്. ൪൭

കരേററിക്കൊണ്ടു കാണേണം ലഗ്നത്തിൻെറ ത്രികോണവും
അന്നവാംശത്രികോണത്തിലാകിലും ചേർത്തുകൊള്ളുക. ൪൮

ആ വരുത്തീട്ടുള്ള ലഗ്നം ഗുണസ്ഫുടനവാംശവും
ഒന്നേയാകിലതത്രേയെന്നറിഞ്ഞാലും ന സംശയഃ. ൪൯

ഗുണസ്ഫുടത്തെ വച്ചിട്ടു തീയതീമിലിയാക്കിയാൽ
നാലിൽ പെരുക്കീട്ടതിനെയേഴിലാവൂ കഴിപ്പതു്. ൫൦

അപ്ഫലംകണ്ടു ചൊല്ലേണമാഴ്ചയെന്നതു നിശ്ചയം
വെച്ച നേരത്തേതുയാമമെന്നറിഞ്ഞതു നാലില്. ൫൧

പെരുക്കിയേഴിലതിനെക്കഴിച്ചുള്ളതു വാരമാം
പുലച്ചനാഴികേ നാലിൽ പെരുക്കീട്ടേഴുകൊണ്ടതും. ൧൨

ഹരിച്ചശേഷവും വാരമെന്നീവണ്ണമിതിങ്ങിനെ
ഗുണസ്ഫുടം വച്ചിറക്കിയിലിയാക്കീട്ടു പത്തില്. ൧൩

ഗുണിച്ചു പുത്രനെക്കൊണ്ടു ഹരിച്ചുള്ള ഫലത്തെയും
ഹരിച്ചശേഷവും തമ്മിൽ കൂട്ടിക്കാൺമൂ വയസ്സിനേ. ൧൪

ഗുണസ്ഫുടംവച്ചതിന്റെ തിയതീമിലിയാക്കിയാൽ
പത്തിൽപെരുക്കീട്ടതിനെപ്പുത്രനെക്കൊണ്ടരിച്ചതു. ൧൫
വേറെവച്ചിട്ടപ്ഫലത്തെപ്പുത്രയെന്നതുകൊണ്ടതും
ഒരിക്കലതരിച്ചിട്ടു ശേഷിച്ചുണ്ടായതും വയഃ. ൧൬

ശേഷംകൊണ്ടു ധരിക്കേണം വയസ്സിന്നു വിശേഷതഃ
ഇതുകൊണ്ടു വരുത്തുന്നതിങ്ങനേ നഷ്ടജാതകം. ൧൭
വച്ചും വയസ്സാതെയും ചൊൽവാൻ രണ്ടിടത്തിവ മിക്കതും
ചൊല്ലിയെന്നു ധരിച്ചാലും വരുത്തുന്നപ്രകാരവും. ൧൮

സാരമല്ലയിതെന്നേററം ചൊല്ലൊല്ലാ അക്രമേ ബുധഃ
ലഗ്നത്തിനിലിയെക്കണ്ടാൽ സൂക്ഷ്മമുണ്ടോ വരുന്നിതു്. ൧൯

ഗുണസ്ഫുടമതാംപോല്ലോ പിന്നെയും സൂക്ഷ്മമൊക്കുമോ
അതു പിന്നെപ്പെരുക്കേണമെന്നല്ലോ ചൊല്ലിയും നടേ. ൨൦

ഇതെല്ലാം ഗുരുകാരുണ്യാൽ വേണമൊപ്പിച്ചുകൊള്ളുവാൻ.

"ആധാനജന്മാ പരിബോധകാലേ
സംപൃച്ഛതാം ജന്മ വദേച്ചിലഗ്നാൽ"
എന്നുള്ളതിന്നിങ്ങിനെ കാണ്ക മററും
പ്രകാരഭേദേന പറഞ്ഞതെല്ലാം. ൨൧

പിന്നെഗ്ഗുളികവാക്യത്താൽ ചൊല്ലാംപോലിവയൊക്കവേ
അതിന്റെ ക്രിയയും ചൊല്ലാം വിശ്വസിച്ചിട്ടു കേൾക്കിതു. ൨൨

രുദ്രമന്ത്രം രവേർവ്വാരേ സാലപത്രം വിധോഃ പുനഃ
ബ്രഹ്മാ സൂര്യ്യഃ കുജസ്യൈവ സൂനവ്വന്ദ്യോ ബുധസ്യ ഹി. ൨൩

രുദ്രോ നിത്യസ്സുരേഡ്യസ്യ സംഗതേന ഭൃഗോഃ പുനഃ
രാമഃ പ്രാജ്ഞശ്ശനേർവ്വാരേ വാച്യാ ഗുളികനാഡികാഃ. ൨൪

നഷ്ടജാതകമീവണ്ണം ഗുളികൻ വാക്യമുള്ളതിൽ
പുലച്ച്നാഴികെക്കൂട്ടീട്ടഞ്ചിൽ പിന്നപ്പെരുക്കിയാൽ. ൩൭

കരേററുമാററുപതിൽ പിന്നെ മുപ്പതിലും തഥാ
പിന്നെ നിന്നതു വ്യാഴന്താനെന്നു ചൊല്ലുന്നതേ ബുധാഃ. ൩൮

പിന്നെഗ്ഗുളികവാക്യത്തിൽ ചന്ദ്രനെക്കൂട്ടിയഞ്ചില്
പെരുക്കി മാനമേററീട്ടു ത്രികോണിൽ ചന്ദ്രനാവതു്. ൩൯

പിന്നെഗ്ഗുളികവാക്യത്തിലാദിത്യൻെറ സ്ഫുടത്തെയും
കൂട്ടിയഞ്ചിൽ ഗുണിച്ചിട്ടു മാനമേററീട്ടു നിന്നതു്. ൩൧൦

മാസമെന്നു ധരിക്കേണമെന്നു ചൊല്ലുന്നതേ ബുധാഃ
പിന്നെഗ്ഗുളികവാക്യത്തിൽ ഗുളികൻെറ സ്ഫുടത്തെയും ൩൧൧

കൂട്ടിയഞ്ചിൽ ഗുണിച്ചിട്ടു മാനമേററീട്ടു നിന്നതു്
ലഗ്നമെന്നും ധരിച്ചാലുമിങ്ങനെയും വരുത്തുക. ൧൦

ഹോരാദിയിൽ ചൊന്നതെല്ലാമന്വേഷിച്ചിട്ടു ചൊല്ലുക
പന്ത്രണ്ടാമതിലീവണ്ണം ചൊല്ലീതേ നഷ്ടജാതകം. ൧൧൧

ഇതി പ്രശ്നസാരേ പന്ത്രണ്ടാമദ്ധ്യായം

സമാപ്തം.

---

## അദ്ധ്യായം ൧൩.

എന്തുംചൊല്ലാതേയൊരുത്തൻ പ്രശ്നംവച്ചാനിതെങ്കിലോ
നഷ്ടമെന്നതിനല്ലോ പോരതുചൊല്ലേണമിങ്ങനേ. ൧

ആയുസ്സിനോ കളവിനോ കാൎയ്യത്തിന്നോയിതെന്നതു്
ഒപ്പൊന്നുണ്ടുപദേശങ്ങൾ പറയുന്നതുമിങ്ങനേ. ൨

ചന്ദ്രനും വ്യാഴവും രണ്ടാലൊന്നുദിച്ചിട്ടുകാങ്കിലോ
ആയുഃപ്രശ്നംവച്ചതെന്നുമറിയേണം വിശേഷതഃ. ൩

ശനി പന്ത്രണ്ടാമിടത്തോ അഷ്ടമത്തിങ്കലെങ്കിലും
ഏഴാമേടത്തു നില്ക്കുന്നതാകിലും കളവിന്നതു്. ൪

പത്താമിടത്തു ബുധനും ലാഭേ ശുക്രനുദിക്കിലും
ധനസ്ഥാനത്തു വ്യാഴന്താനെങ്കിൽ കാൎയ്യത്തിനായതു്. ൫

കിഴക്കുനിന്നുവന്നിട്ടു ചൊറിയ്യു തല വന്നവൻ
തൊട്ടു പല്ലെങ്കിലും കോളേ കാൎയ്യലാഭം ന സംശയഃ. ൬

കളവിന്നെങ്കിലോ കിട്ടുമെന്നു നിശ്ചയമാക്കുക.
കുചന്തൊട്ടുകിലായുസ്സിന്നഴകാം കാരിയത്തിനും. ൭

വദനംതൊട്ടുവോനാകിൽ സന്തതിക്കേറെ നന്നിതു്
തോളും കഴുത്തും തൊട്ടുകിൽ ശമിയാ രോഗമെങ്കിലോ. ൮

തൊട്ടുന്നോൻ കവിളെന്നാകിലൎത്ഥലാഭം ജയം വരും
കണ്ണുംതൊട്ടുകിലോ ശത്രു വൎദ്ധിക്കെന്നതു ലക്ഷണം. ൯

തൊട്ടുന്നോൻ വയറുമ്മാറുമെങ്കിലായുസ്സു നിശ്ചയം
കാൎയ്യവും പുത്രലാഭഞ്ച ശത്രുവോടു ജയം വരും. ൧൦

തൊട്ടു കാലെങ്കിലാകായെന്നറിയേണമതൊന്നിനും
എട്ടുദിക്കിലുമീവണ്ണം വന്നുനിന്നാൽ ന സംശയഃ. ൧൧

വച്ചദ്രവ്യവുമൊന്നെങ്കിൽ ചെറുക്കൻ പ്രസവിപ്പതു്
കോണിൽനിന്നിട്ടു രണ്ടാകിൽ പെൺപിറക്കുന്നതും ദൃഢം. ൧൨

ദിക്കിൽ നാലിലുമീവണ്ണം നിന്നു ചോദിക്കിലോ പുനഃ
ജയിക്കുമോയിക്കലഹമെന്നു ചോദ്യവുമായതു്. ൧൩

അപ്പോഴം വാ താൻ കവിളുതാൻ തൊട്ടു വയറുതാനവൻ
ജയം വരും ദൃഢംതാനും കള്ളനൊന്നിനു കിട്ടുമേ. ൧൪

ആയുസ്സിന്നും നന്നു ദൃഢം സന്തതിക്കുമിതിങ്ങനേ
കോണിൽനിന്നു തൊട്ടുന്നോനെന്നാകിലീവണ്ണമൊക്കവേ. ൧൫

വയികം ലാഭമുണ്ടാമേയെന്നു ചൊല്ലുക നിശ്ചയം.

അജാദിസിംഹാദികൾ നാലുനാലിൽ
ചാപാദികുംഭാദികൾ ചേൎത്തുകൊണ്ടാൽ
ആറാറതീവണ്ണമറിഞ്ഞുകൊള്ളൂ
നിശാഖ്യമാല്യങ്ങൾ ദിനാഖ്യമന്യേ. ൧൬

നിശാഖ്യമാകുന്നവ സോമപക്ഷം
ദിനാഖ്യമാകുന്നവ സൂൎയ്യപക്ഷം

ഇവററിൽ നിൽക്കുന്ന നവഗ്രഹാണാ-
മീവണ്ണമുള്ളോ ചിലഭേദമുണ്ട്. ൰൧

നടേതിൽ നാലക്കനുകൂലഭാവ-
മന്ത്യത്തിലൈവക്കനുകൂലഭാവം
അന്യത്തിലന്യേ പ്രതികൂലരെന്നും
നാലക്കുമൈവക്കുമറിഞ്ഞുകൊൾക. ൰൨

"ഇന്ദുചാരമന്ദാഃ ശിഖി നാലരാഭ്യോ
രവിജ്ഞഭേവേഡ്യസിതസ്തമോഽന്യേ." ൰൩

സോമനും സൂൎയ്യനും സോമപക്ഷത്തിൽ സ്ത്രീത്വമുള്ളതു്
പുംസ്ത്വം മറേറവരെല്ലാക്കും സൂൎയ്യപക്ഷത്തിലുള്ളതു്. ൨൦

ശുക്രനും ബുധനും സ്ത്രീത്വം സൂൎയ്യപക്ഷത്തിലുള്ളതു്
പുംസ്ത്വം മറേറവരെല്ലാക്കും സോമപക്ഷത്തിലുള്ളതു്. ൨൰

പക്ഷദ്വയത്തിലും ഭേദമീവണ്ണം വരുമെന്നതു്
നിലകണ്ടിട്ടു സൂക്ഷിച്ചു ധരിക്കേണം ന സംശയഃ. ൨൨

അന്യക്കുള്ള സ്ഫുടംവെച്ചാലതിലക്കസ്ഫുടത്തെയും
കൂട്ടിക്കൊണ്ടാൽ പേരതിനു യോഗസ്ഫുടമതെന്നതു്. ൨൩

സോമപക്ഷത്തിലും സൂൎയ്യപക്ഷത്തിലുമിതിങ്ങനെ
നിലകണ്ടു ധരിക്കേണം ഗുണദോഷങ്ങളുള്ളവ. ൨൪

ആനുകൂല്യം ധരിച്ചിട്ടു ഗുണമുള്ളവ ചൊല്ലുക
പ്രാതികൂല്യം ധരിച്ചിട്ടു ദോഷംവന്നവ ചൊല്ലുക. ൨൬

ക്രൂരറിന്റെയഷ്ടമത്തിങ്കലിവർ ചെല്ലുന്ന നാൾഫലം
ദോഷവും ഗുണവും ചെയ്യുമായമെന്നു ധരിക്കണം. ൨൱

ഇന്ദുവും മാന്ദിയും നില്പൂ അഷ്ടമത്തിങ്കലെന്നതോ
മത്സ്യമാംസം ഭരികതാനല്ലെങ്കിൽ കലഹം ദൃഢം. ൨൭

സ്ത്രീഹേതുവായിട്ടുണ്ടാവൂയെന്നു ചൊല്ലാം ന സംശയഃ
ഗ്രഹങ്ങൾ മററുള്ളോൎക്കെല്ലാം ധാതുമൂലഞ്ച ജീവനം. ൨൨

കമ്മഭോഗവിനാശം ച ചിന്തിച്ചിട്ടങ്ങുചൊല്ലുക
നിത്യജാതകവും പിന്നെ നിത്യപ്രശ്നത്തിലുള്ളതും. ൨൩

ഇവിടെച്ചേർത്തുചൊല്ലണമവിടെക്കിതുമോക്കണം
രാശിഭാവഗ്രഹങ്ങൾക്കും സ്വരൂപം കണ്ടു ചൊല്ലുക. ൩൦

ചോദിപ്പു കളവിന്നെങ്കിലാരനും സൂൎയ്യനും നടേ
കേന്ദ്രത്തിൽ നില്ക്കുന്നാരാകിൽ ധാതുദ്രവ്യം കളഞ്ഞതു്. ൩൧

ബുധനും ശനിയും കേന്ദ്രേ നില്ക്കിൽ മൂലം കളഞ്ഞതു്
വ്യാഴം ചൊവ്വാ ചന്ദ്രനവർ കേന്ദ്രേ നില്ക്കുന്നതാകിലോ. ൩൨

ജീവസംബന്ധിയായുള്ള ദ്രവ്യം പോയതു നിശ്ചയം
മേടം ചിങ്ങം വൃശ്ചികവും പ്രശ്നംവരികിലോ പുനഃ. ൩൩

ആരനാദിത്യനും തന്നിൽ നില്ക്കതാൻ ദൃഷ്ടിയാകതാൻ
ചെയ്കിൽ ധാതുദ്രവ്യമത്രേ കളഞ്ഞതു ന സംശയഃ. ൩൪

മിഥുനം കന്നിയും കുംഭം പ്രശ്നംവന്നിട്ടിരിക്കിലോ
ബുധനും ശനിയും തന്നിൽ നില്ക്കിലും ദൃഷ്ടിയെങ്കിലും. ൩൫

കളഞ്ഞതു കിഴങ്ങാദിയെന്നുചൊല്ലാം ന സംശയഃ
പിന്നെക്കൎക്കടകം മീനം തുലാവും ധനുവും തഥാ. ൩൬

ഇടവം രാശിയാൻ വന്നാൽ ചന്ദ്രനും വ്യാഴവും പുനഃ
ശുക്രനുംകൂടി നില്ക്കുന്നു ദൃഷ്ടിവെന്നുകിലുന്തഥാ. ൩൭

ജീവനല്ലോന്നെന്നു ചൊല്ലു പിന്നെ ലക്ഷണമിങ്ങനെ
ഇടവം മേടവും ചിങ്ങം പ്രശ്നം വന്നിട്ടിരിക്കിലോ. ൩൮

നാലുകാലുള്ളതാകേണമില്ലേ സംശയമേതുമേ
മിഥുനം കന്നിയും കുംഭം തുലാവും പ്രശ്നമാകിലോ. ൩൯

രണ്ടുകാലുള്ളൊന്നു ദ്രവ്യംപോയതെന്നതു നിശ്ചയം
മേടം വരികിലോ സപ്തസംഖ്യവേണം കളഞ്ഞതു്. ൪൦

ഇടവം കുംഭവും വന്നാലഞ്ചുവസ്തു കളഞ്ഞവ
മിഥുനം വരികിൽ പന്ത്രണ്ടുണ്ടു സംഖ്യ കളഞ്ഞവ. ൪൧

കന്നി കൎക്കടകം വന്നാലാറുവസ്തു കളഞ്ഞവ
ചിങ്ങം വരികിലെട്ടുണ്ടു നാലുപോവു തുലാത്തിനു. ൪൨

ഏഴുണ്ടു വൃശ്ചികം വന്നാൽ പതിമൂന്നു ധനുസ്സിന്നു്
പത്തുണ്ടു മകരം വന്നാൽ മീനേ തു പതിനഞ്ചുള്ളാം. ൪൩

മേടമാകിൽ ചുവന്നോന്നു കാളുതാൻ പച്ചുതാനതു്
വെളുത്തൊന്നിടവം വന്നാൽ മിഥുനേ കിളിതൻനിറം. ൪൪

പിന്നെക്കർക്കടകത്തിന്നു പാതിരിപ്പൂനിറം വരും
ചിങ്ങംവന്നാൽ പുകനിറം കന്നിവന്നാൽ വെളുത്തതു്. ൪൫

തുലാംവന്നാൽ പലനിറം വൃശ്ചികേ തു കറുത്തതു്
ധനുരാശി വരുമ്പോഴോ പൊൻപോലേ നിറമുള്ളതു്. ൪൬

ചെമ്പാതതിൻനിറമാകേണം മകരം വരികിൽ പുനഃ
കുംഭമാകിൽ കറുത്തിട്ടു ശ്യാമം മീനേ നിറം ദൃഢം. ൪൭

മേടംവന്നിട്ടു ചൊവ്വാതാനാദിത്യൻതാനതിൽ പുനഃ
നിൽക്കിൽ പൊന്നെന്നു ചൊല്ലേണം രാശിയാകിലുമാമതു്. ൪൮

ചന്ദ്രനും ശുക്രനും നിൽക്കിൽ പച്ചു പോയതു നിശ്ചയം
വെളുത്തിട്ടും ചുവന്നിട്ടും നിറമുള്ളൊന്നതായതും. ൪൯

ബുധൻതാൻ ശനിതാൻ നിൽക്കിൽ ധാന്യമേതാംപമായതു
എള്ളും പയറുമിത്യാദിയെന്നു നിശ്ചയമാക്കുക. ൫൦

രാഹുവെങ്കിലിരിമ്പത്രേ പോയതെന്നു ധരിക്കണം
ഇടവംവന്നതിൽ ചന്ദ്രൻ ശുക്രനും നിൽക്കിൽ വെള്ളിതാൻ. ൫൧

ആരനാദിത്യനും നിൽക്കിൽ ചുവന്നുള്ളൊന്നു ദ്രവ്യവും
ബുധനും ശനിയും നിൽക്കിൽ കറുത്തോരു പച്ചു ദൃഢം. ൫൨

രാഹുവെങ്കിൽ കറുത്തോരു വസ്തുവായതു നിശ്ചയം
മറ്റേരാശിയിലെല്ലാമേ ഈവണ്ണം ഗ്രഹമൊക്കവേ. ൫൩

നിലകണ്ടിട്ടു ചൊല്ലേണം നിരൂപിച്ചിട്ടു ബുദ്ധിമാൻ
നിറം ചുവന്നു ചൊവ്വായുമാദിത്യനുമതേ പുനഃ. ൫൪

വെളുത്തു ചന്ദ്രനും പിന്നെശ്ശുക്രനും കണ്ടുകൊള്ളുക
വ്യാഴം മഞ്ഞനിറംപോലെ കറുത്തു ശനിതൻനിറം. ൫൫

രാഹുവിന്നും കറുത്തത്രേ മിശ്രംപോൽ ബുധനായതു്
ഇവയോർത്തുനിരൂപിച്ചു വസ്തുചിന്തകളൊക്കവേ. ൫൬

ധാതുപാദികളിലും ചേർത്തു ചരാദികളിലും പുനഃ
യോജിക്കുമാറു ചൊല്ലേണമൌചിത്യത്തിനുതക്കതു്. ൫൭

സ്ഥിരരാശിവന്നു പ്രശ്നമെങ്കിലോ ദ്രവ്യവും പുനഃ
അവിടെത്തന്നെയെന്നു ചൊല്ലാം കള്ളരും തങ്കലുള്ളവർ. ൪൮

രാശി കർക്കടകം പിന്നെ വൃശ്ചികം മീനമെങ്കിലും
ബ്രാഹ്മണൻ കൊണ്ടുപോയെന്നാനുള്ള ലക്ഷണമായതു്. ൪൯

മേഷസിംഹധനുവാകിൽ ക്ഷത്രിയൻ കൊണ്ടുപോയതു്
തുലാം കുംഭം ച മിഥുനം വൈശ്യനെന്നുള്ള ലക്ഷണം. ൫൦

ഇടവം കന്നി മകരം ശൂദ്രൻ കട്ടതു നിശ്ചയം
മേഷസിംഹധനുവെങ്കിൽ കിഴക്കെന്നതു നിശ്ചയം. ൫൧

ഇടവം കന്നി മകരം തെക്കുലക്ഷണമാമതു്
തുലാം കുംഭം ച മിഥുനം പടിഞ്ഞാറുള്ള ലക്ഷണം. ൫൨

മീനം കർക്കടകം പിന്നെ വൃശ്ചികം രാശിയാകിലോ
വടക്കെന്നു ധരിക്കേണം ലക്ഷണങ്ങളിതിങ്ങനെ. ൫൩

ആദിത്യനുദയം ചെയ്കിൽ കിഴക്കെന്നതു നിശ്ചയം
അഗ്നികോണെങ്കിലോ ശുക്രൻ ചൊവ്വ തെക്കാകിൽ നിശ്ചയം. ൫൪

നിരൃതൌ രാഹുവായീടിൽ ദ്രവ്യം പോയി ന സംശയഃ
ശനിയെങ്കിൽ പടിഞ്ഞാറു ചന്ദ്രൻ വായവ്യകോണിലു്. ൫൫

ബുധൻ വടക്കെദിക്കെങ്കിൽ വ്യാഴമീശാനകോണിലും
കവർഗ്ഗമാരനാദിത്യാൽ ചവർഗ്ഗം ശുക്രനാകിലോ. ൫൬

ടവർഗ്ഗം ബുധനാം ഭൌമാൽ തവർഗ്ഗം വ്യാഴമാകിലോ
പവർഗ്ഗം ശനിയെന്നാകിൽ യകാരാദികൾ ചന്ദ്രനു്. ൫൭

ഷകാരാദികളാദിത്യന്നക്ഷരങ്ങളിതിങ്ങനെ
ലഗ്നവും ലഗ്നനാഥനുമവൻ ചെന്നുള്ള രാശിയും. ൫൮

അംശവും ബലവും ചിന്തിച്ചിട്ടു വസ്തുക്കൾ ചൊല്ലുക
അവ്വണ്ണമാറാമേടംകൊണ്ടോർക്കേണം കള്ളരെപ്പുനഃ. ൫൯

ലാഭവ്യയാർത്ഥനാശങ്ങളവയും പതിമാരുമായ്
ശുഭാശുഭങ്ങൾചെയ്യുന്ന ഫലവും നിരൂപിക്കണം. ൬൦

വസ്തുഭേദം കള്ളരേയുമക്ഷരംകൊണ്ടു പേരതും
ദിക്കും ദൂരാന്തികത്വങ്ങൾ മററും ചോദിച്ചതൊക്കവേ. ൬൧

രാശിഭാവസ്വരൂപങ്ങൾ ഗ്രഹത്തിൻേറ സ്വരൂപവും
ഒക്കെക്കൂടെ നിരൂപിച്ചു പിഴവാരാതവണ്ണമേ. ൧൨

ഗുരുഭക്ത്യാ ദേസ്പഷ്ടദേവാനുഗ്രഹംകൊണ്ടുമിങ്ങനെ
മനോഗതിയതോൎത്തിട്ടു ചൊല്ലേണം നഷ്ടമിങ്ങനെ. ൧൩

അൎക്കന്നു മൂപ്പത്തുളരശ്മികളെന്നു കേൾപ്പൂ
ചന്ദ്രന്നു പിന്നെ മനയുക്കകളുണ്ടു രശ്മി
ആരന്നു രശ്മികളൊരെട്ടു ബുധന്നു ഷട്കം
വ്യാഴത്തിനൊൻപതുള ശുക്രനൊരേഴു പിന്നെ. ൧൪

മൂന്നുണ്ടു മന്ദനിഹ രശ്മികളെന്നു കേൾപ്പൂ
രാഹുന്നു രണ്ടു പുനരുണ്ടിഹ രണ്ടു കേതോഃ
രശ്മിപ്രഭാവമറിവോരിതു സംഖ്യകൊൾവൂ
യോജിച്ചവന്ന ഫലമൊപ്പതിനോത്തുകണ്ടു്. ൧൫

പതിമൂന്നാമതിവണ്ണം നഷ്ടപ്രശ്നം പറഞ്ഞിതു.

ഇതി പ്രശ്നസാരേ പതിമൂന്നാമദ്ധ്യായം

സമാപ്തം.

---

## അദ്ധ്യായം ൧൪.

രാശിഭാവഗ്രഹങ്ങൾക്കു ഹോരയിൽ ചൊന്നതൊട്ടു ഞാൻ
ചൊല്ലുന്നേൻ ഭാഷയാ വൃത്തിരൂപേണാന്തവിചിന്തയാ. ൧

കേൾപ്പൂ കാലാഖ്യപുരുഷസ്യാംഗം പന്ത്രണ്ടുരാശികൾ
മുതലശപതി മേടഞ്ഞ നവാംശദ്വാദശാംശവും. ൨

കാലാംഗമിവയെല്ലാമേയെന്നു ചൊല്ലുന്നതേയിനി
വരാംഗം തല മേടന്താനാനനം വൃഷഭം പുനഃ. ൩

ഉരസ്സു മിഥുനംരാശി ഹൃദയം കൎക്കടം പുനഃ
ക്രോഡമെന്നുദരം പിന്നെച്ചിങ്ങംരാശിയതായതു്. ൪

കടിപ്രദേശവും പിന്നെക്കന്നിരാശിയതായത്
നാഭിപ്രദേശസ്യ താഴെ തുലാമെന്നറിവൂ പുനഃ. ൫

വ്യഞ്ജനം വ്യജ്യതേ നേന ലിംഗം വൃശ്ചികമായത്
ഊരുരണ്ടും ധനുരാശി മകരം മുട്ട രണ്ടുമേ. ൬

ജംഘരണ്ടും കുംഭമല്ലോ മീനമംഘ്രിദ്വയം വരും
രാശി പന്ത്രണ്ടുമിവണ്ണമംഗം കാലസ്യ കല്പിതം. ൭

ആറാറംഗങ്ങളാകുന്നു പൂർവാർദ്ധമപരാർദ്ധവും
ജാതകത്തിന്നുമിവണ്ണമാറാറംഗങ്ങൾ സൂചിതം ൮

ചക്രസ്ഥിതങ്ങളെന്നിട്ടു സൂചിതം ഭ്രമണം ദൃഢം
ദേഹത്തിന്നുമതവ്വണ്ണം ഭ്രമിക്കെന്നതു നിശ്ചയം. ൯

നവർക്ഷചരണാഢ്യന്നു ചരിപ്പാൻ സാധനങ്ങളും
രാശിക്ഷേത്രാദിനാമങ്ങളെല്ലാമത്ഥത്തിങ്കൽ വന്നവ. ൧൦

രാശീനാം വസ്തുനിർദ്ദേശം കാട്ടുന്നു പുനരിങ്ങനെ
അന്യോന്യപുച്ഛാഭിമുഖൌ മത്സ്യൌ ദ്വൌ മീനരാശിതാൻ. ൧൧

ഉഭയോദയവും പിന്നെജ്ജലരാശിയതെന്നതും
രത്നാകരതലവും ചൊല്ലിയതുകൊണ്ടെന്ന സംശയഃ. ൧൨

ഘടീരിക്തഘടഃ കക്ഷ്യിൽ പാകശാലാസ്ഥലേ സ്ഥിതഃ
കുംഭസംഭവദേശേ തു കലാലസ്ഥാനമായത്. ൧൩

മനുഷ്യരാശി മിഥുനം ഗദയും വീണയും കരേ
വിവിക്തശയ്യാഗേഹത്തിൽ ക്രീഡിച്ചിട്ടങ്ങിരിപ്പത്. ൧൪

അശ്വത്തിൻ ജഘനം പോലെ വില്ലുള്ളോരു നരൻ ധനു
രാജഗേഹത്തിൽ നില്ക്കുന്നും ധനുവാകുന്ന രാശിതാൻ. ൧൫

മാൻപോലെ മുഖമൊള്ളോരു നക്രം മകരമായത്
സമുദ്രസന്നിധൌ നില്പോൻ കൊമ്പൊള്ളൊരുകാടതിൽ. ൧൬

തുല കൈയിൽ പിടിച്ചുള്ള വാണിയൻ പുരുഷൻ തുലാം
അങ്ങാടിയിലിരിപ്പുള്ളോൻ ക്രയവിക്രയമുള്ളവൻ. ൧൭

കൊള്ളക്കൊടുപ്പാനെല്ലാമേ വച്ചിരിക്കും സ്ഥലം തുലാം
കന്യാസ്ത്രീ പ്ലവഗാ വാമ്യാം സസസ്യദഹനാ പുനഃ. ൧൮

ജലത്തിൻെറ സമീപത്തിൽ ധാന്യമുള്ള പ്രദേശമായ്
വിഹാരസ്ഥാനമായുള്ള കന്നിയാകുന്ന രാശിതാൻ. ൧൯

സ്വനാമസദൃശാശ്ലേഷാ രാശയോ നാത്ര സംശയഃ
വനപ്രദേശമാം മേടമാടല്ലോ പുനരായതും. ൨൦

ഇടവം കാളതാനല്ലോ പകൽ കാട്ടിൽ നടപ്പതും
വിളഭൂമിയിലും കൊള്ളാം രണ്ടിനും ഭേദമുണ്ടെടോ. ൨൧

വെള്ളത്തിൽ സ്ഥിതിയായുള്ള ഞണ്ടു കർക്കടമായതു്
സിംഹന്താൻ ചിങ്ങമാം രാശി കൊടുങ്കാട്ടിലിരിപ്പതും. ൨൨

തേളല്ലോ വൃശ്ചികം രാശി വണ്ടുമുണ്ടുളതന്നിലേ
ഏവം രാശിസ്വരൂപഞ്ച സ്ഥലഞ്ചാപി പ്രദർശിതം. ൨൩

നടേ മേടം ചതുഷ്പാത്തു ചതുഷ്പാത്തിടവം പുനഃ
പിന്നെച്ചിങ്ങം ചതുഷ്പാത്തു മൃഗാശജാലനങ്ങളും. ൨൪

ദ്വിപാത്തു മിഥുനം കന്നി തുലാവും ധനുകുംഭവും
സരീസൃപാസ്തു മകരം വൃശ്ചികം കർക്കിമീനവും. ൨൫

പിന്നെക്കർക്കടകം കന്നി വൃശ്ചികം മകരം തഥാ
മീനമെന്നിവ ചൊല്ലുന്നു ജലരാശികളെന്നിവ. ൨൬

സ്ഥലരാശികൾ മററുള്ളവെന്നു ചൊല്ലുന്നതേ ബുധാഃ
ഇനി ഭാവവിവേകത്തെക്കാട്ടുന്നു തദനന്തരം. ൨൭

വ്യയഭാവം മീനമല്ലോ മേടമാദിതുടങ്ങിയാൽ
അതെടുത്തു നടേ പൂർവ്വജന്മമോർത്തു തുടങ്ങുവാൻ. ൨൮

നഷ്ടജാതകമാപ്പാനുമിശ്ലോകം മൂലമായതു്
ഇഹലോകസുഖം ദുഃഖമഷ്ടമം കഴിവോളവും. ൨൯

ഗ്രഹങ്ങൾക്കമതപ്പണ്ണം സ്ഥിതികണ്ടിട്ടു ചൊല്ലുക
പിന്നെപ്പാരത്രികം പന്ത്രണ്ടോളവും ഗ്രഹരാശികൾ. ൩൦

മേഷാദിരാശി പന്ത്രണ്ടിലേതന്നേരത്തുദിച്ചതു്
അതു ലഗ്നമതാകുന്ന ഭാവമെന്നറിയേണമേ. ൩൧

ലഗ്നാദിഭാവവും പിന്നെത്താതൊട്ടടിയോളവും
മേഷാദിരാശിയെപ്പോലെയറിയേണം വിഭാഗവും. ൩൨

അവന്നവന്ന വെവ്വേറെയാമതും ജന്മഭേദതഃ
അതുകൊണ്ടിരുപത്തേഴു കൂറിട്ടാൽ നാളൊരോന്നതാം. ൩൩

തുറെറട്ടുകാൽകളംഗത്തോലറിയാമെങ്കിലുണ്ടതും
ലഗ്നദ്രേക്കാണംതുടങ്ങിബ്ഭാവം പന്ത്രണ്ടിലും ക്രമാൽ. ൩൪

വരുന്നതു വലത്താദി മണ്ഡലം മൂന്നുവട്ടമാം
ഊർദ്ധ്വമദ്ധ്യാധരാംഗത്തിൽ മുപ്പത്താറിങ്ങനേ വരും. ൩൫

കം ദൃക്ശ്രോത്രനസേത്ര്യാദികൊണ്ടറിഞ്ഞാലുമങ്ങനെ
സൃഷ്ടിസ്ഥിതിശ്ച സംഹാരം ഭാവം നന്നാലു കൂടിയാൽ. ൩൬

മേഷാദിയാകിലോ രാശി നന്നാലാലതുമങ്ങനെ
ലഗ്നാദിഭാവസമ്പത്തു പറയുന്നുണ്ടു കേൾക്കിൽ ഞാൻ. ൩൭

ശരീരമംഗമെപ്പേരും നിറവും സുന്ദരത്വവും
ദേഹശക്തിയുമക്കാര്യവസ്തുനിഷ്ഠശമാത്മവും. ൩൮

ലഗ്നഭാവംകൊണ്ടു വേണം ചൊല്ലുവാനിവയൊക്കവേ
വാഗ്വൈഭവം ധനം ധാന്യം കുടുംബം മുഖമെന്നിവ. ൩൯

രണ്ടാംഭാവംകൊണ്ടു വേണം ചൊല്ലുവാനിവയൊക്കവേ
കൂടെപ്പിറന്നവൈതങ്ങളവർതന്റെ പരാക്രമം. ൪൦

കഴുത്തും കൈകളും മാറും മൂത്ര മൂത്രത്വവും കപലിൽ
മൂന്നാംഭാവംകൊണ്ടു വേണം ചൊല്ലുവാനിവയൊക്കവേ. ൪൧

മാതാവുമില്ലവും ബന്ധുസൗഖ്യവും വെള്ളവും മുല
നാലാമെടംകൊണ്ടു വേണം ചൊല്ലുവാനിവയൊക്കവേ. ൪൨

ആത്മാവും പ്രാണനും ബുദ്ധി മനോഹങ്കാരചിത്തവും
പുത്രരും ശിഷ്യരും ദത്തരുദരത്തിന്ന മേലെടം. ൪൩

അഞ്ചാംഭാവംകൊണ്ടു വേണം ചൊല്ലുവാനിവയൊക്കവേ
രോഗവും ശത്രുവും കള്ളൻ മററനിഷ്ടജനങ്ങളും. ൪൪

മലമൂത്രംകിടക്കുന്ന ദിക്കും നാഭിപ്രദേശവും
ആറാംഭാവംകൊണ്ടു വേണം ചൊല്ലുവാനിവയൊക്കവേ. ൪൫

ഭാര്യാഭർത്താക്കളും കാമം സൌഭാഗ്യസുഖമൊക്കയും
ക്രിയയും ലിംഗയോനിസ്ഥാനങ്ങളും ശുക്ലശോണിതം. ൪൬

ദൃഷ്ടിയും പിന്നെയുഭയംരാശിയെന്നാകിൽ ബാധയും
ഏഴാംഭാവംകൊണ്ടു വേണം ചൊല്ലുവാനിവയൊക്കവേ. ൪൭

ആയുസ്സും മരണം നാശം ദുഃഖം വൈധവ്യമാധിയും
ദുരിതം വൃഷണം പൃഷ്ഠം ഗുദമാന്ത്രപ്രദേശവും. ൪൮

എട്ടാംഭാവംകൊണ്ടു വേണം ചൊല്ലുവാനിവയൊക്കവേ
ധർമ്മം പുണ്യം ധർമ്മദൈവം തപസ്സും ഭാഗ്യവും ഗുരു. ൪൯

അച്ഛനും പുത്രനും സ്ത്രീണാം സ്ഥിരമെന്നാകിൽ ബാധയും
തുടരണ്ടും ഗുണം മററുമിനിയത്തേക്കു സൂചിതം. ൫൦

ഒൻപതാംഭാവമോർത്തിട്ടു ചൊല്ലേണമിവയൊക്കവേ
കർമ്മഭേദങ്ങളെല്ലാമേ കർമ്മാജീവവുമാജ്ഞയും. ൫൧

കാൽമുട്ടുരണ്ടുമിനിമേൽ വരും കർമ്മപ്രവൃത്തിയും
പത്താംഭാവംകൊണ്ടു വേണം ചൊല്ലുവാനിവയൊക്കവേ. ൫൨

വരുന്നജനനം ലാഭം ഫലംവരുവതൊക്കയും
യാത്രയും കാൽവണ്ണരണ്ടും ചരമെന്നാകിൽ ബാധയും. ൫൩

പതിനൊന്നാംഭാവമോർത്തുചൊല്ലേണമിവയൊക്കവേ
മുൻപിൽക്കഴിഞ്ഞജനനമഴിഞ്ഞതഴിയുന്നതും. ൫൪

നാശവും കാൽമണിക്കെട്ടുമുള്ളങ്കാലോളമുള്ളതു്
പന്ത്രണ്ടാംഭാവമോർത്തിട്ടു ചൊല്ലേണമിവയൊക്കവേ. ൫൫

നിലവും പത്രവും ഭക്ഷ്യം ഭോജ്യമുട്ടന്നവൻകറി
മോരാദിയും ചോറുമൊക്കെ കൂടിയുണ്ടോർ നിറഞ്ഞതു്. ൫൬

പറയും കഥയും പോയിക്കിടക്കുന്നിടവും പുനഃ
ലഗ്നാദിഭാവംകൊണ്ടോർത്തു ചൊല്ലേണമിവയൊക്കവേ. ൫൭

ഏതുരാശിയിലെബ്ഭാഗമുദയം ലഗ്നമായതു്
അതാദിരാശിപന്ത്രണ്ടിലബ്ഭാഗം ഭാവമായതു്. ൫൮

അനിഷ്ടഭാവനാഥനും പാപനും നിന്ന ഭാവമോ
നശിക്കും ബലമില്ലെങ്കിൽ തനിക്കും തൻപതിക്കുമേ. ൫൯

താനും തൻപതിയും മററുശുഭന്മാർ ബന്ധുവായതു്
കൂടിനോക്കുന്നഭാവങ്ങൾ മററുള്ള ബലവുണ്ടുലോം. ൬൦

ഉണ്ടെന്നിരിക്കിലോ ഭാവശ്ശുഭം വദ്ധിക്കുമെപ്പോഴും
ഭാവം പന്ത്രണ്ടിനും മദ്ധ്യേ പതിനഞ്ചീത്തു തീയതി. ൬൧

അകലെസ്സന്ധിഭാവത്തിൻ ഫലമില്ലവിടെപ്പുനഃ
കേന്ദ്രാദിപൂർവ്വമദ്ധ്യാന്തകാലത്തു ഫലസിദ്ധികൾ. ൬൨

ത്രികോണബന്ധവും കൊള്ളാം ചതുരശ്രം ഷഡശ്രവും
ശുഭന്മാരെങ്കിലൌചിത്യാൽ ഫലസിദ്ധികൾ ചൊല്ലുക. ൬൩

ഉദയം നാലേഴുപത്താം ഭാവം കേന്ദ്രമതായതു്
ചതുഷ്ടയം കണ്ടകമെന്നതിനെച്ചൊല്ലിനാർ ചിലർ. ൬൪

രണ്ടാംഭാവവുമഞ്ചാമതഷ്ടമം പതിനൊന്നിനും
കൂടെപ്പണപരം പേരാമെന്നതൊന്നു ധരിക്കണം. ൬൫

മൂന്നാററാൻപത്തു പന്ത്രണ്ടാംഭാവമാപോക്ലിമം പുനഃ
ത്രികോണമഞ്ചൊൻപതാംഭാവങ്ങളെന്നും ധരിക്കണം. ൬൬

ചതുരശ്രം നാലുമെട്ടും ഷട്കോണം പുനരോജമാം
ഒന്നുമൂന്നാദിസംഖ്യകളൊററപ്പെട്ടുവരുന്നതു്. ൬൭

ഓജമെന്നും ധരിച്ചാലും യുഗ്മം മറേറവയൊക്കവേ
മേഷാദിരാശിലേതേതു ഷഡ്വർഗ്ഗം ഭാവമെന്നതും. ൬൮

ഭാവനാഥനമോക്കേണം ബന്ധുശത്രുതയും മിഥഃ
എന്നേബലം ധരിക്കാവൂ ചൊല്ലുന്നുണ്ടതുമിങ്ങനെ. ൬൯

മേടവും മിഥുനം ചിങ്ങം തുലാവും ധനു കുംഭവും
വിഷമം പുരുഷൻ ക്രൂരമോജമെന്നിവയാറുമാം. ൭൦

ഇടവം വൃശ്ചികം കക്കി മകരം കന്നി മീനവും
സമം സ്ത്രീസൌമ്യവും യുഗ്മരാശിയെന്നിവയാറുമാം. ൭൧

മേടവും മകരം തൌലി കക്കിയും ചരരാശികൾ
മേഷകേന്ദ്രമിതാകുന്നതെന്നറിഞ്ഞാലുമേ പുനഃ. ൭൨

ചിങ്ങവും വൃശ്ചികം കുംഭമിടവം സ്ഥിരരാശികൾ
ധനു മീനം മിഥുനവും കന്നിയുഭയങ്ങളാം. ൭൩

രാശിത്രികോണമാകുന്നു മേടം ചിങ്ങം ധനു നടേ
ഇടവം കന്നി മകരം മിഥുനം തുലാ കുംഭവും. ൭൪

കർക്കിവൃശ്ചികമീനങ്ങളേവം രാശിത്രികോണമാം
കൃതത്രേതാ ദ്വാപരവും കലിയും യുഗമിങ്ങനെ. ൧൫

ഋഗ്യജുസ്സാമവും പിന്നെയഥർവ്വം വേദമിങ്ങനെ
വർണ്ണവും ദിക്കു നിറവും നഷ്ടത്തിൽ ചൊന്നപോലെയാം. ൧൬

രാശിഭേദമിതീവണ്ണം പിന്നെഷ്ഷഡ്വർഗ്ഗമായത്
ക്ഷേത്രം നവാംശകം പിന്നെ ദ്വാദശാംശകവും പുനഃ. ൧൭

ത്ര്യംശം ദ്രേക്കാണമതുപോൽ ദ്വ്യംശം ഹോരയിതെന്നുപേർ
ത്രിംശാംശകവുമെന്നുണ്ടു പിന്നെ വർഗ്ഗങ്ങളാറിവ. ൧൮

ഒരേരാശീൽവരുന്നൊന്നു പ്രഭേദമാറുമുണ്ടെടോ
ചതുരംശം ഷഡംശഞ്ച വേദവേദാംഗമായത്. ൧൯

സപ്താംശം വർഗ്ഗചിന്തക്കു ചൊല്ലി പദ്ധതികാരനും
കക്ഷ്യാപ്രസ്താരവും പിന്നെയഷ്ടവർഗ്ഗഫലത്തിനും. ൨൦

അഷ്ടാംശമോ ചൊല്ലിയല്ലോ ദശാംശം ദശവായുവാം
ഏകാദശേന്ദ്രിയങ്ങൾക്കു ചൊല്ലാമേകാദശാംശകം. ൨൧

ത്രിംശാംശകം മുപ്പതായിട്ടതോ മുൻപിൽ പറഞ്ഞത്
ദ്രേക്കാണരാശിവേണ്ടുമ്പോൾ ഷട്ത്രിംശാംശകമൊക്കുമേ. ൨൨

നവാംശകനവാംശത്തിന്നെമ്പത്തൊന്നാലിതൊന്നതും
നവാംശദ്വാദശാംശത്തിൽ നൂറെറട്ടംശകമൊക്കുമേ. ൨൩

ദ്വാദശാംശദ്വാദശാംശം നൂററിനാല്പത്തുനാലുള്ള
നാളിനു പന്തിരണ്ടാമ്പോളിരുപത്തേഴവസ്ഥയാം. ൨൪

വേലയെപ്പത്തൊന്നതല്ലി, നൂററിമുപ്പത്തുമഞ്ചുമാം
ക്രിയയെന്നുമറിഞ്ഞാലുമംശാംശം സംഖ്യയില്ലെടോ. ൨൫

എന്നാൽ ഷഡ്വർഗ്ഗമതിനു പ്രാമാണ്യം പെരികൊണ്ടെടോ
ഒരുരാശീലിപ്പറഞ്ഞതെന്നാൽ മററുള്ളതോ പുനഃ. ൨൬

പന്ത്രണ്ടിനാൽ പെരുക്കുമ്പോൾ വരുമല്ലോ പറഞ്ഞതാ
ഇതൊക്കെയോർപ്പാനാൾക്കാനും കാലമുണ്ടോ വരുന്നിത്. ൨൭

അതിൽ ഷഡ്വർഗ്ഗം പ്രധാനമെന്നാകൊള്ളുവതെടോ।
അതിലുമേകം നവാംശംപോലെവേറെച്ചിന്തിക്കിൽ വേണ്ടതും. ൨൮

സൂൎയ്യാദിഗ്രഹമേഴായിട്ടാധിപത്യമിതിന്നെടോ
ചന്ദ്രപാതൻ രാഹുവൊന്നുകൂട്ടി മെഹൂൎത്തവാദികാം. ൮൯

അഷ്ടഗ്രഹങ്ങളെന്നല്ലോ ചൊല്ലീ ഞായം ഗണിപ്പതും
രാഹുൎവെന്റ സപ്തമം കേതുവൊന്നുകൂട്ടീട്ടനന്തരം. ൯൦

നക്ഷത്രജാതകാദീങ്കൽ ഗ്രഹമൊൻപതു ചൊല്ലിനാർ
പ്രശ്നവാദികളോരോരോ സംപ്രദായവിശേഷതഃ. ൯൧

ഗ്രഹങ്ങൾ പലവുണ്ടല്ലോ പറയുന്നു പദേശമായ്
ദേശഭേദം എന്നു ചൊല്ലീയാൎയ്യാസപ്തതികാരനും. ൯൨

ഇതിൽതന്നേ പ്രകാരങ്ങൾ പലവും ചൊല്ലിയില്ലയോ
പഞ്ചസിദ്ധാന്തഭേദത്താലഞ്ചുജാതി വരുന്നവ. ൯൩

സ്ഥൂലഗ്രഹങ്ങളെന്നേപേർ ഗണിച്ചിട്ടൊത്തുകാണ്കിലും
ജ്യോതിൎഗ്ഗ്രഹങ്ങളാകുന്നതെന്നു ചൊല്ലാമിതൊൻപതും. ൯൪

പ്രാണഗ്രഹങ്ങളായിട്ടും സൂക്ഷ്മഗ്രഹമതാകിയും
യാമഗ്രഹങ്ങളായിട്ടും ഹോരാഗ്രഹമതാകിയും. ൯൫

നാലുജാതി നടേ ചൊല്ലാം നാഴികക്ക വരുന്നതു്
ഒൻപതിതഞ്ചുമാകുമ്പോൾ നാല്പത്തഞ്ചിവയൊക്കുമേ. ൯൬

ഗുളികൻ ശനിതൻപുത്രൻ യമകണ്ടകനെന്നതു്
വ്യാഴത്തിങ്കൽ വരും ബന്ധം ചൊവ്വക്കൊരുവനുണ്ടെടോ. ൯൭

അവനദ്ധപ്രഹാരന്താൻ ഗുളികാദികൾ മൂന്നിവ
യാമഗ്രഹങ്ങളാകുന്നതിവയും നിശ്ചയം പുനഃ. ൯൮

ദേഹപ്രാണങ്ങളും കാലൻ മൃത്യുവും നാലിതിങ്ങനെ
ധൂമാദികളതഞ്ചുണ്ടു കമ്പോല്ലാദികൾ നാലുള. ൯൯

ഇവയൊൻപതുമാദിത്യഭേദാൽ നാല്പതുമഞ്ചുമാം
സപ്തദോഷങ്ങളും പിന്നെ നവദോഷങ്ങളും പുനഃ. ൧൦൦

ചന്ദ്രാൎക്കയോൎന്നാൾക്കൊത്തവണ്ണം വരികയും ദൃഢം
എണ്ണുതുണ്ടെന്നു ചൊല്ലാമേയതുമഞ്ചുപ്രകാരമായ്. ൧൦൧

സ്ഥാനാദികളനേകങ്ങളുണ്ടതും സംഖ്യയില്ലെടോ
എന്നാൽ കാലാംഗമാകുന്ന രാശീപാതമപ്രഭേദമായ്. ൧൦൨

സഞ്ചരിക്കുന്ന സൂൎയ്യാദിഗ്രഹമേറെ പ്രധാനമാം
ഗ്രഹമെന്നതുചൊല്ലുമ്പോൾ നല്ലരല്ലാരുമേ ദൃഢം ൨൦൩

വ്യാഴവും ശുക്രനും ചന്ദ്രൻ ബുധനും നാലിതും പുനഃ
ശുഭഗ്രഹങ്ങളെന്നല്ലോ ചൊല്ലു ശുഭരതായതും. ൨൦൪

ആദിത്യൻ ക്രൂരനാകുമ്പോൾ ജന്തുക്കൾക്കു സഹിക്കുമോ
അപ്പോളവന്നു പാപത്വം ചൊല്ലും ജ്യോതിഷവാദികൾ. ൨൦൫

ദേഹപ്രാണങ്ങളേ നല്ല മറവുള്ളതിലതെന്നിയേ
സാക്ഷാൽ പാപികളത്രല്ലോ ഗ്രഹങ്ങളവയൊക്കെയും. ൨൦൬

സപ്തഗ്രഹങ്ങളും പിന്നെ ഷഡ്വർഗ്ഗങ്ങളുമെന്നതിൽ
ആശ്രയാശ്രിതവീൎയ്യത്തെ നിരൂപിക്കേണമിങ്ങനെ. ൨൦൭

ചൊവ്വാക്ഷേത്രം മേഷരാശിയിടവം ശുക്രനുള്ളതു്
ബുധനു മിഥുനംതാനും ചന്ദ്രൻ കൎക്കടകത്തിനു്. ൨൦൮

ചിങ്ങമാദിത്യനുള്ളൊന്നു കന്നിയും ബുധനുള്ളതേ
ശുക്രനുള്ളു തുലാം പിന്നെച്ചൊവ്വാക്കുള്ളതു വൃശ്ചികം. ൨൦൯

ധനുരാശി ഗുരുക്ഷേത്രം മകരം മന്ദനുള്ളതു്
കുംഭവും മന്ദനുള്ളതേ മീനം വ്യാഴത്തിനുള്ളതു്. ൨൧൦

മേഷാദിക്ഷേത്രനാഥന്മാരീവണ്ണമറിയേണമേ
നവാംശദ്വാദശാംശങ്ങളതും മേഷാദിയാകയാൽ. ൨൧൧

അതിനുമിവർതന്നല്ലോ നാഥന്മാരായതും ദൃഢം
നവാംശകമിനിക്കേൾപ്പൂ ചൊല്ലുന്നതിനിയിങ്ങനെ. ൨൧൨

മേടംകൊണ്ടൊൻപതാംശിച്ചാലൊരംശം മേടമാം നടേ
ഇടവംമുതലായെട്ടും ക്രമാദംശങ്ങൾ പേരതാം. ൨൧൩

ഇടവംകൊണ്ടൊൻപതാമ്പോൾ മകരന്താൻ തുടങ്ങിയാൽ
മിഥുനത്തോളവും ചെല്ലും നവാംശകമനന്തരം. ൨൧൪

കൎക്കടത്തിന്നൊൻപതംശം കൎക്കിതന്നെ തുടങ്ങിയാൽ
മീനംകഴിവോളം ചെല്ലും നവാംശകമിതിങ്ങനെ. ൨൧൫

ചിങ്ങത്തിനും മേടമാദി ധനുവിനുമതേ പുനഃ
കന്നിക്കും മകരത്തിനും മകരംതന്നെയാദിയാം. ൨൧൬

തുലാകുംഭങ്ങളിൽ ഭാഗം തുലാമാദി തുടങ്ങുക
വൃശ്ചികം മീനമാംപോഴും കൎക്കടം മുൻപിലായതു്. ൨൧൭

വേണ്ടുംരാശിത്രികോണത്തിൽ ചരരാശിയതാദിയായ്
വരുമത്രേ നവാംശങ്ങളെന്നറിഞ്ഞാലുമേ ദ്രുതം. ൧൧൮

ഒരു രാശിക്കുടൻ മുപ്പതല്ലോ തീയതിയായതും
ഒൻപതായൊന്നുവേണ്ടുമ്പോൾ പത്തിൽ മൂന്നൊന്നകപ്പെട്ടും.
[൧൧൯

അതു തീയതി മൂന്നല്ലോ ഇലി താഴത്തിരുപതാം
നരാംഗമെന്നു പേർ കൊള്ളാമിലിയാദി പെരുക്കമാം. ൧൨൦

അംശവാക്യങ്ങൾ ചൊല്ലാമേ ക്രമംതീർന്നു വാങ്ങുവാൻ
നരാംഗോനം നഭ്രതോനം ജ്ഞാനീ നിത്യം നരാനയം. ൧൨൧

നഭസ്സുത്യം ജ്ഞാനി! നരോ നരഗാത്രം നഭശ്ചരം
ഒൻപത മതിനോ രാശിതികഞ്ഞീടും ന സംശയഃ. ൧൨൨

ദ്വാദശാംശകമാകുന്നു രണ്ടരച്ചീതു തീയതി
മേടംരാശിക്കു മേഷാംശം നടേത്തേ ദ്വാദശാംശകം. ൧൨൩

പിന്നെ ക്രമാൽ കണ്ടുകൊൾക മീനത്തോളമിതിങ്ങനെ
ഇടവംരാശിയെന്നാമ്പോളിടവക്കാൽ തുടങ്ങണം. ൧൨൪

മിഥുനത്തിൽ നടേത്തേതു മിഥുനക്കാലിതിങ്ങനെ
ക്ഷേത്രരാശിതുടങ്ങീട്ടു ക്രമത്താൽ കണ്ടുകൊള്ളുക. ൧൨൫

ചരരാശ്യാദിയായല്ല ദ്വാദശാംശകലക്ഷണം
എല്ലാററിനും മേടമാദിയെന്നുമല്ലിതു ലക്ഷണം. ൧൨൬

രാശിയേതെന്നതുകേന്നു ക്രമത്താൽ ദ്വാദശാംശകം
ആധിപത്യവുമവ്വണ്ണം കണ്ടുകൊൾകതിനാദരാൽ. ൧൨൭

രാശിൽ മൂന്നൊന്നു ദ്രേക്കാണം പതുപ്പത്തീതു തീയതി
ഹോരയോ രാശിയിൽ പാതി പതിനഞ്ചീതു തീയതി. ൧൨൮

ദ്രേക്കാണനാഥാനറിവാനുപായം
പന്ത്രണ്ടുരാശിക്കുമിവണ്ണമോൎപ്പൂ
ദ്രേക്കാണമാംപോഴുടയോൻ നടേതി-
ന്നഞ്ചാമവൻ പിന്നയതൊൻപതാമൻ. ൧൨൯

ഓജത്തിലാദിത്യനു പൂൎവ്വമൎദ്ധം
ചന്ദ്രന്നു പിന്നേതു വരുന്നതൎദ്ധം
യുഗ്മത്തിലാദ്യൎദ്ധമിതിന്ദുവിന്നും
പിന്നേതു സൂൎയ്യന്നുവരുന്നതൎദ്ധം. ൧൩൦

ഹോരാധിപത്യങ്ങളിവർതന്നെ
യിപ്പോളൊന്നറിയണം ക്രമമോത്രകൊണ്ടു
ഭൌമാദിയെന്നോർക്കമതാധിപത്യം
ത്രിംശാംശകത്തിന്നവർതന്നെയുള്ളൂ. ൧൩൧

മേഷാദിയോജങ്ങളിൽ മുൻപിലഞ്ചും
ചൊവ്വാക്ക പിന്നേതു ശനിക്കിതഞ്ചും
വ്യാഴത്തിനെട്ടും ബുധനേഴു ശുക്ര-
നഞ്ചിങ്ങനേ തീരതി മുപ്പതിന്നും. ൧൩൨

യുഗ്മങ്ങളിൽ ശുക്രനു മുൻപിലഞ്ചും
പിന്നേതിലേഴും ബുധനെട്ടു വ്യാഴം
പിന്നെശ്ശനിക്കഞ്ചുടനഞ്ചു ചൊവ്വ-
ക്കെന്നിങ്ങനേ തീരതി മുപ്പതിന്നും. ൧൩൩

ക്ഷേത്രാദിയേതേതുടനേവനുള്ളു-
വെന്നാലവന്നുള്ളതു വർഗ്ഗമെന്നാൽ
ഷഡ്വർഗ്ഗമേവം ഗ്രഹഭാവനാഥ-
സ്ഥിതികളെച്ചൊല്ലുന്നു ബലാബലങ്ങൾ. ൧൩൪

രാശിയും നാളുമൊരുമിച്ചുവരുന്നു കർക്കടേ നടേ
പിന്നെ വൃശ്ചികരാശിലും മീനത്തിലുമതും പുനഃ. ൧൩൫

ഇരുപത്തേഴുനാളുകളുള്ള കാൽ നൂറെറട്ടകൾ കൊണ്ടിത്
രാശിയൊന്നൊൻപതിന്നുണ്ടാം മുപ്പത്താറിന്നു നാലവ. ൧൩൬

നന്നാലുരാശിതികയുമ്പോളോ നാളും മുഴുത്തുപോം
നടേയായിറിയം കേട്ട രേവതി നാളതായത്. ൧൩൭

അശ്വതിക്കും മകത്തിന്നും മൂലത്തിന്നുമകപ്പെടും
ഗണ്ഡാന്തമിവയാറിന്നും നാഴികപ്പെടുമേ ദ്വയം. ൧൩൮

രാശി പന്ത്രണ്ടിനുണ്ടല്ലോ ചതുർവിംശതിഹോരകൾ
മുപ്പത്താറുണ്ടു ദ്രേക്കാണമദ്ധ്യം മൂന്നൊന്നുമാകയാൽ. ൧൩൯

പന്തിരൊൻപതു നൂറെറട്ടു നവാംശകമകപ്പെടും
ഷോഡശാംശകമാംപോളോ നൂററിനാല്പത്തിനാലവ. ൧൪൦

ഈരാറുരാശിലഞ്ചുഞ്ചിതുണ്ടാമറുപതിങ്ങനെ
ത്രിംശാംശകം പിന്നെ രാശിതന്നല്ലോ ക്ഷേത്രമായത്. ൧൪൧

ഷഡ്വർഗ്ഗത്തിൻ സ്വരൂപത്തെഗ്രഹിക്കേണമിതിങ്ങനെ
ഷഡ്വർഗ്ഗത്തിന്നു വേദാംഗതത്തെക്കാട്ടുന്നതേറിനി. ൧൪൨

വേദസ്യ ഹോരാവക്ത്രം സ്യാദ് ദ്രേക്കാണം പാദമായതു്
നവാംശകം പാണിയുഗ്മം ചക്ഷുസ്ത്രിംശാംശകന്തഥാ. ൧൪൩

നാസാപുടം ദ്വാദശാംശം ശ്രവണം ക്ഷേത്രമായതു്
ഹോരയെന്നതു ലഗ്നത്തെച്ചൊല്ലാമെന്നും ധരിക്കണം. ൧൪൪

രാശിയിൽപാതിയും ഹോരയെന്നുചൊല്ലും ധരിക്കതു്
ലഗ്നത്തിനുണ്ടു ദേഹത്വമതുകൊണ്ടിതു സൂചിതം. ൧൪൫

പുരുഷേണ സമാനസീനാ പ്രകൃതിസ്സേന സൂചിതാ
വേദാംഗം വേണമെന്നാകിലേഴരച്ചീതു തീയതി. ൧൪൬

രാശ്യാദികേന്ദ്രനാഥന്മാരതിന്നധിപരായതും
രാശ്യാദ്യോജങ്ങൾ ഷട്കോണമതിന്നധിപരായതു്. ൧൪൭

ഷഡംശങ്ങൾക്ക വേദാംഗമാറുമങ്ങറിയേണ്ടുകിൽ
സപ്താംശം തത്കലിത്ര്യാദി മേഷാദ്യോജങ്ങളിൽ ക്രമാൽ. ൧൪൮

തങ്കൽനിന്നേഴാളും രാശിനാഥന്മാർ നാഥരായതും
യുഗ്മങ്ങൾക്കേഴിൽനിന്നാദിതങ്കലോളും ക്രമാൽ പുനഃ. ൧൪൯

രാശീശരധിപന്മാരാമെന്നിവണ്ണം ധരിക്കണം
മഞ്ചാദികൾ ക്രമത്താലേ കക്ഷ്യായാഷ്ടാംശമെങ്കിലോ. ൧൫൦

ഈവണ്ണം മററുമംശങ്ങൾ വരുന്നതിനിതൊക്കവേ
സൂക്ഷ്മാതിസൂക്ഷ്മഭേദേന ചൊല്ലിക്കൊൾകാധിപത്യവും. ൧൫൧

നവാംശകസ്ഫുടം വേണ്ടിൽ പെരുക്കുകവൊക്കെയൊൻപതിൽ
സ്ഥാനമാണൈഃ കരേറവുമ്പോൾ വരുമംശസ്ഫുടം തദാ. ൧൫൨

ഇച്ചീലരുപതാം മുപ്പതല്ലോ തീയതി രാശയോ
പന്ത്രണ്ടും തികയും സംഖ്യ സ്ഥാനമാനങ്ങളായതു്. ൧൫൩

ദ്വാദശാംശസ്ഫുടം വേണ്ടിൽ രാശിയൊന്നിൽ പെരുക്കക
നടേത്ത രാശിതന്നേ താൻ വച്ചുവിരെന്നതത്ഥമാം. ൧൫൪

തീയതിവിലിയും പന്നൊപ്പതിരണ്ടിൽ പെരുക്കിയാൽ
സ്ഥാനമാനാൽ കരേററീട്ടു നടേത്തേ രാശിചേർത്തതോ. ൧൫൫

ദ്വാദശാംശസ്ഫുടമതെന്നറിയേണം ന സംശയഃ
സ്ഫുടം മൂന്നിൽ പെരുക്കുമ്പോൾ ദ്രേക്കാണം സ്ഫുടമായ്വരും. ൧൧൬

അതു പന്ത്രണ്ടിൽ പെരുക്കി രാശ്യാദികളെയൊക്കവേ
കരേററിവന്നാൽ ദ്രേക്കാണരാശിസ്ഫുടമതായതു്. ൧൧൭

പിന്നെയും മേഷാദ്യേക ദ്രേക്കാണസ്ഫുടം യുക്ത്യാ വരുത്തുവാൻ
സ്ഫുടംവെച്ചാൽ രാശിയൊന്നിൽ ഗുണിച്ചാലതുതന്നെയാം. ൧൧൮

പിന്നെത്തീയതിയിൽ സംഖ്യ ദശസ്ഥാനത്തിലുള്ളതു്
പന്തിരണ്ടിൽ പെരുക്കേണം പിന്നെത്തീയതിയുള്ളതു്. ൧൧൯

ഇലിയും മൂന്നുകൊണ്ടപ്പോൾ പെരുക്കീട്ടു കരേററുക
ദ്രേക്കാണാധിപരാശികൾ ചെന്നിരിക്കും ന സംശയഃ. ൧൨൦

ഹോരാസ്ഫുടം വരുത്തേണ്ടിലൊക്കെയാറിൽ പെരുക്കുക
ദക്ഷിണായനമിന്ദുന്നുമുത്തരായണമർക്കനും. ൧൨൧

വരും രാശികളായിട്ടു ഹോരാസ്ഫുടമിതിങ്ങനെ
കർക്കടം യുഗ്മമാകുമ്പോൾ ചന്ദ്രൻ യുഗ്മേഷു മുൻപനാം. ൧൨൨

ചിങ്ങമോജമതാമ്പോൾ സൂര്യനോജത്തിൽ മുൻപനാം
ത്രിംശാംശകവുമഗ്ന്യോജയുഗ്മവിശേഷതഃ. ൧൨൩

മേടം കുംഭം ധനുവതും മിഥുനം തൌലിയും ക്രമാൽ
ത്രിംശാംശരാശി ചൊല്ലേണ്ടിലോജത്തിലിവയഞ്ചുമാം. ൧൨൪

ഇടവം കന്നിയും മീനം മകരം വൃശ്ചികം ക്രമാൽ
യുഗ്മത്തിൽ ത്രിംശാംശരാശി ചൊല്ലേണ്ടുകിലിതിങ്ങനെ. ൧൨൫

രാശിഭേദം ഭാവഭേദം ഷഡ്വർഗ്ഗത്തിൻവിശേഷവും
സ്വരൂപത്തെയറിഞ്ഞിട്ടു വിധിക്കേണം ശുഭാശുഭം. ൧൨൬

യോ യോ ഭാവസ്സ്വാമിദൃഷ്ടോ യുതോ വാ
സൌമ്യൈർവ്വാ സ്യാത്തസ്യതസ്യാഭിവൃദ്ധിഃ
പാപൈരേവം തസ്യ ഭാവസ്യ ഹാനി-
ർന്നിർദ്ദേഷ്ടവ്യാ ജന്മിനാം പൃച്ഛതാം വാ. ൧൨൭

മൃത്യ്വാദിഭാവനാഥാ
സ്സ്വർക്ഷാൽ ഷഷ്ഠാഷ്ടരിഃഫഗാ നേഷ്ടാഃ

ക്രേന്ദ്രസ്ഥാതിബലാസ്സ്യു-
ർമ്മദ്ധ്യബലാഃ പണപരാശ്രിതാ ജ്ഞേയാഃ. ഫന്നവു

ആപോക്ലിമഗാസ്സർവേ
ഹീനബലാ രാശയഃ കഥിതാഃ
കേന്ദ്രപണപരാപോക്ലിമസ്ഥാ
ദ്വിപദചതുഷ്പദകീടകാ ബലിഷ്ഠാഃ. ഫന്നൻ

രാശിഭാവസ്വരൂപങ്ങൾ പതിനാലാമതിങ്ങനെ
ഷഡ്വർഗ്ഗവും ചൊല്ലിയെന്നു ധരിച്ചിട്ടുപദേശമാം. ഫ൧൦

ഇതി പ്രശ്നസാരേ പതിനാലാമദ്ധ്യായം

സമാപ്തം.

---

അദ്ധ്യായം ഫ൫.

ഗ്രഹസ്വരൂപമൊട്ടിപ്പോൾ ചൊല്ലുന്നിനിയനന്തരം
നാളെക്കിടന്നകാലത്തിന്നംശമാകുന്ന രാശിഷു. ഫ

നിൾക്കംഗ്രഹങ്ങളെക്കൊണ്ടു നിരൂപിക്കേണമിങ്ങനെ
ആത്മദേഹമനസ്സാദികൾക്കുള്ള ഗുണമോക്കണം. വ

അതിനിപ്പുണ്ണമംഗത്വം രാശികൾക്ക ... രണ്ടത്തും
ആത്മത്വാദിഗ്രഹങ്ങൾക്കും ചൊല്ലിയെന്നു നിർണ്ണയം. ന

അവിശേഷഭേദേന നിൽക്കുന്ന കാലാംഗങ്ങളു രാശികൾ
അവററിലൊന്നിലെപ്പോഴോ ജനിച്ചു കാലമേതതു്. ർ

കാലാംഗാനി നടേ ചൊല്ലിക്കാലാത്മാവെന്നു പിന്നെയും
ചൊല്ലീതേ ഹോരയിൽ ജാതകങ്ങൾ കണ്ടറിവാനിതു്. ൫

മരിപ്പോനോ ഇരിപ്പോനോ ദുഃഖമോ സുഖമോ ഇനി
എന്നിഗ്രഹങ്ങളെക്കൊണ്ടും രാശികൊണ്ടും ധരിക്കണം. ൬

ആത്മാവാദിഗ്രഹങ്ങൾക്ക ബലമുണ്ടെങ്കിലോ ബലം
ഉണ്ടെന്നു ധരിച്ചാലുമില്ലെങ്കിലവനും നാറി. ൭

അതുതന്നെ കുറിച്ചിട്ടു പിന്നെച്ചൊല്ലിയതിങ്ങനെ
"ആത്മാദയോ ഗഗനഗൈർബ്ബലിഭിർബ്ബലവത്തരാഃ. ൮

ദുർബ്ബലൈർദ്ദുർബ്ബലാ ജ്ഞേയാ വിപരീതം ശനേഃ സ്മൃതം"
ശനിക്ക ബലമുണ്ടെങ്കിൽ ദുഃഖമില്ലെന്നുമോക്കണം. ൯

ബലമില്ലെങ്കിലോ ദുഃഖം ദിനേശാത്മജനേകമേ
മേടംതുടങ്ങിയാലഞ്ചാംരാശിക്കധിപനായവൻ. ൧൦

ആത്മാവെന്നുമറിഞ്ഞാലുമാദിത്യൻതാനമേയതു്
വൃശ്ചികാദി വ്യുൽക്രമേണ കർക്കടഃ പഞ്ചമഃ സ്മൃതഃ. ൧൧

അവന്നധിപനാം ചന്ദ്രൻ മനസ്സെന്നുപറഞ്ഞതും
മനശ്ശരീരങ്ങളിലോ നശ്വരത്വം ന ദൃശ്യതേ. ൧൨

കർക്ക്യാദിവ്യുൽക്രമംചെന്നാലാറോളം മോഹരാശികൾ
സിംഹാദിഷൾക്കമോ പിന്നെ ജ്ഞാനരാശികളായവ. ൧൩

സിംഹാദിവൃശ്ചികം വെച്ചു കർക്കടാദ്യുൽക്രമാദജം
അവരണ്ടിന്നുമധിപനംഗാരകനതായതും. ൧൪

അവൻ മേടത്തിലും നില്ക്കിൽ മോഹപ്രദനവൻ ദൃഢം
ഗൃഹേഷു ധനധാന്യാദി സംഗ്രഹിപ്പിക്കുമേയവൻ. ൧൫

വൃശ്ചികത്തിലവൻ നില്ക്കിൽ ജ്ഞാനപ്രദനവൻ ദൃഢം
ഭവസംഗനിവൃത്ത്യാദിചെയ്യിപ്പോനെന്നതും ദൃഢം. ൧൬

ഇവർക്കു കന്നി മിഥുനം വക്കത്തിൽ ബുധൻ പതി
'ജ്ഞോ വാക്'സ്സെന്നതിവണ്ണമറിയേണം ന സംശയഃ ൧൭

'ജീവോ ജ്ഞാനസുഖേ' എന്നു സിംഹാദഞ്ചാമിരാശിയും
കർക്കടാന്മീനവും വ്യാഴക്ഷേത്രമായിട്ടിരിക്കയാൽ. ൧൮

ജ്ഞാനവും സുഖവും ജീവനെന്നതൊന്നു ധരിക്കണം
ശുക്രൻ കർക്കടകാൽ നാലാമേടത്തിന്നധിപോ ദൃഢം. ൧൯

സിംഹാൽ നാലാമിടത്തിൻെറയേഴാമേടത്തിനും സിതൻ
സിതൻ മദനനെന്നുള്ളതിന്നിവണ്ണമതോർക്കണം. ൨൦

ഷഷ്ഠംതുടങ്ങിനേരേയും വ്യുൽക്രമേണ ഹി കർക്കടാൽ
ആറാമിടത്തിന്നധിപനാകയാൽ ദുഃഖദൻ ശനി. ൨൧

ജ്ഞാനമാകുന്നതോ സൂര്യൻ രാജാവാകയുമുണ്ടവൻ
മോഹമാകുന്നതോ ചന്ദ്രൻ രാജാവാകയുമുണ്ടവൻ. ൨൨

ആരന്നേതാവധിപനിന്നാലാമേടത്തിനാകയാൽ
ക്രമേണ കുംഭാന്മകരാദ്വ്യുൽക്രമേണ ഹി പഞ്ചമം. ൨൩

അധിപത്വമവന്നാക കുമാരൻ ബുധനെന്നതു്
സിംഹാദഞ്ചാമിടത്തിന്റെയധിപൻ വ്യാഴമാകയാൽ. ൨൪

ബുദ്ധിയാംസചിവൻ വ്യാഴമെന്നതൊന്നിനിയും പുനഃ
ദാനവന്മാരുടേ പൂജ്യൻ മൂന്നാമേടത്തിനാകയാൽ. ൨൫

പരാക്രമേണ സചിവത്വം സിതന്നമകപ്പെട്ടും
ഷഷ്ഠാധിപത്വമുണ്ടാക പ്രേഷ്യത്വം ശനിയായതു്. ൨൬

ആദിത്യനാത്മവിതിലിന്ദു മനസ്സിതിൽതാൻ
സത്വത്തിനാരനിതിൽ വാക്കിനിതിൽ ബുധൻ താൻ
വ്യാഴം വരുത്തുവത്തു ജ്ഞാനസുഖങ്ങളെല്ലാം
കാമോ ഹി വെള്ളി ശനിയാവതു ദുഃഖമത്രേ. ൨൭

രാജത്വമുള്ളിതു രവിക്കടനിന്ദുവിന്നും
നേതൃത്വമാരന്ന ബുധന്ന കുമാരഭാവം
ദേവേഡ്യന്നും സിതന്നമോ സചിവത്വമല്ലോ
പ്രേഷ്യത്വമുള്ളതതിലക്കസുതന്നു തന്നിക്കേ. ൨൮

പകലോൻ ഭൂമിജൻ വ്യാഴം മൂന്നും പുംഗ്രഹമായതു്
ചന്ദ്രനും ശുക്രനും പിന്നെ സ്ത്രീഗ്രഹങ്ങളിവണ്ടിവ. ൨൯

നപുംസകഗ്രഹം രണ്ടു സൌരിയും സൌമ്യനും ദ്ധ്രുവം
ചന്ദ്രനും വ്യാഴവും പിന്നെബ്ബുധനാം ശുക്രനും തഥാ. ൩൦

ശുഭഗ്രഹങ്ങളിവയെന്നറിയേണം വിശേഷതഃ
ക്രൂരനാദിത്യനാരപിന്നെപ്പാപന്മാർ ശേഷമുള്ളവർ. ൩൧

ശനിയും ബുധനും പക്ഷിസമാനങ്ങൾ ഗ്രഹങ്ങളിൽ
സരീസൃപഗ്രഹം ചന്ദ്രനെന്നു ചൊല്ലുന്നതേ ബുധാഃ. ൩൨

വ്യാഴവും ശുക്രനും പിന്നെ ദ്വിപാത്തുകൾ ഗ്രഹങ്ങളിൽ
ചതുഷ്പാത്തുകളായുള്ളവാരനും പുനരക്കനും. ൩൩

ആകാശഗ്രഹമായുള്ള വ്യാഴവും ശുക്രനും നടേ
ബുധനും ചന്ദ്രനും മദ്ധ്യപ്രദേശത്തിൽ വസിപ്പവർ. ൩൪

ആദിത്യനാരനും മന്ദരാഹുകേതുക്കളും പുനഃ
ഭൂമിഗ്രഹങ്ങളായുള്ളവെന്നീവണ്ണം ധരിക്കണം. ൩൫

ആരനാദിത്യന്മാം വഹ്നി ബുധൻ പൃഥിവിയായത്
ചന്ദ്രനും ശുക്രനും വെള്ളമാകാശം വ്യാഴമെന്നതും. ൩൬

വായുതാൻ ശനിയാകുന്നതീവണ്ണം പഞ്ചഭൂതികൾ
ബുധൻ ഘ്രാണാധിപനിതിൽ ശുക്രനോ രസനാധിപൻ. ൩൭

നയനാധിപനോ ചൊവ്വ മന്ദൻ ത്വഗധിപൻ ദൃഢം
ശ്രവണാധിപനോ വ്യാഴമെവർക്കും ക്രമമിങ്ങനെ. ൩൮

ഗന്ധത്തിന്നു ബുധൻതാനേ ചന്ദ്രനും ശുക്രനും രസേ
ആരനും രവിയും രൂപവേദിയായ ഗ്രഹങ്ങളാം. ൩൯

ശനിയും രാഹു ഗുളികൻ കേതുവും സ്പർശവേദികൾ
വ്യാഴം ശബ്ദത്തെയറിയുന്നതുമെന്നും ധരിക്കണം. ൪൦

ദേഹപീഡവരുന്നേരം ഘ്രാണപീഡ പൊറാതതു്
ബുധേന വേദിതവ്യന്താദിതി സൂചിതമാദിയിൽ. ൪൧

രസനാദികൾ നാലിനും പൊറുക്കും പീഡവന്നതു്
പൊറാ നാസികയിൽ പീഡവരുമാകിൽ ന സംശയഃ. ൪൨

ആധിപത്യംകൊണ്ടു ചൊല്ലാം രാശിക്കും പഞ്ചഭൂതികൾ
മിഥുനം കന്നിയും ഭൂമിയെന്നറിഞ്ഞാലുമേ നടേ. ൪൩

ഇടവം കർക്കടം പിന്നെത്തുലവും പിന്നെയപ്പതു്
മേടം വൃശ്ചികവും ചിങ്ങം തേജസ്സെന്നും ധരിക്കണം. ൪൪

മകരം കുംഭവും വായുവായതന്നറിയേണമേ
ആകാശമായതോ പിന്നെദ്ധനുവും മീനരാശിയും. ൪൫

ഇനിപ്പോരാത്തതെല്ലാമേ ഹോരയിൽകണ്ടു ചൊല്ലുക
ക്ഷേത്രോച്ചബന്ധുബലവും ദൃഷ്ടിയും ചൊല്ലവേണിനി. ൪൬

അജാദിസിംഹാദികൾ നാലുനാലിൽ
ചാപാദികം ഭാദികൾ ചേർത്തുകൊണ്ടാൽ
ആറാറതീവണ്ണമറിഞ്ഞുകൊൾവൂ
നിശാഖ്യമാഖ്യങ്ങൾ ദിനാഖ്യമന്യേ. ൪൭

ശീർഷോദയം മിഥുനവും ദിവാരാശികളായവ
ഉഭയോദയമാം മീനമന്യേ പൃഷ്ഠോദയാഃ സ്മൃതാഃ. ൪൮

മന്ദന്നു മകരം കുംഭം മന്ദിരദ്വയമായതു്
ധനുവും മീനവും വ്യാഴക്ഷേത്രമെന്നറിവൂ പുനഃ. ൪൯

ആരന്നു മേടവും പിന്നെ വൃശ്ചികം ക്ഷേത്രമായതു്
ശുക്രന്നിടവവും പിന്നെത്തുലാവും ക്ഷേത്രമായതു്. ൫൦

ബുധന്നു മിഥുനം കന്നിയെയെവക്കും ക്ഷേത്രമിങ്ങനെ
അൎക്കൻ ചിങ്ങത്തിനധിപൻ ചന്ദ്രൻ കൎക്കടകത്തിനും. ൫൧

ഇവൎക്കു മൂലക്ഷേത്രം ഞാനറിയിക്കുന്നതുണ്ടിഹ.

ചിങ്ങം നടേയിടവവും പുനരൊന്നു മേടം
പിന്നേതു കന്നി ധനുവും തുല കുംഭമേഴും
മൂലത്രികോണമിവയെന്നതറിഞ്ഞുകൊൾവൂ
മന്ദാന്തമായ ഗ്രഹമേഴിനുമൎക്കനാദി. ൫൨

മേടം നടേയിടവവും മകരഞ്ച കന്നി
പിന്നേതു കൎക്കടകമീനതുലാമിതുച്ചം
ഈരഞ്ചു മൂന്നു മനുയുക് പതിനഞ്ചുമഞ്ചും
മൂവൊൻപതോടിരുപതുച്ചമിവററിലോറം. ൫൩

ഇച്ചൊന്നരാശി മുതലെണ്ണിയതേഴു നീചം
മവ്വണ്ണമംശകവുമേഴിലതീവ നീചം. ൫൪

അൎക്കന്നു ബന്ധു ഭൂപുത്രൻ സുരേഡ്യൻ സോമനും തഥാ
ശുക്രനും ശനിയും ശത്രു സൌമ്യനോ സമനൎക്കന്നു്. ൫൫

ചന്ദ്രന്നാദിത്യനും പിന്നെബ്ബുധനും ബന്ധുവായതു്
മററെല്ലാരും സമന്മാരിച്ചന്ദ്രനെന്നറിയേണമേ. ൫൬

ആരന്നാദിത്യനും വ്യാഴം ചന്ദ്രനും ബന്ധുവായതു്
ശനിശുക്രന്മാർ സമന്മാർ ബുധൻതാൻ ശത്രുവാരന്നു്. ൫൭

ബുധന്നാദിത്യനും പിന്നെശ്ശുക്രനും ബന്ധുവായതു്
ആരസൌരിസുരേഡ്യന്മാർ മൂവരും സമരായതു്. ൫൮

ചന്ദ്രൻ ശത്രു ബുധന്നെന്നുമറിയേണം വിശേഷതഃ
വ്യാഴത്തിന്നുള്ള ബന്ധുക്കളാരനാദിത്യനിന്ദുവും. ൫൯

ബുധനും ശുക്രനും ശത്രു ശനിതാൻ സമനോ ഗുരോഃ
ശുക്രന്നു ബുധനും പിന്നെശ്ശനിയും ബന്ധുവായതു. ൬൦

ആദിത്യചന്ദ്രന്മാർ ശത്രുക്കൊരുമ്പാട് വ്യാഴം സമൌ ഭൃഗോഃ
ശനിക്കു ബുധനും പിന്നെശ്ശുക്രനും ബന്ധുവായതു്. ൩൧

ആരനാദിത്യനും പിന്നെച്ചന്ദ്രനും ശത്രുവായതു്
സമൻ സുരേഡ്യനെന്നുള്ളതറിയണമതിങ്ങനെ. ൩൨

നിസർഗ്ഗബന്ധുശത്രൃദാസീനന്മാരിവരായതു്
തത്കാലബാന്ധവം പിന്നെയെന്നറിയണം പുനഃ. ൩൩

തങ്ങൾതങ്ങൾ ചരിക്കുന്ന രാശിതൊട്ടഞ്ചുമാറിലും
ഏഴെട്ടൊൻപതിലും കൂടെയൊരു രാശീങ്കൽ നില്ക്കിലും. ൩൪

തത്കാലശത്രുവായിട്ടും ഗ്രഹം തങ്ങളിൽ നിർണ്ണയം
നില്ക്കുന്നതിന്നു കീഴിന്നും മേൽ മൂന്നിലിവ നാലിലും. ൩൫

ചരിക്കുന്നവർ ബന്ധുക്കളെക്കാലത്തെന്നറിഞ്ഞിട്ടു
അപ്പൊഴും മുൻപിലും ബന്ധുവെങ്കിലോ അതിബന്ധുവാം. ൩൬

അപ്പൊഴും മുൻപിലും ശത്രുവെങ്കിലോ അതിശത്രുതാൻ
മുൻപിലെ സമനന്നേരം ബന്ധുവായെങ്കിൽ ബന്ധുവാം. ൩൭

മുൻപിലെ സമനന്നേരം ശത്രുവെന്നാകിലോ
ശത്രുവെന്നും ധരിച്ചാലുമന്നേരത്തിന്നു തക്കതു്. ൩൮

മുൻപിലെ ബന്ധുവന്നേരം ശത്രുവായിട്ടിരിക്കിലും
മുൻപിലെ ശത്രുവന്നേരം ബന്ധുവായിട്ടിരിക്കിലും. ൩൯

സമനെന്നതറിഞ്ഞാലുമിങ്ങനെയഞ്ചുഭേദമാം.

ഒരുത്തനെന്തുണ്ടു ബലങ്ങളെന്നാ-
ലതൊക്കെയുണ്ടുച്ചമതേറിനില്ക്കിൽ
മൂലത്രികോണത്തിലിരിക്കിൽ മുക്കാൽ-
ബലം സ്വരാശൌ പുനരർദ്ധമല്ലോ. ൧൦

കാലേയരയ്ക്കാലതിബന്ധുഗേഹേ
കാലുണ്ടു ബന്ധൌ സമനെങ്കരയ്ക്കാൽ
മാകാണി ശത്രുക്കളതിന്നു പാതി
പോയാതിശത്രൌ ബലമില്ല നീചേ. ൧൧

നീചേച്ചമധ്യേ വീര്യന്താ തിശത്രുവില്ല-
ത്തരേയരയ്ക്കാലരിയിങ്കൽ മുക്കാൽ

സമങ്കലൊന്നൊന്നര ബന്ധുവില്ല-
ത്തിരട്ടിയുണ്ടാമതിബന്ധുഗേഹേ. ൧൨

ഇല്ലത്തുടൻ രണ്ടര പണ്ടെയുള്ളി-
ല്ലത്തെങ്കിലൊ മൂന്നതിനെറുമുച്ചേ
ക്ഷേത്രാദിഷഡ്വർഗ്ഗബലം നിരൂപി-
ച്ചറിഞ്ഞിവണ്ണം പറകൊക്കെ യുക്ത്യാ. ൧൩

സ്വക്ഷേത്രമുച്ചത്തൊടു ബന്ധുരാശിൽ
ബന്ധംവരും വർഗ്ഗമതോക്ക നന്നാം
നീചത്തൊടും ശത്രുവൊടും പിണഞ്ഞാൽ
നന്നാസ്സുരാ പാപരതെങ്കിലേറെറം. ൧൪

ഉച്ചംകണക്കേ ബലമോത്തു ചൊല്ലു
ലഗ്നത്തിൽ വ്യാഴത്തിനുമാം ബുധന്നും
നാലാമെടത്തിന്ദുവിനും സിതന്നും
പത്താമെടത്തക്കനുമക്കജന്നും. ൧൫

ഏഴാമെടത്താ ശനിരാഹുകൾക്കെ-
ന്നിവണ്ണമാം ദിഗ്ബലമിന്നിതെല്ലാം
ഹോരാദിയിൽ ... കാ...
...ന്നൊ വന്നുള്ള ... മാത്തുകണ്ടാൽ. ൧൬

ശുഭഗ്രഹം നോക്കുകിലേറെവും കാൽ-
വീഴ്ചും വരും കൂടെയതെന്നു നൂനം
പാപഗ്രഹം കാൽ കളയും വിശേഷാൽ
ശുഭാശുഭം രണ്ടിനുമേറെയുണ്ടാം. ൧൭

ഗ്രഹങ്ങൾ നിലകളൊന്നാറു തിയതിക്കൊ-
ത്തെല്ലാടവും ഭാവമതിങ്കൽനിന്നാം
ആറാമതും തൻപതിനൊന്നുതൊട്ടു
നാലിങ്കലും നോക്കുകയില്ല തങ്ങൾ. ൧൮

പത്തിങ്കൽ മൂന്നിങ്കൽ മുഴുക്കെ നോക്കും
മന്ദൻ പരന്മാരതിൽ നാലിലൊന്നാം
അഞ്ചൊൻപതിൽ ജീവനതൊക്കെ നോക്കും
മറെറവരെല്ലാമതിലദ്ധനോക്കാം. ൧൯

നാലെട്ടിലും ഭൌമനതൊക്കെ നോക്കും
മറേറവർ മുക്കാലതിൽ നോക്കുമാരും
ഏഴാമെടത്തിങ്കൽ മുഴുക്കെ നോക്കും
ഗ്രഹങ്ങളെല്ലാരുമതായവണ്ണം. വൃ ൦

ദൃഷ്ടിപ്രഭാവങ്ങളിവണ്ണമല്ലോ
ചൊല്ലുന്നു വിദ്വാന്മുകളെന്നു നൂനം
ഗ്രഹങ്ങളും ഭാവവുമോർത്തു ചൊല്ലു
ശുഭാശുഭം ദൃഷ്ടിഫലങ്ങളെല്ലാം. വൃ ൧

എല്ലാടവും പ്രശ്നവിശേഷസിദ്ധി-
ക്കിതിങ്കൽ മുൻപിൽ ഗ്രഹരാശിഭേദം
ചൊല്ലിക്കിടക്കുന്നതറിഞ്ഞുകൊണ്ടു
കൂടെപ്പറഞ്ഞീടുക തത്സ്വരൂപം. വൃ ൨

ബുധാദിഗ്രഹഭൂതിതത്വം വീര്യവും ദൃഷ്ടിയും ക്രമാൽ
ചൊന്നതിന്മൂലവും കൂടെയറിയേണമതിങ്ങനെ. വൃ ൩

„ ഛായാം മഹാഭൂതകൃതാശ്ച സർവേ-
ഽഭിവ്യഞ്ജയന്തി സ്വദശാമവാപ്യ
ക്ഷ്മാംബ്വഗ്നിവായ്വംബരജാൻ ഗുണാംശ്ച
നാസാസ്യദൃക്ത്വക്ശ്രവണാനുമേയാൻ.” വൃ ൪

„ശിഖിഭൂഖപയോമരുദ്ഗണാനാം
വശിനോ ഭൂമിസുതാദയഃ ക്രമേണ.” വൃ ൫

„സ്വോച്ചേ രൂപം ചരണരഹിതം
സ്വത്രികോണേ സ്വഭേഽർദ്ധം
നാഗാംശാനാം ത്രയമതിസുഹൃദ്-
ഗേഹഗേഽമിത്രഭേഽംഘ്രിഃ
അംശോഽഷ്ടാനാം സമഗൃഹഗതേ
ഷൾഭാഗോഽരിഗേഹേ
ഒന്താംശസ്സ്യാദതിരിപുഗൃഹേ
നീചഭേ ശൂന്യമേവ.” വൃ ൬

„സ്വോച്ചസുഹൃൽസ്വദൃഗാണനവാംശൈഃ
സ്ഥാനബലം ദ്വിരസാംശകവൈശ്ച.

വിപുലകരാ യുധി ചോത്തരസംസ്ഥാ-
ശ്ചേഷ്ടിതവീൎയ്യയുതാഃ പരികല്പ്യാഃ." വ ൭

സ്വാംശത്രിഭഗേ ക്ഷേത്രേ
വൎഗ്ഗോത്തമസംസ്ഥിതേ സകൃദ്ദ്വിഗുണഃ
വക്രോച്ചയോസ്ത്രിഗുണിതോ
നീചേഽൎദ്ധം ക്ഷീയതേ വിശേഷോഽത്ര. വ വ

ഏകദ്വിത്രിചതുൎത്ഥപഞ്ചമരസൈ-
ൎഭാഗാൻ ഹരന്തി വ്യയാ-
ദ്വാമം യാതി പദക്രമേണ ഭവനേ
പാപേഷു സത്സ്വക്രതഃ
അൎദ്ധം യാതി ശുഭേഽശുഭേഽപി സഹിതേ
പാപസ്യ ഭാഗം ഹരേൽ
ത്ര്യാദ്യേഷ്വൎക്ഷഗതേഷു വീൎയ്യഹരണം
കുൎയ്യാന്ന ശേഷേഷു ച. വൻ

ത്രിംശം രിപോൎഭവനഗേഽവനിജന്മ മുക്ത്വാ
സോഽസ്തംഗതേ ദളമതോഽസിതശുക്രവൎജ്ജം
ഭാഗേ ത്രികാംശമഥ ദാസുരസന്നികൎഷേ
ചന്ദ്രാൎക്കയോഃ ക്ഷയമുപൈതി തദൎദ്ധമൎദ്ധം. ൻ ൦

"വൎഗ്ഗോത്തമാശ്ചരഗൃഹാദിഷു പൂൎവമദ്ധ്യ-
പൎയ്യന്തതസ്സുശുഭദാ നവഭാഗസംജ്ഞാഃ."

"ജാമിത്രഭേ ദൃഷ്ടിഫലം സമഗ്രം
സപാദഹീനം ചതുരശ്രയോശ്ച
ത്രികോണയോൎദൃഷ്ടിഫലാൎദ്ധമാഹു-
ൎദുശ്ചിക്യസംജ്ഞേ ദശമേ ച പാദം." ൻ ൧

"ത്രിദശത്രികോണചതുരശ്രസപ്തമാ-
ന്യവലോകയന്തി ചരണാഭിവൃദ്ധിതഃ
രവിജാമരേഡ്യരുധിരാഃ പരേ ച യേ
ക്രമശോ ഭവന്തി കില വീക്ഷണേഽധികാഃ." ൻ ൨

ഇത്യാദി മൂലമോൎത്തിട്ടു നിശ്ചയിച്ചാലുമൊക്കവേ
ഷഡ്വൎഗ്ഗാശ്രയബലം പ്രധാനബലമുച്ചവും. ൻ ൩

ഷഡ്വർഗ്ഗത്തിൽ പ്രധാനം കേ൦ ക്ഷേത്രം പിന്നെ നവാംശവും
രണ്ടിലും ബലിയേതെന്നാലതു പിന്നെ പ്രധാനമാം. ൯൪

രണ്ടുംകൂടെ വരുന്നംശം വർഗ്ഗോത്തമമതായതു
മേടത്തിൽ നടയത്തേതു നവാംശകമതായതു്. ൯൫

അഞ്ചാമതിടവത്തിന്നു മിഥുനത്തിന്നൊടുക്കമാം
വർഗ്ഗോത്തമമിതീവണ്ണം രാശി പന്ത്രണ്ടിനും ക്രമാൽ. ൯൬

മേടത്തിൽ മേടക്കാൽതന്നെയിടവത്തിൽ വൃഷാംശകം
മിഥുനേ മിഥുനക്കാലെന്നഭിപ്രായമതായതു. ൯൭

ക്ഷേത്രരാശിൽ രാശിതന്റെ നവാംശം വർഗ്ഗമൊക്കയാൽ
ഉത്തമം പുനരെന്നിട്ടു വർഗ്ഗോത്തമമതായതു ൯൮

അതിബന്ധുക്ഷേത്രവീര്യമുണ്ടാമെല്ലാക്കുമേയതിൽ
എന്നീവണ്ണം ഗ്രഹിക്കേണമുപദേശമിതെത്രയും. ൯൯

ഗ്രഹസ്വരൂപവും വീര്യമൊട്ടു ചൊല്ലിയതിങ്ങനെ
പതിനഞ്ചാമതിൽ പാത്താലുപദേശമതായതും. ൧൦൦

ഇതി പ്രശ്നസാരേ പതിനഞ്ചാമദ്ധ്യായം

സമാപ്തം.

---

## അദ്ധ്യായം ൧൬.

സൂക്ഷ്മഗ്രഹാദ്യാനയനം ചൊല്ലുന്നേനുപദേശവും
രവിശുക്രാരരാഹൂണാം മന്ദേന്ദുബുധമന്ത്രിണാം. ൧

അവസ്ഥാനമഹം വക്ഷ്യേ ദിനാദൌ സൂക്ഷ്മരൂപിണാം
രവേരഹർമ്മുഖേ സ്ഥാനമാട്ടുകാളകടേയിട. ൨

ആണിനും പെണ്ണിനും മദ്ധ്യേയച്ഛനൌ വസിപ്പതു്
ആരനാകുന്നവൻ സിംഹമുഖേ ഞണ്ടിന്നു പൃഷ്ഠതഃ. ൩

പെണ്മദ്ധ്യേ നിരൃതൌ നിൽപ്പൂ തമസ്സു രദനന്തരം
വണ്ടിന്മുഖേ വണിക് പൃഷ്ഠേ മന്ദൻ നിൽപ്പിതു നിത്യശഃ. ൪

ചന്ദ്രൻ വില്ലാളിമദ്ധ്യേ പോത്തായുകോണിൽ വസിക്കുന്നു
മൃഗപൃഷ്ഠേ കുംഭമുഖേ ബുധൻ നിൽപ്പിതു നിത്യവും. ൫

മീനടേ നടുവേ വ്യാഴമീശാനന്മേല ഹൎമ്മദേ
സൂൎയ്യാദിസുരപൂജ്യാന്തമിരിപ്പീവണ്ണമെന്നിതു്. ൬

ഇവരെല്ലാക്കുമേയൊക്കും രാശിപന്ത്രണ്ടിലും ഗതി
അൻപതൻപതുചെയ്യുണ്ടാം വിനാഴികയവക്കിതിൽ. ൭

ശുഭന്മാർ നാലരും പോവൃ വലത്തുടെന്നറിഞ്ഞിട്ടു
അശുഭന്മാരിടത്തൂട ഗമിക്കുന്നൊറിതിങ്ങനെ. ൮

മുമ്മൂന്നുവട്ടം പകലും രാവുമുണ്ടിതിലേ നട
പത്തുനാഴികകൊണ്ടുണ്ടാമൊരിക്കൽ പരിവൎത്തനം. ൯

സൂക്ഷ്മഗ്രഹസ്ഫുടംചെയ്യാൻ മദ്ധ്യമത്തിന്നിതിങ്ങനെ
പുലച്ചുനാഴികേ വച്ചു വിനാഴികകളാക്കിയാൽ. ൧൦

നാമംകൊണ്ടു ഹരിച്ചിട്ടു രാശിയുണ്ടായ ശിഷ്ടവും
പെരുക്കി മുപ്പതിൽ പിന്നെ നാമംകൊണ്ടു ഹരിച്ചതു്. ൧൧

തിയതീം വച്ചു ശിഷ്ടത്തെഗ്ഗുണിച്ചറുപതിൽ പുനഃ
നാമംകൊണ്ടു ഹരിച്ചുണ്ടാംഫലത്തെയിറിയാക്കുക. ൧൨

ഇതു മദ്ധ്യമമെല്ലാക്കും വിശേഷം ചൊല്ലിരണ്ടിനി
വാക്യമുണ്ടിവരെല്ലാക്കും വരുത്തീട്ടതുവച്ചിതു്. ൧൩

ശുഭന്മാക്കുള്ളവാക്യത്തിൽ കൂട്ടിക്കൊണ്ടിട്ടു കാണ്മിതു്
അശുഭന്മാക്കു വാങ്ങേണം വാക്യത്തിലിതിനെസ്സുധീഃ. ൧൪

വാക്യംവച്ചുതുടങ്ങുമ്പോഴാദി തനതി രാശിയും
സൂൎയ്യന്നനീകം വച്ചിട്ടു ശങ്കരം വച്ചു ശുക്രന്. ൧൫

ജ്ഞാനവാൻ ഭൂമിപുത്രന്നു മൎത്ത്യശൻ രാഹുവന്നതു
മന്ദന്നു നാഥം സോമന്നു മാന്ത്യോഹം വച്ചുകൊണ്ടതു്. ൧൬

ജ്ഞാനീ നിത്യം ബുധന്റെതു മാന്ന്യം പുണ്യം ഗുരോഃ ക്രമാൽ
സൂക്ഷ്മഗ്രഹമിരീവണ്ണം വരുത്തീട്ടറിയേണമേ. ൧൭

കാലഹോരാഗ്രഹം പിന്നെയീവണ്ണംതന്നെയായതും
നാമയെന്നുള്ള ഹാരത്തിന്നാമയംകൊണ്ടുതെന്നതേ. ൧൮

ഭേദമുള്ളതുമോക്കുമ്പോൾ പകലും രാവുമിങ്ങനെ
ഓരോവട്ടം നടക്കുന്നുവന്നതൊന്നു ധരിക്കണം. ൧൯

ദിനഗ്രഹവുമവ്വണ്ണം വരുത്തേണ്ടു ന ംശയഃ
അനംഗനെക്കൊണ്ടതിന്നു ഹരിക്കേണ്ടു വിനാഴിക. ൨൦

എന്നതേ ഭേദമുള്ളൂതും പകലും രാവുമൊക്കവേ
കൂടിയേയതിനുണ്ടാവൂ പരിവത്തനമൊന്നതു്. ൨൧

എന്നീവണ്ണം മൂന്നുജാതി നിത്യവും പരിവത്തനം
പ്രാണഗ്രഹം വരുത്തുന്നപ്രകാരം പറയുന്നിതി. ൨൨

പുലച്ച്നാഴികക വച്ചു വിനാഴികകളാക്കിയാൽ
അവയാറിൽ പെരുക്കുമ്പോൾ പ്രാണനാമവയൊക്കവേ. ൨൩

കലംകൊണ്ടു ഗുണിക്കേണം ഹരിപ്പാൻ ഗാത്രഗായകൻ
പ്രാണാക്കനെന്നറിഞ്ഞാലുമിങ്ങുനയുള്ള മദ്ധ്യമം. ൨൪

എല്ലാഗ്രഹങ്ങളും തങ്ങൾ തങ്ങൾക്കുള്ളതുകൊണ്ടതു്
ഗുണിച്ചിട്ടു ഗ്രഹിച്ചുണ്ടാം പ്രാണഗ്രഹമതൊക്കവേ. ൨൫

അതിന്നുദയലഗ്നത്തെ വരുത്തേണമതിങ്ങനെ
അപ്രാണനന്നദേയത്താൽ കൊറുക രാശിവരുത്തുവാൻ. ൨൬

ശേഷത്തെ ന്നുതനംകൊണ്ടു ഹരിച്ചാൽ തീയതി വരും
പിന്നെശ്ശേഷം കിടക്കുന്നതിലിയാസ്സച്ചുകൊള്ളുക. ൨൭

ഉദയാക്കനതിൽ കൂട്ടികൊണ്ടാലുദയലഗ്നമാം
മറേറതിവറെറാടൊക്കെന്നോ ത്രികോണിക്കെന്നതോ വരും. ൨൮

ചൊവ്വക്രൂടകിലോ യുദ്ധമുണ്ടാമെന്നതു നിണ്ണയം
ഇവറെറക്കൊണ്ടു ചൊല്ലേണം തത്ത്വവിജ്ഞാനവും നടേ. ൨൯

ധാതുമൂലം ജീവനേയും പിന്നെബ്ഭാവഫലങ്ങളും
സവ്പ്രശ്നേഷു യോജിച്ചുകൊണ്ടു ചൊല്ലാമതിങ്ങനെ. ൩൦

പുലന്നാഴികേ വച്ചു വിനാഴികകളാക്കിയാൽ
ആറിൽ പെരുക്കിയാലപ്പോൾ പ്രാണനാമവയൊക്കവേ. ൩൧

അതുകൊണ്ടു വരുത്തേണം സൂയ്യാദിഗ്രഹമൊക്കവേ
പ്രാണഗ്രഹമതീവണ്ണം ചൊല്ലിയെന്നു ധരിക്കണം. ൩൨

ഗ്രഹങ്ങളിങ്ങനേ മുപ്പത്താറുമെന്നറിയണമേ
ഗുളികാദികളെച്ചൊല്ലാൻ തുടങ്ങുന്നിനിയാദരാൽ. ൩൩

രവിസാമഭേദശ്ശശിതതപസൌഖ്യഃ
കജശ്ശുചരോഷോ ബുധവാരിമുഖ്യഃ
ഗുരുശോകജീവസ്സിതരിക്തരാഗ-
ശ്ശനിപാദചാരോഽഗ്രയമാദ്ധ്യകാലാഃ. ൩൪

ഇവ നാലിൽ പെരുക്കീട്ടു കളഞ്ഞീരണ്ടുനാലിനം
ശിഷ്ടം നാഴികയാക്കീട്ടു ഗുളികാദിസ്ഥിതിഃ ക്രമാൽ. ൩൫

ചന്ദ്രോ രുദ്രോ ദയാ വിദ്യാ നവ ദേസ്തനഃ ഖനീ രവേഃ
ത്രിംശന്നാഡ്യഹനി ഗുളികോ ദിനപഞ്ചമവന്നിശി. ൩൬

ദിവ്യോ വന്ദ്യോ നടസ്ഥൈജ്ഞഃ പ്രാജ്ഞശ്ചന്ദ്രോ നഗഃ ക്രമാൽ
യമകണ്ടകനാഡ്യസ്സ്യുർവിജ്ഞാസ് സൂര്യാദിവാരതഃ. ൩൭

വന്ദ്യശ്ചന്ദ്രസ്തന്ത്രീ ദിവ്യോ നാഗോ നിത്യോ ഗുരുഃ ക്രമാൽ
അർദ്ധപ്രഹാരഘടികാ വിജ്ഞാസ് സൂര്യാദ വാരതഃ. ൩൮

ഗുളികേ സർവനാശസ്സ്യാൽ മരണം യമകണ്ടകേ
അർദ്ധപ്രഹാരേ വ്യാധിസ്സ്യാൽ കാലോ ദോഷവശഃ ക്രമാൽ. ൩൯

വായവ്യ ദക്ഷിണേ ഈശാനേ വാരുണ്യാമഗ്നിസോമയോഃ
നൈരൃത്യാമിന്ദ്രദിഗ്ഭാഗേ ഇതി മൃത്യുസ്ഥിതിഃ ക്രമാൽ. ൪൦

ദിവസത്തിലിതീവണ്ണം യാമാന്തേ ചെന്നിരിപ്പിതു
മൂന്നേമുക്കാൽ യാമമാംപോൽ സ്ഥാനമെട്ടിലുമുണ്ടിതു്. ൪൧

അവിടം കണ്ടുകൊള്ളേണം മൃത്യുസ്ഥിതി വരുന്നതു്
പിന്നെഗ്ഗുളികവാക്യത്താൽ ഗുളികന്നെ വരുത്തുക. ൪൨

അനന്തോ നാമയെന്നാവൂ ഞായറാഴ്ചയിൽ വാക്യവും
ജ്ഞാനപ്രിയോഽഭ്രദെന്നുണ്ടു തിങ്കളാഴ്ചയിൽ വാക്യവും. ൪൩

ആനന്ദോ യോഗിയെന്നല്ലോ ചൊവ്വാഴ്ചയിൽ വാക്യവും
നാനാവരസ്ത്രീയെന്നല്ലോ ബുധനാഴ്ചയിൽ വാക്യവും. ൪൪

അജ്ഞാനീ നരയെന്നല്ലോ വ്യാഴാഴ്ചയിൽ വാക്യവും
അനന്തോ നമ്യയെന്നല്ലോ വെള്ളിയാഴ്ചയിൽ വാക്യവും. ൪൫

ജ്ഞാനീരൂപം മന്ദവാരേ മാന്ദിവാക്യങ്ങളിങ്ങനെ
ഗുളികന്റെ നാഡി മുന്നം ചന്ദ്രോ രുദ്രാദി ചൊന്നതു്. ൪൬

ആറിലങ്ങു പെരുക്കീട്ടു മുപ്പതിൽ കരയേററിയാൽ
തീയതീങ്കൽതുടങ്ങീട്ടു വരും വാക്യങ്ങളിങ്ങനെ. ൪൭

അന്നേ വാക്യംവച്ചു കൂട്ടു തലനാളെ ദിനേശനെ
പുലച്ചനാഴികയറിഞ്ഞതും കൂട്ടണതിന്ന് പുനഃ. ൮

ഇലിയിൽ കൂട്ടുമാറാവൂ പുലർന്നുണ്ടായ നാഴിക
അപ്പൊഴുണ്ടാകുന്നതല്ലൊ ശുദ്ധമാന്ദീ ന സംശയഃ. ൯

തലനാളെ വാക്യവുംവച്ചതിന്റെ തലനാളിലെ
ആദിത്യൻതന്നെയുംകൂട്ടിവൈക്കമാറൊരിടത്തതു. ൧൦

അന്നേ വാക്യത്തെ വച്ചിട്ടു തലനാളെദ്ദിനേശനും.
പുലച്ചനാഴികയെയും കൂട്ടിവച്ചാലനന്തരം ൧൧

വാങ്ങു വലിയതിൽ പിന്നെച്ചെറുതായതു തങ്ങളിൽ
ശേഷിച്ചതന്നേയുദയഗുളികൻതാനതായതു്. ൧൨

അക്കണ്ട ഗുളികൻ നിന്നേടത്തുന്നിന്നൊരുനാഴിക
ചെല്ലുമ്പോൾ ഗതിയുണ്ടാവൂ ആറുതീയതി നിർണ്ണയം. ൧൩

അറിഞ്ഞവിടന്നിന്നെത്രചെന്നു നാഴികയെന്നതും
അറിഞ്ഞാലറിവൂ രാശിയറിവൂ ഗുളികൻ ദൃഢം. ൧൪

ആറുതീയതിയുണ്ടാംപൊഴൊരുനാഴികയാകയാൽ
ഉണ്ടാമറുപതിന്നപ്പോൾ മുന്നൂററുപതൊക്കവേ. ൧൫

രാശി പന്ത്രണ്ടുമയ്യഞ്ചു കണ്ടിട്ടറുപതാകയാൽ
അഞ്ചുനാഴിക കാണേണം രാശിയൊന്നിന്നതാൽ പുനഃ. ൧൬

ഇങ്ങനെയൊരുപക്ഷത്തിൽ തത്കാലഗുളികൻ വരും
അതുകൊണ്ടുള്ളതെല്ലാമേ മുൻപിൽ ചൊല്ലിയവണ്ണമാം. ൧൭

ഉത്പാദചന്ദ്രനും പിന്നെ മാന്ദിയുത്പാദനും തഥാ
വരുത്തുന്നപ്രകാരത്തെപ്പറയുന്നിതനന്തരം. ൧൮

ഉദയാൽപരവും വേണം രാത്ര്യായതുമിതിന്നെടോ
അതുരണ്ടും വരുത്തുന്നപ്രകാരം ചൊല്ലിനേൻ നടേ. ൧൯

സംക്രാന്തിശേഷമോ താഴെയിലിയാക്കീട്ടു വച്ചതിൽ
മീതേ തീയതിവെയ്പൂവമ്മാസത്തിന്നങ്ങു ചെന്നൊളോം. ൨൦

യോഗ്യാദികളതിൽകൂട്ടു കൂട്ടുകിൽ കളവൂയിലീൽ
ഇലി തീയതി രണ്ടിന്നും വലമേ ഭദ്രമിട്ടുടൻ. ൨൧

അതു പത്തിൽ പെരുക്കീട്ടെന്നതുകൊണ്ടു ധരിക്കണം
താഴത്തേതു കരേറേറണം നടേയറുപതിൽ പുനഃ. ൩൨

ഏറത്തേതിലതും കൂട്ടു വിനാഴികകളാമതും
കരേറവുമാററുപതിലതുമപ്പോഴനന്തരം. ൩൩

അതു നാഴികയാമപ്പോൾ വിനാഴികകൾ ശേഷമാം
ഉദിക്കുംമുമ്പിലേയന്നരാശിയിൽ പോയതാമതു. ൩൪

അഞ്ചുവച്ചിട്ടതും വാങ്ങിക്കളഞ്ഞാൻ ശിഷ്ടമുള്ളതു
ഉദയാൽപരമന്നേതു രാശ്പ്പോകാം വാങ്ങിവച്ചതു. ൩൫

അതു രണ്ടും സംഗ്രഹിച്ചു വച്ചേച്ചിട്ടു തുടങ്ങുക
ചന്ദ്രമാന്ദികളെക്കൊണ്ടു് ക്രിയചൊല്ലുന്നതിങ്ങനെ. ൩൬

ചന്ദ്രസ്ഫുടം വരുത്തുന്ന പ്രകാരമിനിയിങ്ങനെ
അന്നേനാം പക്കവാക്യത്തിൽ തലനാളേതു വാങ്ങിയാൽ. ൩൭

അനന്തരംനിന്നതിൽ കണ്ടാലലിയും കളവൂ നടേ
തിയതീമിലിയെന്നപ്പോൾ കല്പിച്ചു തദനന്തരം. ൩൮

വാങ്ങിവാക്യത്തെയുംകൂട്ടി ധ്രുവം കൂട്ടുകതിൽ പുനഃ
അഹസ്മാനാദി ചെയ്യേണ്ടാ സമാനക്രിയയാകയാൽ. ൩൯

അതന്നേയുദയത്തിന്നു വന്ന ചന്ദ്രസ്ഫുടം ദൃഢം
വാക്യാന്തരംവച്ചുകൊണ്ടു പിന്നെയും തദനന്തരം. ൪൦

പുലന്നനാഴികേക്കൊണ്ടും പെരുക്കിയതിനേപ്പുനഃ
കരേറവുമാററുപതിൽ തിയതീമിലിയും വരും. ൪൧

അതുകൂട്ടീട്ടു കണ്ടാലുമുദയേറവിരുന്നതിൽ
അതു തത്കാലചന്ദ്രസ്യ സ്ഫുടമെന്നറിവൂ ദൃഢം. ൪൨

വരുത്തിയുദയത്തിന്നു വന്ന ചന്ദ്രസ്ഫുടത്തെയും
വച്ചു നാഴിക്കാലവുത്തിട്ടു നാഴികേയറിവൂ നടേ. ൪൩

അതിൽനിന്നഥ വാങ്ങേണം രാശ്യാകായതു രാശിയിൽ
പിന്നെ നാഴികയഞ്ചു നീക്കു പിന്നോട്ടു രാശികൾ. ൪൪

ചെന്നു പാറിട്ടു ശേഷിച്ചു നാഡികാഞ്ച വിനാഡികാഃ
അഞ്ചുവച്ചുമറിഞ്ഞിട്ടു വാങ്ങേണമതിൽ സുധീഃ. ൪൫

ശിഷ്ടമാറിൽ പെരുക്കീട്ടു കരേററണമതും പുനഃ
കരേററുമാററുപതിൽ പിന്നെയഖണ്ഡരാശിയും. ൧൬

വച്ചുകൊള്ളു ധരിച്ചെണ്ണിച്ചെന്നുപററിയടത്തോളം
മേടമാദിതുടങ്ങീട്ടു വച്ചുകൊണ്ടാലതിന്നു പേർ. ൧൭

ഉത്പാദചന്ദ്രനെന്നല്ലോ ധരിക്കേണ്ടു ന സംശയഃ
അതും സൂക്ഷിച്ചുവച്ചിച്ചു വരുത്തു മാന്ദിയെപ്പുനഃ. ൧൮

വരുത്തിക്കൊള്ളണം പിന്ന വാക്യേന ഗുളികസ്ഫുടം
ധർമ്മമന്ത്രം ധർമ്മപുത്രം ധർമ്മസൌഖ്യം ക്രമാൽ ത്രയം. ൧൯

ധർമ്മലോകം ധർമ്മധീർദ്ദേ ധർമ്മവാൻ ധർമ്മകൃദ്ദ്വയം
രവിവാരാദിവാക്യങ്ങൾ വച്ചിട്ടന്നേതുവന്നതു. ൨൦

ഉദയാൽപരവും വാങ്ങു വന്നവാക്യത്തെവച്ചതിൽ
ശേഷമയ്യഞ്ചു നീക്കുന്നു മുന്നോക്കിൽ തദനന്തരം. ൨൧

ചെന്നുപററീട്ടു ശേഷിച്ച നാഡികാഞ്ച വിനാഡികാം
ആറിൽ ഗുണിച്ചിട്ടറുപതിൽ കരേററു തദനന്തരം. ൨൨

അഖണ്ഡരാശിയുംവച്ചാലതു മാന്ദിസ്ഫുടം ദ്രുവം
നാഴികേയറിവൂ പിന്നെയസ്ഫുടത്തിന്നനന്തരം. ൨൩

രാശ്യാകവാങ്ങണമതിൽ പിന്നെപ്പിന്നോട്ടുവാങ്ങുക
അയ്യഞ്ചു നാഴികച്ചീതു വാങ്ങു രാശി മുഴുത്തവ. ൨൪

ചെന്നുപററിക്കണ്ടരാശിയഞ്ചുവച്ചാലനന്തരം
ചെന്നുപററിയശിഷ്ടത്തെയതിൽ വാങ്ങീട്ടനന്തരം. ൨൫

ശിഷ്ടംകിടപ്പതും പിന്നെഗ്ഗുണിച്ചാറിലനന്തരം
കരേററുമാററുപതിൽ പിന്നെയഖണ്ഡരാശിയും. ൨൬

വച്ചുകൊണ്ടാലതിൻപേരോ മാന്ദിയുൾപാദമെന്നതു്
ഇവ്വണ്ണം വന്നിരിക്കുന്നോരിന്ദുമാന്ദികൾ തങ്ങളിൽ. ൨൭

കേന്ദ്രമോ ദൃഷ്ടിയോ തമ്മിൽ കൂട്ടമാറു ധരിക്കണം
ഇവരുവായതിനിദ്ദേഹം മാന്ദി മൃത്യുവതായതു്. ൨൮

പ്രാണനാകുന്നതോ മുൻപിൽ വന്നോരുദയലഗ്നമേ
ഇവ കണ്ടു നിരൂപിക്കുംപ്രകാരം മുൻപു ചൊന്നത്. ൨൯

നാഥശ്ചിന്ത്യോ മധുഃസ്സൂര്വ്യോ
മാലീ ധന്യഃ ക്രമാത് ത്രയം
മാലീ ധന്യോ മധുസ്സൂര്വ്യോ
നാഥശ്ചിന്ത്യസ്തഥോത്ക്രമാത്. ൯൦

ലങ്കയിങ്കലിതീവണ്ണം രാശിമാനങ്ങൾ ചൊല്ലിനാർ
മേഷാദിയാറുമീവണ്ണമാറു പിന്നെത്തുലാദിയും. ൯൧

തങ്ങൾതങ്ങളുടേ ദേശത്തിങ്കൽ മാനം വരേണ്ടുകിൽ
വിഷുവച്ഛായവച്ചിട്ടു വ്യംഗുലങ്ങളതാക്കണം. ൯൨

രാമമംഗലദേശത്തു സ്വനേത്രം പേരതാമതു
ഇലിയും തീയതീംപോലെ മുടക്കിത്തൂ വയ്ക്കണം. ൯൩

മീതേതംഗുലമാം രണ്ടും കീഴേ വ്യംഗുലമേഴമാം
അംഗുലം വ്യംഗുലത്തിങ്കലൊന്നിനാറുപതാസ്സുരും. ൯൪

സാരസ്യമെന്ന നീളത്തിൽ വരുമപ്പോളിറക്കിയാൽ
അതു വ്യംഗുലമാകുന്നതതുകൊണ്ടിനിയിങ്ങനേ. ൯൫

അവിടെന്നു വടക്കോട്ടു കാതമീരണ്ടുപോയിനാൽ
വ്യംഗുലത്തിങ്കലോരോന്നിതേറുമെന്നു ധരിക്കണം. ൯൬

തെക്കോട്ടു കാതമീരണ്ടാൽ കളയാം വ്യംഗുലം ക്രമാൽ
തൻേറദേശത്തേതുകൊള്ളുകീതറിയുന്നെന്നിൽ വ്യംഗുലം. ൯൭

വ്യംഗുലം വച്ചു നൂററാലൊന്നതിൽ വാങ്ങിട്ടു നിന്നതു
മേടമീനങ്ങടേ ലങ്കാപ്രമാണത്തിൽ കളഞ്ഞിട്ടു. ൯൮

തുലാംകന്നികളിൽ കൂട്ടു നാലും വരുമിതിങ്ങനേ
പിന്നെയും വ്യംഗുലം വച്ചിട്ടഞ്ചിലൊന്നുകളഞ്ഞതു്. ൯൯

വൃഷകുംഭങ്ങടേ ലങ്കാപ്രമാണത്തിൽ കളഞ്ഞിട്ടു
സിംഹവൃശ്ചികമാനത്തിൽ കൂട്ടു നാലുമിതിങ്ങനേ. ൧൦൦

പിന്നെയും വ്യംഗുലം വച്ചു മൂന്നുകൊണ്ടു ഹരിച്ചതിൽ
ഫലം മൂന്നൊന്നുതന്നല്ലോ വരുത്തുമതുവച്ചതു്. ൧൦൧

മിഥുനം മകരത്തിന്നു പ്രമാണത്തിൽ കളഞ്ഞിട്ടു
ധനുകർക്കടകങ്ങൾക്കു കൂട്ടുയിങ്ങനെ നാലിനും. ൧൦൨

സ്വദേശമാനമീവണ്ണമിതുകൊണ്ടു വരുത്തുക. ൧൦൩

നാലേകാലജമീനൊ
ഝടവൃഷഭൌ പാദാറീനമഞ്ചല്ലോ
അഞ്ചരചാപകുളീരൌ
കന്നിത്തുലാമഞ്ചുമിക്കമെഞ്ചേകാൽ. ൧൦൪

സമരം പ്രഹരം പട്ടലം
അംഗുല-താപാംഗ-ധിധരം പേരാം
മീനാദ്യുൽക്രമമാകും
മേഷാദിക്രമമാകുമിങ്ങനേ മാനം. ൧൦൫

അനാദേയത്തെവച്ചിട്ട പ്രമാണത്താൽ ഹരിച്ചതു്
ഫലം തീയതിയായീടും നഷ്ടേഷ്ടപതിൽ പുനഃ ൧൦൬

ശേഷംപെരുക്കീട്ടതിന്നും പ്രമാണത്താൽ ഹരിപ്പതു്
ഇലിയുണ്ടാം ഫലം വെയ്പു നാഴികക്കുള്ള വാക്യമാം. ൧൦൭

ഗോനസാദികളെന്നല്ലോ ചൊല്ലി ജ്യായം ഗ്രഹിക്കതു്
ശിശിരാദിപ്രമാണത്തിനങ്ങനേ വന്നു ജ്യായവും. ൧൦൮

അനാഥമീനം മേടം ഗൌര-
തിടവം കുംഭം രാവണമിഥുനം
ചിങ്ങം വൃശ്ചികം മകരം സുരേശ-
കൎക്കടധനു പുനാതു കന്നിത്തുലാം. ൧൦൯

അനാഥാദികൾ വാക്യങ്ങൾ നാഴികക്കിങ്ങനേ വരും
എഴുന്നൂററൊരുപത്തെട്ടാമതു കൊല്ലമിതായനാൾ. ൧൧൦

വരുന്നവിഷുവിൽഭാവതത്വം കല്യബ്ദമായതു്
അന്നന്നത്തെക്കൊല്ലസംഖ്യ വച്ചിട്ട കളവൂ അതിൽ. ൧൧൧

എഴുന്നൂററൊരുപത്തെട്ട ശേഷം സംഖ്യ കിടന്നതു്
ഭാവതത്വം വച്ചുകൂട്ട കല്യബ്ദം വരുമിങ്ങനേ. ൧൧൨

മേടമാസത്തിലെക്കൊല്ലം വച്ചുകൊണ്ടാലനന്തരം
തരള്ളാംഗമതിൽക്കൂട്ട കല്യബ്ദം വരുമപ്പൊഴേ. ൧൧൩

കല്യബ്ദം വച്ചതിൽ തുംഗശൈലം വാങ്ങിട്ടുനിന്നതിൽ
പത്തിലൊന്നു കളഞ്ഞീട്ട പിന്നെശ്ശേഷിച്ചതൊക്കവേ. ൧൧൪

കരേറവുമാറുപതിലതു തീയതിയായ്വരും
ശേഷമുള്ളിലിയും വച്ചാലയനാംശമതായ്വരും. ൧൧൫

കല്യബ്ദംവച്ചതിൽ ധ്രുസീകാലം വാങ്ങീട്ടു നിന്നതു്
ശകാബ്ദമെന്നപേരാമെന്നറിയേണം വിശേഷതഃ. ൧൧൩

ശകാബ്ദം രത്നലോകോനം ശ്രൂരസേനവിവർദ്ധിതം
തത്സമാപ്പൈകം സംയുക്തം സംക്രാന്തിധ്രുവമുച്യതേ. ൧൧൪

തികഞ്ഞമാസമെണ്ണീട്ടു രാശിവച്ചിട്ടനന്തരം
അത്രയും സംഖ്യയെണ്ണീട്ടു തിമിരേ നിരതാദികൾ. ൧൧൫

അപ്പോൾ വന്നോരു സംക്രാന്തിവാക്യംവച്ചിട്ടതിൽ പുനഃ
സംക്രാന്തിധ്രുവവുംകൂട്ടിക്കൊണ്ടു സംക്രാന്തിനാഴികഃ. ൧൧൬

സംക്രാന്തിപിറേറന്നാൾ തൊട്ടു തലനാളോളമുള്ളതു്
എത്രതീയതിയെന്നെണ്ണി വയ്പൂ തീയതിയിൽ പുനഃ. ൧൨൦

സംക്രാന്തിനാഴികാ വാങ്ങു നതിയെന്നുള്ള സംഖ്യയിൽ
അതു സംക്രാന്തിശേഷംതാനതിങ്ങൾ മുടിവോളവും. ൧൨൧

സംക്രാന്തിശേഷമാംസംഖ്യയിലിയും വച്ചുകൊണ്ടഥ
അന്നന്നത്തെയാഴ്ചനാളെച്ചന്ദ്രോ രുദ്രാദിവാക്യവും. ൧൨൨

ഇലിയിൽ കൂട്ടിയാലപ്പോൾ കരേറീടിൽ കരേററിയാൽ
യോഗ്യാദികൂട്ടീട്ടറിവൂ വന്നതീയതി കണ്ടതിൽ. ൧൨൩

ഇലിക്കുതക്കവാറുള്ള സംഖ്യയും കണ്ടുകൊണ്ടതു്
ഇലിയിൽ സംസ്കരിക്കേണം വിപരീതമതിങ്ങനേ. ൧൨൪

മീനമാസംതുടങ്ങിട്ടു രത്നാദി കളവു അതിൽ
തുലാമാസത്തിലെട്ടോളമെന്നതൊന്നു ധരിക്കണം. ൧൨൫

യജ്ഞാദി കൂട്ടണം പിന്നെ രണ്ടാമെട്ടു തുലാദിയിൽ
അപ്പോളക്കസ്ഫുടം മാന്ദ്യ ന്താത്കാലത്തിന്നു വന്നിടും. ൧൨൬

അതിലങ്ങയനംകൂട്ടു രണ്ടിടത്തു വച്ചണം
അപ്പോൾ രാശിയിലേതുമുതൽ നില്ക്കുന്നു സൂര്യനെന്നതു. ൧൨൭

ധരിച്ചിട്ടോരിടത്തു രാശിശേഷം തികച്ചതിൽ
വച്ചു തീയതിയും പിന്നെയിലിയും വേറെയാക്കിയാൽ. ൧൨൮

തികച്ചരാശി കീഴേടം ഭദ്രമിട്ടേക്ക രണ്ടിനം
പിന്നെ വേറെ നീക്കിവച്ചു തീയതിയിലിയും പുനഃ. ൧൨൯

ഏതുരാശിക്കുവന്നെന്നാവതിന്റെ വാക്യമാകിയ
അനാഥാദികളെക്കൊണ്ടു ഹരിച്ചു ഫലമുള്ളതു്. ൧൩൦

നടേ നാഴികയേവച്ചു പിന്നെശ്ശേഷിച്ചുനിന്നതു്
ഇലിയാക്കി ഹരിക്കുമ്പോൾ വിനാഴിക വരുന്നതു്. ൧൩൧

അതു സായനസൂര്യന്റെ രാശ്യേപ്രാകാരത്തു നാഴിക
വിനാഴികയുമെന്നപ്പോളറിഞ്ഞാൽ വച്ചുയിക്കണ്ടു്. ൧൩൨

അതിന്റെ നാഴികേക്കൂടെ വിനാഴികകളാക്കിയാൽ
സമരാദിപ്രമാണങ്ങളേതെതിന്നെന്നറിഞ്ഞതിൽ. ൧൩൩

രാശ്യേപ്രാകവാങ്ങിയാൽ ശേഷമുദയാൽപരമുള്ളവ
വിനാഴികകളെന്നപ്പോളറിഞ്ഞാൽ വച്ചുയിക്കണം. ൧൩൪

നടേ വേറെയിരിക്കുന്ന സായനാർക്കനെ വച്ചതിൽ
ആറുരാശിയതിൽക്കൂട്ട പാട്ടരാശി വരുത്തുവാൻ. ൧൩൫

അതുക്കൂട്ടിയസൂര്യന്നു രാശിയേതെന്നറിഞ്ഞുടൻ
അതിന്റെ തീയതിം വച്ചിട്ടിലിയും വച്ചുകൊണ്ടഥ. ൧൩൬

അനാഥാദിവരും വാക്യമാരാശിക്കു വരുന്നതു്
ഏതെന്നറിഞ്ഞുകൊണ്ടാവൂ ഹരിപ്പാനതുകൊണ്ടതു്. ൧൩൭

മുൻപിലെപ്പോലെയുണ്ടാക്കൂ നാഡികാഞ്ച വിനാഡികാം
അതു സായനസൂര്യന്റെ പാട്ടരാശിവരുന്നതിൽ. ൧൩൮

അസ്തമയാൽപൂർവ്വമെന്നാം പേരതിന്നു ധരിക്കണം
അതിന്റെ നാഡികേക്കൂടെ വിനാഴികകളാക്കിയാൽ. ൧൩൯

സമരാദിപ്രമാണങ്ങളതിന്നേതെന്നറിഞ്ഞതിൽ
കളഞ്ഞശേഷം രാശ്യെല്ലും വിനാഴികകളായതു്. ൧൪൦

അസ്തമയാൽപൂർവ്വമെന്നുമുദയാൽപരമെന്നതും
രണ്ടും തങ്ങളിലും കൂട്ട പിന്നെ രാശിയുദിച്ചതു്. ൧൪൧

ഏതെന്നാലവിടെന്നങ്ങു പാട്ടരാശിയോളം ക്രമാൽ
കിടക്കുമിടയിൽ രാശിയഞ്ചുമേതെന്നറിഞ്ഞവ. ൧൪൨

പ്രമാണമാക്കെക്കൂട്ടീട്ടു നടേ കൂട്ടീട്ടുവച്ചൊരു
രാശിശേഷങ്ങളുംകൂട്ടി വരുംപകൽ വിനാഴിക. ൧൪൩

കരേററുകങ്ങരുപതിലപ്പോഠം നാഴികയും വരും
അനുദിച്ചസ്തമിക്കുന്നയിടയുള്ള തതായത്തു്. ൧൪൪

ദിനപ്രമാണമെന്നല്ലോ അതിൻേറ പേരുമായത്തു്
അതങ്ങരുപതിൽപോക്കി വരും രാത്രിപ്രമാണവും. ൧൪൫

എന്നിയേ പാട്ടരാശീടെ രാച്ചെല്ലുന്നതു വച്ചതിൽ
ക്രമത്താലുദയത്തോളമുള്ള രാശിപ്രമാണവും. ൧൪൬

കൂട്ടീട്ടുദയരാശീടെ രാപ്പോയതിനെയും പുനഃ
കൂട്ടിയാൽ വരുമീവണ്ണമതും രാത്രിപ്രമാണമാം. ൧൪൭

ചന്ദ്രോരുഭ്രാദിവാക്യങ്ങഠം ഗുളികനു വരുന്നതു്
ഞായറാഴിച്ചതൊട്ടെണ്ണിയേതുവന്നതു വാക്യമാം. ൧൪൮

അതല്ലോ ഗുളികൻനാഡി മററുമുണ്ടറിവാനെടോ
ഞായറാഴിച്ചതൊട്ടെണ്ണു അന്നേയാഴ്ച്ചയൊളം ക്രമാൽ. ൧൪൯

അതു നാലിൽ പെരുക്കീട്ടു കളവൂ മുപ്പതിൽ പുനഃ
ശേഷം മാന്ദിയുടേ നാഡിയെന്നതൊന്നു ധരിക്കണം. ൧൫൦

പകൽ നാഴികവച്ചിട്ടു പകലേ മാന്ദിനാഡിയാൽ
പെരുക്കി നീലനെക്കൊണ്ടു ഹരിച്ചാൽ ഗുളികൻ ഫലം. ൧൫൧

നടേ നാഴികവച്ചേച്ചാൽ ശേഷം നീതൈഃ പെരുക്കുക
നീലനെന്നതുകൊണ്ടപ്പോഠം ഹരിച്ചുള്ള വിനാഴിക. ൧൫൨

അതും കൂട്ടീട്ടു കണ്ടാലും മാന്ദിനാഡി വിനാഡിയും
അതിൻേറ സ്ഫുടമുണ്ടാവാനുണ്ടുപായമിതിങ്ങനേ. ൧൫൩

വരുത്തിവന്ന മാന്ദീടെ നാഡികാഞ്ച വിനാഡികാം
വച്ചുകൊണ്ടതിൽ വാങ്ങേണമുദയാൽപരമുള്ളതു്. ൧൫൪

നടേ രാശിതികച്ചിട്ടു താഴേ ഭദ്രങ്ങളിട്ടൊരു്
സ്ഫുടംനോക്കീട്ടതിന്മീതേ രാശിയേതെന്നറിഞ്ഞതിൻ. ൧൫൫

പ്രമാണം കരയേററീട്ടു കളവൂ മാന്ദിനാഡിയിൽ
അപ്പോഴൊന്നങ്ങു രാശികഠ സ്ഫുടത്തിൽ കൂട്ടണം പുനഃ. ൧൫൬

അതിന്മീതേ രാശിമാനം വാങ്ങു ഗുളികനാഡിയിൽ
അപ്പൊഴും രാശികൂട്ടേണം തികച്ചിട്ടങ്ങിരുന്നതിൽ. ൧൫൭

വാങ്ങാവതെല്ലാമീവണ്ണം വാങ്ങിവാങ്ങി പ്രമാണവും
മാന്ദിനാഡിയിലാകേണം കളവാനെന്റെ്യും പുനഃ. ൧൭൮

ഓരോരാശികൾ കൂട്ടേണം വാങ്ങുന്തോറും സ്ഫുടത്തില്
വാങ്ങുവാൻ മാന്ദിനാഡികൾ പോരാഞ്ഞാൽ മാന്ദിനാഴിക. [൧൭൯

വിനാഴികകളാക്കീട്ടു വച്ചുകൊണ്ടുകൊരുമിച്ചതു്
പെരുക്കു മുപ്പതിലുടൻ വാങ്ങുവാനേതുരാശിയേ. ൧൮൦

നടേ പോരാഞ്ഞെന്നറിഞ്ഞാലാരാശിടേ പ്രമാണവും
ഹാരകംകൊണ്ടുകയതിനേ ഹരിപ്പാനപ്ഫലം തദാ. ൧൮൧

തിയതിൽ വച്ചുകൊണ്ടാലും ഭ്രമിട്ടുകിടന്നതിൽ
പെരുക്കറുപതിൽ ശേഷം പ്രമാണത്താൽ ഹരിച്ചതും. ൧൮൨

ഇലിയിൽക്കൂടെവയ്ക്കുമ്പോൾ സായനൻ മാന്ദിയാസ്ഫുടം
അതിൽനിന്നു വാങ്ങേണമയനാംശകമെന്നതു്. ൧൮൩

മുൻപേ കൂട്ടിയതിൽ പോരന്നറിഞ്ഞതു കളഞ്ഞിട്ടു
അപ്പോൾ മൌഹൂർത്തികന്മാരാൽ സൂക്ഷ്മമാക്കിവരുത്തിയാൽ. [൧൮൪

വരുന്നജാതിയീവണ്ണം ഗുളികൻ കണ്ടുകൊള്ളുക
ദിനപ്രമാണവും പിന്നെ വിനാഴികകൾതന്നെയായ്. ൧൮൫

വച്ചുകൊണ്ടും പെരുക്കാമേ മാന്ദിനാഴികയാലതും
മുപ്പതാൽതന്നെയാമല്ലോ ഹരിപ്പാനാവരുന്നതു്. ൧൮൬

മാന്ദികാലത്തിനുള്ളോരു വിനാഴികകളാസ്ഫുടം
ഉദയാൽപരമായുള്ള വിനാഴികകൾ വാങ്ങിയാൽ. ൧൮൭

പ്രമാണമതിൽ വാങ്ങിടാം വാങ്ങാവോളം ക്രമാൽ പുനഃ
വാങ്ങുവാൻ വശമല്ലാതവിനാഴികകൾകൊണ്ടുടൻ. ൧൮൮

മുപ്പതിന്നാൽ പെരുക്കീട്ടു പ്രമാണത്താൽ ഹരിച്ചതു്
തീയതിൽ വരുമവ്വണ്ണമിലിയും വരുമേ പുനഃ. ൧൮൯

ഒന്നും നാഴികയാക്കേണ്ടയെന്നാലെളുതിതെന്നതു്
ഇപ്പോൾ ചൊല്ലിയതോ മുൻപിൽ സ്വരൂപമറിവാനതു്. ൧൯൦

കരേററുവാൻ ചൊല്ലിയെന്നും വിശേഷിച്ചും ധരിക്കണം
രാത്രിൽ ഗുളികനിവണ്ണം വരേണ്ടുകിലിതിങ്ങനെ. ൨൱൨

പാട്ടരാശിക്ക സൂൎയ്യന്നു രാശിയാറാകുക്രട്ടിയാൽ
സ്ഫുടംവേണം രാശിശേഷം തികപ്പാനെന്നു ഭേദമാം. ൨൱൩

രാത്രിപ്രമാണംവച്ചിട്ടു രാത്രിലേ മാന്ദിനാഡിയാൽ
പെരുക്കി മുപ്പതിൽ പിന്നെ ഹരിക്കെന്നതു ഭേദമാം. ൨൱൪

മാന്ദിപ്രമാണംവച്ചിട്ടു രാച്ചെല്ലുന്നതു വാങ്ങണം
പാട്ടരാശീലതിങ്കേന്നു നീക്കിനീക്കി വരുത്തണം. ൨൱൫

ഏന്നേ ഭേദങ്ങളൊള്ളൂതും മററെല്ലാം മുൻപുചൊന്നവൽ
മാന്ദിപ്രമാണമവ്വണ്ണം പകലും രാവുമൊക്കവേ. ൨൱൬

സ്ഫുടംവരുത്തുവാൻ ചൊല്ലിയവ്വണ്ണം ക്രിയചെയ്തുടൻ
പുലച്ചനാഴികെക്കൊണ്ടും രാച്ചെല്ലേണ്ടുന്നനാഴിക. ൨൱൭

ഏത്രയെന്നതുകൊണ്ടും കേളീവണ്ണം സ്ഫുടമാക്കിയാൽ
ഈവണ്ണമയനാംശത്തെക്കളഞ്ഞാലതു ലഗ്നമാം. ൨൱൮

പ്രമാണഗുളികൻ ലഗ്നം വരുമിങ്ങനെവേണ്ടുകിൽ
ദിനരാത്രിപ്രമാണങ്ങളീവണ്ണം വന്നതൊക്കവേ. ൨൱൯

പന്ത്രണ്ടുക്രറിട്ടു രണ്ടും കാലഹോരയതായതു്
പകലും രാവുമായിട്ടു നാലാരുണ്ടിതു ഹോരകൾ. ൨൱൰

പകലത്തേതു ചൊല്ലുമ്പോളാദ്യക്കടയവൻ നടേ
രാത്രീലതിൻെറ ഞ്ചാമൻ നടേയെന്നു ധരിക്കണം. ൨൱൰൧

അവ്വണ്ണം ഗുളികൻനാഡി രാത്രിൽ കൊണ്ടുകിലോ പുനഃ
അഞ്ചാമാദ്യയുടേമാന്ദി പകലെപ്പോലെമങ്ങനേ. ൨൱൰൨

അന്നേരാത്രിക്കറിഞ്ഞാലും പ്രമാണങ്ങൾക്കതൊക്കവേ
യമകണ്ടകനും വേണമെങ്കിലദ്ധപ്രഹാരനും. ൨൱൰൩

ഗുളികൻ ചൊന്നപോലല്ലോ പലജാദിവരുന്നതും
അവ്വണ്ണം കാലഹോരയ്ക്കുമഞ്ചാമന്നാദിരാത്രിയിൽ. ൨൱൰൪

പകലന്നത്തെയാദ്യക്ക മുൻചൊന്നപറിയേണമേ
യാമങ്ങളെട്ടുമവ്വണ്ണം മുൻപതിൽ ഭേദമുണ്ടടോ. ൨൱൰൫

ആഴ്ചക്രമംതന്നെയത്രേ യാമമെട്ടിന്നുമായത്
എട്ടാംയാമം രാത്രിന്നും ലഗ്നത്തിന്നും തനിക്കുമാം. ൧൪൫

കാലഹോരാക്രമം കേൾക്കിൽ ഭേദമുണ്ടു പറഞ്ഞിടാം
കക്ഷ്യാക്രമമതാകുന്നതെന്നതൊന്നറിവൂ നടേ. ൧൪൬

തന്റെയാഴ്ചക്കുമുൻപെന്നഭേദമുള്ളതുമോർക്കില്
കാലഹോരയതാകുന്ന രണ്ടരച്ചിതു നാഴിക ൧൪൭

നടേത്തേ വാരനാഥന്നാമതിന്നാറാമനാം പുനഃ
അതിന്നാറാമനാം പിന്നെയിങ്ങനേ കണ്ടുകൊള്ളുക. ൧൪൮

സാർക്കശുക്രബുധാശ്ചന്ദ്രമന്ദജീവധരാസുതാഃ
അർക്കവാരത്തിനീവണ്ണം പിന്നെയും പിന്നെയും ക്രമാൽ. ൧൪൯

മന്ദജീവമഹീജാസ്സൂര്യശുക്രസൌമ്യനിശാകരാഃ
ശനിയാഴ്ചക്കതിവണ്ണം കക്ഷ്യാക്രമമിതൊക്കമേ. ൧൫൦

വാരനാഥൻ തുടങ്ങേണമെന്നേ ഭേദമതുള്ളതും
ഉൾക്കാലഹോരയാകുന്ന കാലഹോരാധിപൻനടേ. ൧൫൧

പിന്നെ ക്രമാൽ ക്രൂരവച്ചുകണ്ടാലുമറുവക്കുമേ
ഷ്ഷഴേഴക്രൂരം വെക്കേണം നാഡി രണ്ടരകൊണ്ടതിൽ. ൧൫൨

ഓരോക്രൂരറിന്നു ചെല്ലുമ്പോൾ കക്ഷ്യാക്രമമതും പുനഃ
വാരക്രമമതെന്നുണ്ടു ചിലർ ചൊല്ലുന്നതിങ്ങനേ. ൧൫൩

കാലഹോരാധിപൻമുൻപായ് വരുന്നരയരച്ചിതു
ഒട്ടുവക്കും നാഴികെന്നുള്ളതതു വാരക്രമം ദൃഢം. ൧൫൪

എന്നുണ്ടു ചിലർ ചൊല്ലുന്നു ഫലംകണ്ടതു നിശ്ചയം
അറിഞ്ഞുകൊള്ളണം കാലഹോരാഫലമിതിങ്ങനേ. ൧൫൫

കാലഹോരാധിപൻ സൂര്യനെങ്കിലോ ഫലമിങ്ങനേ
വരും രാജാവെന്നു ചൊല്ലാം നിശ്ചയന്താനതെന്നതു്. ൧൫൬

ചന്ദ്രനാകിൽ സ്ത്രീവരവും ചൊവ്വക്കായുധപാണിയാം
ബുധന്നോ വാരിയൻതാനും വ്യാഴത്തിന്നൊരു ബ്രാഹ്മണൻ. ൧൫൭

ശുക്രന്നു വേശ്യാസ്ത്രീതാനും ശനിക്കോ ഭൃത്യനും വരും
ചെട്ടിചോനകരും കൊള്ളാമിങ്ങനേ കാലഹോരയും. ൧൫൮

"ബലിനഃ കണ്ടകസംസ്ഥാ
വർഷാധിപമാസദിവസഹോരേശാഃ."

ഹോരാധിപതി കേന്ദ്രത്തിൽ നിൽക്കിലിച്ചൊന്നതേ വരൂ
ധാതുമൂലാദിയും തത്ര ചേർത്തുകൊണ്ടറിയാമെടോ. ൧൯൯

മുഹൂർത്താദികളിൽ കണ്ടുകൊൾകയീവണ്ണമുള്ളതു്
മേഷാദ്യരണ്ടരച്ചീതു കാലഹോരവരുന്നിതു്. ൨൦൦

ക്ഷണികഗ്രഹവും കൊള്ളാം പ്രസിദ്ധഗ്രഹമാകിലാം
പ്രധാനം കാലഹോരാഖ്യക്ഷണം ചിന്തനീയമേ. ൨൦൧

ലൌകികത്തിൽ പ്രകാശിപ്പിക്കാവതില്ലിതിലൊന്നുമേ
ഹോരയും പ്രശ്നപദ്ധത്യാ ഗ്രഹവും മററുമിങ്ങനെ. ൨൦൨

സാരാവല്യാദി വല്ലതെപ്പറയുന്നുള്ള പദ്യവും
ചേർത്തു ലൌകികമായിട്ടു പ്രശ്നം പറയണം സദാ. ൨൦൩

ഇതൊന്നുമേ ലോകർ മുൻപിൽ കാട്ടുവാനുള്ളതല്ലെടോ
ശുഭാശുഭങ്ങൾ താൻതന്നെയറിവാനുള്ളതായതു്. ൨൦൪

മറെറതുകൊണ്ടു ചൊല്ലേണമിതിലെപ്ഫലമുള്ളതു്
അല്ലയായ്കിൽ നിശ്ചയിച്ചും കേൾ ഭൂതോദയമായതു്. ൨൦൫

എന്നേതാനും പറഞ്ഞാലും ചൊല്ലൊല്ലാ നേരിതാരൊടും
വീഴ്ചയായ്പറയും പ്രശ്നം ജ്യോതിഷംവാരിവററിനാൽ. ൨൦൬

ഒപ്പിക്കാമെന്നു ചൊല്ലുന്നിതുപദേശങ്ങളൊക്കവേ
അകമേ താനറിഞ്ഞിട്ടു ചൊല്ലാതേ ചിലരോടിതു്. ൨൦൭

അവനു ഫലമെപ്പണ്ണമോർത്തുവെന്നു ധരിച്ചിതു്
പരീക്ഷിച്ചുമറിഞ്ഞിട്ടും പറയേണം ന സംശയഃ. ൨൦൮

അല്ലായ്കിൽ കീർത്തികേടുണ്ടാമെന്നു ശങ്കിക്കണം നടേ
ശങ്കിച്ചാൽ പ്രശ്നമാരോടും പറയാമല്ലതെന്നിയേ. ൨൦൯

നില്ലജ്ജം പറകെന്നത്രേ പ്രശ്നത്തിൻഫലമായതു്
പറയായ്കിലറിഞ്ഞീടാ പിഴക്കിൽ കൊൾകയില്ലതു്. ൨൧൦

എന്നെല്ലാമകമേയോർത്തു ചൊല്ലണം പ്രശ്നമേവനും
പ്രശ്നംവച്ചു നടേയഷ്ടമംഗലത്തോളമുള്ളതു്. ൨൧൧

ലഗ്നാനയനമാകുന്നു രണ്ടാമതിലനന്തരം
ആയുഃപ്രശ്നത്തെ ബന്ധിച്ചു ബാധയും ദ്രോഹവും പുനഃ. ൧൯൧

മൂന്നാമത്തതിലാകുന്നു രോഗയോഗങ്ങൾ നാലിലും
ഗ്രഹപ്പിഴ വരുന്നാളേ ബാധയും രോഗവും മൃതി. ൧൯൨

അഞ്ചാമതിലതേ ചൊല്ലിയെന്നറിഞ്ഞിട്ടനന്തരം
വേളിയും ഗർഭവും പുത്രചിന്തയും പിന്നെയെട്ടോളം. ൧൯൩

അഷ്ടവർഗ്ഗപ്രയോഗങ്ങൾ വിസ്തൃതം പിന്നെയൊൻപതിൽ
നിത്യജാതകമെന്നുള്ള പ്രശ്നം പത്താമതിൽ പുനഃ. ൧൯൪

നിത്യപ്രശ്നംവച്ചുകാണ്മാൻ പതിനൊന്നാമതിൽ പുനഃ
നഷ്ടജാതകഗ്രന്ഥോപദേശങ്ങൾ പന്തിരണ്ടിലാം. ൧൯൫

നഷ്ടാമുഷ്ടി നിരൂപിപ്പാൻ പതിമൂന്നാമതിൽ പുനഃ
രാശിസ്വരൂപവും ഷഡ്വർഗ്ഗം പതിന്നാലിൽ പറഞ്ഞിതു്. ൧൯൬

ഗ്രഹസ്വരൂപവീര്യത്തെസ്സൂചിതം പതിനഞ്ചിലാം
പതിനാറാമതിലു താനുപദേശോപദേശമാം. ൧൯൭

സൂക്ഷ്മഗ്രഹാദി വരുവാൻ പറഞ്ഞെന്നു ധരിക്കണം
ഇനി വേണ്ടുവതാമെങ്കിൽ ഗ്രഹങ്ങളെ വരുത്തുവാൻ. ൧൯൮

ചൊല്ലേണ്ടുന്നു പതിനേഴാമതിലെന്നും ധരിക്കണം
നാക്ഷത്രമശയും മററും വയസ്സുമറിവാൻ പുനഃ. ൨൧൦

പതിനെട്ടാമതിൽചൊല്ലിക്കൊള്ളാം വേണമതെങ്കിലോ
പിന്നെയെല്ലാം വേണമെങ്കിൽ മററുള്ളൊന്നനപേക്ഷിക്കെടോ.
[൧൧൯

ഗുരുക്കളും വാണിയുമാദിനാഥൻ
ഗണേശനും സത്തുക്കളൊട്ടൊഴിഞ്ഞും
അനുഗ്രഹിച്ചിങ്ങനെ ഭാഷ തോന്നി-
ച്ചിതൊക്കവേ പദ്യമതാക്കിവച്ചേൻ. ൧൧൧

പ്രശ്നംവെക്കും ജ്യോതിഷാണാം ത്വമുക്ക-
ത്തൊക്കെക്കണ്ടിട്ടായതിൽ ചൊന്നവണ്ണം
ഉഴഞ്ചക്കഴ്‌വാ മാധവൻ പദ്യമാക്കി-
ബ്ഭാഷാപ്രശ്നം ചൊന്നതീവണ്ണമല്ലോ. ൧൧൨

സത്യാസത്യം സാംപ്രദായെന്ത്യു ഭേദാദി-
ച്ചൂനാധിക്യം വേരറുത്തിപ്പ്രകാരം
നിത്യം ചൊല്ലീടേണമെൻശിഷ്യരേ! കോ-
ളെന്നെക്കൂടെക്കോട്ടിലാക്കീടൊലായേ. ൨൨൪

ഇതി പ്രശ്നസാരേ പതിനാറാമദ്ധ്യായം
സമാപ്തം.

---

ശിവം ഭൂയാത്.



പ്രശ്നസാരകൎത്താവു സ്മരിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ.

| | ഗ്രന്ഥങ്ങൾ. | പുറം. | ശ്ലോകം. |
|---|---|---|---|
| ൧. | ഹോരാശാസ്ത്രം | 65 | 121 |
| ൨. | ജാതകപദ്ധതി | ,, | ,, |
| ൩. | ആൎയ്യാസപ്തതി | 99 | 92 |
| ൪. | പ്രശ്നപദ്ധതി | 129 | 202 |
| ൫. | സാരാവലി | ,, | 203 |

# LIST OF MALAYALAM PUBLICATIONS FOR SALE.

## ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലി.

| | രു. | ച. | കാ. |
|---|---|---|---|
| No. 1—ഗുരുദക്ഷിണപ്പാട്ട് | 0 | 7 | 0 |
| No. 2—ശതമുഖരാമായണം (കിളിപ്പാട്ട്) | 0 | 7 | 0 |
| No. 3—ഭദ്രോല്പത്തി (കിളിപ്പാട്ട്) | 0 | 10 | 0 |
| No. 4—പാർവ്വതീപരിണയം (കിളിപ്പാട്ട്) | 0 | 12 | 0 |
| No. 5—പടപ്പാട്ട് (കിളിപ്പാട്ട്) | 0 | 14 | 0 |
| No. 6—കല്യാണസൗഗന്ധികം (ഭാഷാചമ്പു) | 0 | 6 | 0 |
| No. 7—പ്രഹ്ലാദചരിതം (ഹംസപ്പാട്ട്) | 0 | 5 | 0 |
| No. 8—ഗിരിജാകല്യാണം (ഗീതപ്രബന്ധം) | 1 | 0 | 8 |
| No. 9—വ്യവഹാരമാല (സ്മൃതിഗ്രന്ഥം) | 3 | 1 | 8 |
| No. 10—ശ്രീമദ്ഭാഗവതം ഭാഷാ (ഗദ്യം) ൧-ാംവാല്യം | 1 | 0 | 8 |
| No. 11—കൃഷ്ണലീല (ഗീതപ്രബന്ധം) | 0 | 4 | 0 |
| No. 12—വിംശതി (സവ്യാഖ്യാനം) | 0 | 7 | 0 |
| No. 13—മോക്ഷദായകം (കിളിപ്പാട്ട്) | 0 | 8 | 0 |
| No. 14—ശ്രീമദ്ഭാഗവതം ഭാഷാ (ഗദ്യം) ൨-ാംവാല്യം | 1 | 7 | 10 |
| No 15—ഭാഷാരാമായണചമ്പു (ബാലകാണ്ഡം) | 1 | 7 | 10 |
| No. 16—പാർവ്വതീപാണിഗ്രഹണം (ആര്യവൃത്തം) | 0 | 4 | 0 |
| No. 17—പ്രൈഷം (ഭാഷ്യഭൂഷിതം) | 0 | 7 | 0 |
| No. 18—ഭീഷ്മോപദേശം (ഹംസപ്പാട്ട്) | 0 | 12 | 0 |
| No. 19—ഭാഷാരാമായണചമ്പു (അയോദ്ധ്യാകാണ്ഡം, ആരണ്യകാണ്ഡം, കിഷ്കിന്ധാകാണ്ഡം) | 1 | 7 | 10 |
| No. 20—ഭാഷാരാമായണചമ്പു (സുന്ദരകാണ്ഡം, യുദ്ധകാണ്ഡം, ഉത്തരകാണ്ഡം) | 1 | 7 | 10 |
| No. 21—വിഷ്ണുഗീത (ഹംസപ്പാട്ട്) | 0 | 14 | 0 |

---

## ശ്രീവഞ്ചിസേതുലക്ഷ്മീഗ്രന്ഥാവലി.

| | | | |
|---|---|---|---|
| No. 1—വൈദ്യമഞ്ജരി | 1 | 7 | 10 |
| No. 2—ജാതകപദ്ധതി (സവ്യാഖ്യാനം) | 0 | 21 | 0 |
| No. 3—ഭാഷാജാതകപദ്ധതി | 1 | 0 | 8 |
| No. 4—പ്രശ്നഭാഷാ | 0 | 5 | 0 |
| No. 5—മുഹൂർത്തപദവി (സവ്യാഖ്യാനം) | 0 | 10 | 0 |

| | ക. |
|---|---|
| No. 6—ബാലശംകരം (പൂർവ്വഭാഗം) | 0 |
| No. 7—ആൎയ്യഭടീയം ഗീതികാപാദം (സവ്യാഖ്യാനം) | 0 |
| No. 8—രസവൈശേഷികം (വൈദ്യം) ഭാഷ്യസഹിതം | 2 |
| No. 9—ജ്യോത്സ്നിക (വിഷവൈദ്യം) | 0 |
| No. 10 തന്ത്രയുക്തിവിചാരം (വൈദ്യം) | 0 |
| No. 11—പ്രശ്നസാരം | 0 |



